# കലാകൗമുദി

# 378

എല്ലാ ഞായറാഴ്ചയും പ്രസിദ്ധപ്പെടുത്തുന്നത്

ഡിസംബർ 5, 1982

വില: 1 രൂപ 50 പൈസ



എഡിറ്റർ: എം. എസ്. മണി

സഹപത്രാധിപന്മാർ:

എസ്. ജയചന്ദ്രൻനായർ

എൻ. ആർ. എസ്. ബാബു

ഇലസ്ട്രേഷൻസ്: നമ്പൂതിരി

## കൗമുദി ന്യൂസ് സർവീസിൻെറ സ്പെഷ്യൽ റിപ്പോർട്ടുകൾ



## സ്പെഷ്യൽ ഫീച്ചർ



## നാടകം



## കവിത



## ലേഖനം



## കഥ



## നോവൽ



## സിനിമ



## പലവക



## മുഖചിത്രം

എം. ടി.

ഡിസൈൻ. ശ്രീ. രാജേന്ദ്രൻ



# എം ടിയുടെ ഹൃദയത്തിലൂടെ

നിളയും നിളയിലെ നിഴലും നിലാവുമാണ്
വാസുവിന്റെ കഥകൾ —

**മുരളി**
കൗമുദി ന്യൂസ് സർവീസ്

**താ**ന്നിക്കുന്നിന്റെ നെറുകയിൽ നിൽക്കെ ഉറക്കെ വിളിച്ചുപറയണമെന്നു തോന്നി, ഇതാ എനിക്കൊരു ദിവസം കിട്ടിയിരിക്കുന്നു തിളങ്ങുന്ന സൂര്യനു ചുവട്ടിൽ നിന്ന് ഞാൻ പാടത്തേക്കു നോക്കി. പിന്നെ നിരത്തിലേക്കും നിരത്തിനപ്പുറമുള്ള പുഴയിലേക്കും. പാടത്തിന്റെ അങ്ങേത്തലയ്ക്കൽ നിരത്തിനോടു ചേർന്ന് ഒരു പുതിയ മാളിക ഉയർന്നിരിക്കുന്നു. ഏതാണ്ടൊരു മുഖക്കുരു പോലെ. നിരത്തിനോരത്തെ അരയാൽ വൃക്ഷങ്ങൾ വെയിലേററു വിയർത്തു നിൽക്കുന്നു. വൃക്ഷങ്ങളുടെ തലയിലൂടെ പുഴയിലെ മണൽത്തിട്ടകൾ കാണാം. മണൽത്തിട്ടകൾക്കിടയിൽ പുഴ ചിന്നിക്കിടക്കുന്നു. ഒരു നിമിഷമേ പുഴയിലേക്കു നോക്കാൻ കഴിയൂ. കണ്ണ് മഞ്ഞിച്ചുപോകും. പുഴയിൽനിന്ന് താന്നിക്കുന്നിന്റെ ചുവട്ടിലെ കവുങ്ങിൻതോട്ടത്തിലേക്ക് കണ്ണുകൾ പായിക്കുമ്പോൾ, നേർത്ത ഒരു നിശ്വാസം, നേർത്ത ഒരു ആയ്പ് എന്റെ മുന്നിൽ എം. ടി. നില്ക്കുന്നു. മുണ്ടിൻകോന്തല മടക്കിക്കുത്തി, ചുണ്ടിലൊരു ബീഡിയും പുകച്ച് എന്റെ മുന്നിൽ എം. ടി. നിൽക്കുന്നു. കുന്നിന്റെ താഴ്‌വാരത്തേക്കു വിരൽചൂണ്ടി എം. ടി. പറഞ്ഞു, അതാ അവിടെയാണ് മീനാക്ഷിയേടത്തിയുടെ വീട്, കാതുമുറിച്ച മീനാക്ഷിയേടത്തിയുടെ വീട്! "എന്റെ കുട്ട്യേടത്തിയായി മാറിയ മീനാക്ഷിയേടത്തി..." എം. ടി. യുടെ നെററിയിലൂടെ അപ്പോൾ വിയർപ്പുകണങ്ങൾ ഒലിച്ചിറങ്ങുന്നുണ്ടായിരുന്നു. മുന്നിലെ തൊട്ടാവാടിയിൽ മെല്ലെ കാലുരസിക്കൊണ്ട് എം. ടി. പറഞ്ഞു: "എന്റെ തറവാട്ടിൽനിന്ന് ഭാഗംവച്ചുപോയ ഒരു തായ്‌വഴിയിലേതാണ് മീനാക്ഷിയേടത്തി. കാതുമുറിച്ച മീനാക്ഷിയേടത്തി കുട്ടിക്കാലത്തു് എനിക്കൊരു കൗതുകമായിരുന്നു. മീനാക്ഷിയേടത്തി ആത്മഹത്യ ചെയ്തതു് എനിക്കൊരു ഞെട്ടലായി. ആ ഞെട്ടലിൽ നിന്നാണ് കാതിൽ മണിയുള്ള തന്റെ കുട്ട്യേടത്തിയെ ഞാൻ സൃഷ്ടിച്ചതു്..."

വാസുവിന്റെ കണ്ണുകളിൽ അപ്പോൾ കയ്യാലയ്ക്കു പിന്നിലിരുന്ന്, കൊത്തങ്കല്ലു കളിക്കുന്ന കുട്ട്യേടത്തിയുണ്ടായിരുന്നു. മണലിൽ മാന്തി കുഴിയാനയെ പിടിച്ചു നൽകുന്ന കുട്ട്യേടത്തി. മുണ്ടു മടക്കിക്കുത്തി മാവിൽക്കയറുന്ന കുട്ട്യേടത്തി. "കാതിലെ മണി പോയാ കുട്ട്യേടത്തീനെ കാണാൻ ചന്തം ണ്ടാവോ ബാസ്വോ? കുട്ട്യേടത്തി ചോദിക്കുന്നു.

ഞാൻ പതുക്കെ വിളിച്ചു: "കുട്ട്യേടത്തീ!"

"ഒറങ്ങിക്കോ."

അവരുടെ നനഞ്ഞ മാറിടത്തോട് ചേർന്ന് ഞാൻ കിടന്നു.

"ബാസു നല്ല കുട്ട്യാവണം. അമ്മേം വല്യമ്മേം ഒക്കെ നോക്കണം."

ഞാൻ മൂളി.

പുലരുമ്പോൾ ഒരു നിലവിളികേട്ട് ഞെട്ടിത്തെറിച്ചാണ് ഞാൻ ഉണർന്നതു്. ഭയപ്പാടോടെ ഞാൻ നോക്കി. അപ്പോൾ നടപ്പുരയുടെ ഉത്തരത്തിൽനിന്ന് ഒരു കയറിൻതുമ്പത്തു് കുട്ട്യേടത്തിയുടെ ശരീരം ആടുകയായിരുന്നു.

മുന്നിലെ മഞ്ഞിണാത്തിച്ചെടിയിൽ ഒന്നു കോറിക്കൊണ്ട് എം. ടി. താന്നിക്കുന്നിന്റെ നെറുകയിലൊന്നു വലംവച്ചു. ഞാനപ്പോൾ മഞ്ഞിണാത്തിയുടെ ചുവട്ടിൽ നിൽക്കുകയായിരുന്നു. പെട്ടെന്നായിരുന്നു ചില്ലയിൽനിന്ന് ഒരു പിടി തേനുറുമ്പുകൾ തലയിൽ വീണതു്. തേനുറുമ്പുകൾ മേലാകെ അരിച്ചിറങ്ങി. എം. ടി. ശ്രദ്ധിക്കാതെ പറയുകയാണ്. "നോക്കൂ, ഈ കുന്നിൻനെററിയും അടുത്ത പാടവും കഴിഞ്ഞു് താഴ്‌വാരത്തിലെത്തുമ്പോൾ, അവിടെ, അവിടെയാണ് താലപ്പൊലി പാല. പാലയുടെ താഴെ ഒരു അമ്പലം. ആ അമ്പലച്ചുവട്ടിൽവച്ചാണ് ഞാൻ ആദ്യമായി ഒരു ഭ്രാന്തനെ കണ്ടതു്..." എം. ടി. താഴ്‌വാരത്തേക്കു നോക്കിനിന്നു. എനിക്ക് താലപ്പൊലി പാല കാണാൻ കഴിഞ്ഞില്ല. ഞാൻ കുന്നിൻനെറുകയിലെ മാടത്തിനിടയിലൂടെ അകലേക്കുനോക്കി. മാടത്തിലെ കയ്യാലയിൽ ചാരിനിന്നുകൊണ്ട് എം. ടി. പറഞ്ഞു:

"കുട്ടിക്കാലത്തു് കണ്ട ആ ഭ്രാന്തൻ എന്റെ മനസ്സിൽകിടന്നു. പിന്നീട്, പിന്നീട് എന്നോ ഒരിക്കൽ വേലായുധേട്ടനെ ഞാൻ കണ്ടു. എനിക്ക് ആ സംഭവം മറക്കാനാവുകയില്ല. ഒരു ദിവസം ഞാൻ വീട്ടിന്റെ ഉമ്മറത്തു് ഇരിക്കുകയായിരുന്നു. അപ്പോഴാണ് ചങ്ങല പൊട്ടിച്ച വേലായുധേട്ടന്റെ വരവ്. ഉമ്മറത്തുവന്ന് വേലായുധേട്ടൻ അമ്മയെ ദയനീയമായി നോക്കി: 'മാളൂട്ടത്തി, എനിക്കിത്ര ചോറുവേണം.' അമ്മ ഊണു കൊടുത്തു. രണ്ടുപിടി തിന്നുന്നതിനുമുൻപ് പുറത്തുനിന്ന് വേലായുധേട്ടനെ പിടിക്കാൻ ആൾക്കാർ എത്തി. ആൾക്കാരെക്കണ്ട് കൈയിലെ ചോറോടെ പുറത്തേക്കോടിയ വേലായുധേട്ടന്റെ ചിത്രം ഇപ്പോഴും എന്റെ മനസ്സിലുണ്ട്."

വേലായുധേട്ടൻ ഇന്ന് ജീവിച്ചിരിപ്പില്ല. എം. ടി. താഴ്‌വാരത്തിലെ കവുങ്ങിൻതോട്ടത്തിലേക്ക് വിരൽ ചൂണ്ടി. അവിടെ നാലുകെട്ടിനപ്പുറത്തുള്ള വടക്കേ



വീട്ടിൽ മുററത്തെ മരത്തൂണിലാണ് വേലായുധേട്ടനെ കെട്ടിയിരുന്നതു്. ആ മരത്തൂണൊക്കെ ചിതൽകുത്തിക്കഴിഞ്ഞിരിക്കുന്നു.

ഉച്ചവെയിലിന്റെ ശക്തി ഏറിവന്നു. ഞങ്ങൾ മെല്ലെ താന്നിക്കുന്നിന്റെ പടവുകൾ ഇറങ്ങി. തൊട്ടാവാടിയും ആനത്തുമ്പയും മൂടിക്കിടക്കുന്ന കുന്നിൻതലപ്പുകൾ. നീരോലി പടർപ്പുകളും ഞാവൽക്കൂട്ടങ്ങളും പടർന്ന വഴിത്താരയിലൂടെ നടക്കവെ ഞാൻ ഓർത്തുപോയി, കരിമ്പാറകൾ ചുമലിലേറ്റി കിടക്കുന്ന വലിയ കുന്നിനെപ്പററി. ഇവിടെ, ഈ കുന്നിൻ പടവിൽവച്ചാണ് സേതു, സേതുവായതു്. (അല്ലെങ്കിൽ വാസു, വാസുവായതു്.)

"കുന്നിൻ ചെരുവിൽനിന്ന് നിലം നന്നാക്കാൻ ചെങ്കല്ലുവെട്ടിയെടുത്ത ഭാഗം ഒരു ചെറിയ ഗുഹപോലെയാണ്. സുമിത്രയുടെ ആടുകൾ അവിടെ കയറിക്കൂടിയിരുന്നു. ആടുകളെ ഉന്തിത്തള്ളി പുറത്തു ചാടിച്ച് അവൾ അതിൽ സ്ഥലം പിടിച്ചിരുന്നു. ആട്ടിൻകാട്ടത്തിൽ ചവിട്ടാതെ സേതു ഒതുങ്ങിയിരുന്നു. നിവർന്നു നിന്നാൽ തലമുട്ടും. ചെമ്മണ്ണു കലർന്ന വെള്ളം കുന്നിൻചെരുവിൽ നിന്ന് മുകളിലൂടെ കുത്തിയൊഴുകി.

... ... ...

... ... ...

കുനിച്ചിരുന്ന് കുതിർന്ന മണ്ണിൽ ചെങ്ങണത്തണ്ടുകൊണ്ട് കുത്തിവരയ്ക്കുന്ന സുമിത്രയെ അവൾ കാണാതെ ഇടം കണ്ണിട്ടു നോക്കി.

"സുമിത്ര മുഴേവൻ നനഞ്ഞുപോയി."

വളരെ പതുക്കെയാണു പറഞ്ഞതു്. പുറത്തു് ഒട്ടിനിൽക്കുന്ന ജാക്കററിൽ പതുക്കെ വിരലുകൊണ്ട് വരച്ചപ്പോൾ അവൾ അനങ്ങിയില്ല. ചുമലിൽ കൈവച്ചപ്പോൾ ശരീരം വിറയ്ക്കുന്നുണ്ടെന്നു തോന്നി.

"സേതൂന്താ കാട്ട്ണ്?"

വാശിയോടെ എഴുന്നേററു. അവളുടെ മുഖത്തുനോക്കാൻ ധൈര്യമുണ്ടായില്ല. നനഞ്ഞ മേൽത്തട്ടിൽ ശിരസ്സുരഞ്ഞു. കുതിർന്ന കളത്തിന്റെയും വിയർപ്പിന്റെയും ഗന്ധം. വിജയത്തിന്റെ നിമിഷം....

പിടയുന്ന ശരീരം പൊടുന്നനെ ശക്തികൂടിയ കൈകൾക്കുള്ളിൽ ഒതുങ്ങിനിന്നപ്പോൾ ആകെ കോരിത്തരിച്ചു. അവളുടെ മുഖം കഴുത്തിൽ മുട്ടുന്നു.

പഴയ സേതുവായി, ഭയപ്പാടോടെ സുമിത്രയുടെ മുഖത്തുനോക്കിയപ്പോൾ വിശ്വസിക്കാനായില്ല. തീയാളിയ കണ്ണുകളിൽ നനവുള്ള നേർത്ത ചിരി മയങ്ങി നിൽക്കുന്നു.

... ... ...

വീട്ടിലെത്തിയപ്പോൾ അമ്മ ചോദിച്ചു:

"നീയീ മഴയത്തു് എവടേര്ന്നെടാ?"

ഒന്നും മിണ്ടിയില്ല.

ലോകത്തോട് പറയണമെന്നുണ്ടായിരുന്നു. "ഞാനാണ് സേതു! ഞാൻ സുമിത്രയെ കെട്ടിപ്പിടിച്ചു."

കുന്നിൻചെരുവിൽ കാല് ഒന്ന് തെന്നിയെന്നു തോന്നി. ഒരു കല്ല് ഉരുണ്ട് താഴേക്കുപോയി. മുൾച്ചെടികൾക്കിടയിലൂടെ ഊന്നി താഴെഇറങ്ങിയപ്പോൾ ആകെ വിയർത്തുകുളിച്ചിരുന്നു. എം. ടി. ഷർട്ട് ഊരി തോളിലിട്ടു. ആശ്വാസമാററാനായി എം. ടി. മാവിന്റെ തണൽചേർന്നു നിന്നു: "ഈ കുന്നുനിറയെ കണ്ണാന്തളിയും തുമ്പയും പൂത്തുനിന്ന കാലമുണ്ടായിരുന്നു. ഇപ്പോൾ അതൊക്കെ ഒരു ഓർമ്മയായി..." ഞങ്ങൾ അല്പനേരം മാവിൻ ചോട്ടിലിരുന്നു. കരിയിലത്തണ്ടുകൊണ്ട് എം. ടി. മാവിൻ ചോട്ടിൽ ഒരു കളം വരച്ചു. ഞാൻ അപ്പോൾ സുമിത്രയെ ഓർക്കുകയായിരുന്നു. വാരസോപ്പിട്ടു തിരുമ്മിയ ബ്ലൗസിന്റെയും മുണ്ടിന്റെയും നേർത്തമണം. ചുവന്ന കുപ്പിവളകളുടെ കിലുക്കം....

## കുപ്പിവളകളുടെ കിലുക്കം

ചവിട്ടടികളിൽ അമർന്നു പോയ തുമ്പപ്പൂവിന്റെ നിറമുള്ള മുഖത്തു് കണ്ണുകൾ ഒരുനിമിഷം പിടഞ്ഞു.

... ... ...

"നിനക്ക് എന്നോട് വെറുപ്പുണ്ടോ?"

അപ്പോൾ സുമിത്ര ചിരിച്ചു. വർഷങ്ങൾക്കപ്പുറത്തു കേട്ട ഒരു ചിരിയുടെ മാറെറാലി മനസ്സിൽ ഒരു നിമിഷം ഒഴുകിനടന്നു.

"എനിക്ക്– എനിക്ക് നിന്നെ ഇഷ്ടമായിരുന്നു."

സുമിത്ര വീണ്ടും വികൃതമായി ചിരിച്ചു.

"ഇഷ്ടം..."

"സേതുന് എന്നും ഒരാളോടേ ഇഷ്ടം ണ്ടായിരുന്നുള്ളൂ. സേതുനോടു മാത്രം!"

ഞാൻ പതുങ്ങിയ ശബ്ദത്തിൽ എം. ടി. യോടു ചോദിച്ചു, സുമിത്രയെപ്പററി. കരിയിലത്തണ്ടുകൊണ്ട് കളം മാച്ചുകൊണ്ട് എം. ടി. വെറുതെയൊന്നു ചിരിച്ചു. ഒരു മങ്ങിയ ചിരി. പിന്നെ കരിയിലത്തണ്ട് ദൂരേക്ക് എറിഞ്ഞു കൊണ്ട് എം. ടി. പറഞ്ഞു: "സുമിത്രഒരു കഥാപാത്രമായിരുന്നു, വെറുമൊരു കഥാപാത്രം." ആവോ, വിശ്വസിക്കാനായില്ല. ഞാൻ വാസുവിന്റെ കണ്ണുകൾക്കുള്ളിലേക്ക് നോക്കി. കണ്ണുകൾ ഒന്ന് മങ്ങിത്തുടുത്തുവെന്നു തോന്നി. നിലാവിന്റെ പുഴകളെയും നീണ്ടു മെലിഞ്ഞ വിരലുകളെയും ഓർത്തുകൊണ്ട് എത്ര പ്രാവശ്യം മനസ്സിൽ മന്ത്രിച്ചിരുന്നു:

"—സുമിത്ര എനിക്കാരുമല്ല." ഇലഞ്ഞിപ്പൂക്കൾ വീണുകിടന്ന ഇടവഴിയിലൂടെ കാതോർത്തു നടന്ന നിമിഷങ്ങൾ. സന്ധ്യയ്ക്കുവിടർന്ന അരിമുല്ലപ്പൂക്കളുടെ ഗന്ധം. നിലാവും സുഗന്ധവും മേളമൊരുക്കി കാത്തിരുന്ന നിമിഷങ്ങൾ.

ഈ നിമിഷത്തിന വേണ്ടിയായിരുന്നു



വിഷാദത്തിന്റെ
കഥാകാരൻ

കാത്തിരുന്നതു്. അതാരുടെ നിമിഷമായിരുന്നു.

"സുഹാനീ രാത്ത്—തങ്കമണി കേട്ടിട്ടുണ്ടോ ആ പാട്ട്?"

"ഇല്ല."

"സുഹാനീരാത്ത് ദിൽ ചൂഗി
നാ ജാനേ തും കബ്ഔഗി."

ഊൻവീണ കത്തിയുടെ മുകളിൽ ശത്രു വീണ് നായകൻ രക്ഷപ്പെടുന്ന അന്ത്യത്തിൽ, തങ്കമണിയുടെ നേർത്ത വിരലുകൾ സേതുവിൻെറ കൈയ്യകത്തായിരുന്നു.

എങ്കിലും വീണ്ടും പറയേണ്ടിവന്നു.

"തങ്കമണി, എനിക്കു മാപ്പുതരൂ."

എം. ടി. വീണ്ടും ഒരു ബീഡി കത്തിച്ചു. എന്നിട്ട് മാവിൻചോട്ടിൽനിന്ന് ഒരുപിടി ചരൽക്കല്ലുകൾ വാരി. മയങ്ങിനിന്ന തൊട്ടാവാടിയിലേക്ക് ഒരു കല്ലിട്ടു. തൊട്ടാവാടി മെല്ലെ കണ്ണടച്ചു. അപ്പോഴും ഞാൻ ഓർക്കുകയായിരുന്നു, ഓലോർ മാങ്ങയുടെ നിറമുള്ള കവിളുകളുമായി കടന്നുപോയ അമ്മുക്കുട്ടിമാരെപ്പററി, നിലത്തിഴയുന്ന വലിയ പാവാടയുടുത്തു്, ഗണപതിഹോമത്തിൻെറ കരിക്കുറിയും ചന്ദനത്തിൻെറ വരക്കുറിയും തൊട്ട് എത്രയെത്ര സുന്ദരിമാർ.. എവിടെയോ എം. ടി. പറഞ്ഞതായി കേട്ടിരുന്നു, പതിനാറാമത്തെ വയസ്സിൽ നീറുന്ന ഒരു നിഴൽത്തുണ്ടുപോലെ ഹൃദയത്തിൽ വീണ ആദ്യപ്രേമത്തെപ്പററി. മാവിൻചോട്ടിലിരിക്കുമ്പോൾ എനിക്കതു ചോദിക്കാൻ കഴിഞ്ഞില്ല. ഒരു പക്ഷേ, ഞാനതു മറന്നതായിരിക്കും.

'കരിയിലകൾ മൂടിയ വഴിത്താരകളി'ലേക്കു നോക്കിയിരിക്കേ എന്തൊക്കെയോ ചോദിക്കണമെന്നു തോന്നി. പക്ഷേ, ഞാനൊന്നും ചോദിച്ചില്ല. മുള്ളിലം പടർപ്പിനപ്പുറത്തേക്കു കണ്ണുനട്ടിരിക്കുന്ന എം. ടി. യുടെ മനസ്സിൽ എന്താവുമെന്നു് ഓർത്തുനോക്കി. ഒരു പക്ഷേ, വേവുന്ന പകലുകളുടെ അലകളാകാം, അല്ലെങ്കിൽ വരണ്ട പുഴയിലെ വെയിൽത്തിരകളാകാം. ഉഷ്ണക്കാററിൽ പാറിവീണ പഴുത്തിലകൊണ്ട് എം. ടി. വിയർപ്പുകണങ്ങളിൽ ഒപ്പി, ഒന്നു നിശ്വസിച്ചു. പുലർച്ചെ, യാത്രയ്ക്കിടയിലാണു്, വേവുന്ന പകലുകളെപ്പററി ഞാൻ എം. ടി.യോടു ചോദിച്ചതു്. ചന്ദനനിറമുള്ള കാറിൽ, ബാക്സീററിൻെറ മൂലയിൽ ചാരിയിരുന്ന് എം. ടി. അപ്പോൾ പുകവലിക്കുകയായിരുന്നു. പകുതിപോലും കത്തിക്കഴിയാത്ത ബീഡി പുറത്തേക്കെറിഞ്ഞുകൊണ്ട് എം.ടി. പറഞ്ഞു: "മുക്കാലു് അണയ്ക്കു് എനിക്കന്നു കഴിവുണ്ടായിരുന്നില്ല. മുക്കാൽ അണയ്ക്കു് ഒരു സ്റ്റാമ്പു വാങ്ങിയൊട്ടിച്ച് ഒരു കത്തു് പോസ്റ്റ്ചെയ്യാൻ കഴിയാത്ത സ്ഥിതിയെപ്പററി ഒന്ന് ഓർത്തുനോക്കൂ..." ഹൃദയത്തിൽ പൊരിയുന്ന വെയിലും അജ്ഞാതങ്ങളായ വേദനകളുടെ നിഴൽപ്പാടുകളുമായി ജീവിച്ച ആ കാലത്തു് ലോകത്തോടു മുഴുവൻ അമർഷമായിരുന്നു. ബി. എസ്സ്സി. പാസ്സായി ഉദ്യോഗത്തിന് ഒരു അപേക്ഷ അയയ്ക്കാൻപോലും കഴിയാതിരുന്ന കാലം. ഉദ്യോഗമൊഴിവുകൾ അറിയുന്നതിനു് ഇംഗ്ലീഷ് പത്രത്തിൻെറ കോളങ്ങൾ കാണാൻ മൈലുകൾ നടക്കേണ്ടിവന്ന കാലം. ആ കാലത്തും തകർന്ന നാലുകെട്ടിൻെറ മുകളിൽ ചാരുപടിയുടെ മുന്നിൽ അരണ്ടവെളിച്ചത്തിലിരുന്ന് വാസു സ്വപ്നങ്ങൾ നെയ്തിരുന്നു. ഒരിക്കൽ പക്ഷേ, മനസ്സിലെ അപരിചിതങ്ങളായ അമർഷങ്ങളൊക്കെ പൊട്ടിയൊഴുകി. അച്ഛൻെറ വീടിൻെറ നടുത്തളത്തിൽ, ജ്യേഷ്ഠന്മാരോടൊപ്പം ഊണ് കഴിക്കാൻ ഇരിക്കുകയായിരുന്നു: "മൂത്ത കുട്ടികളെക്കുറിച്ച് എനിക്ക് പരിഭ്രമമൊന്നുമില്ല. അവർ എൻെറ അന്തസ്സും അഭിമാനവും നഷ്ടപ്പെടുത്തുന്നില്ല. വേണ്ടാത്തതൊക്കെ കുത്തിക്കുറിച്ചുകൊണ്ട് പത്തായപ്പുരയുടെ മുകളിൽ കഴിയുന്ന നീയാണ് എൻെറ ശാപം. നിനക്കുവേണ്ടി ഞാൻ ചെലവഴിക്കുന്ന ഓരോ പൈസയും കടലിലെറിയുന്നതുപോലെയാണ്. നശിച്ച സന്തതി. വീടിനും നാടിനും അപമാനം..." നിറഞ്ഞ കണ്ണുകളോടെ വാസു എഴുന്നേററു് പത്തായപ്പുരയിലേക്കു പോയി. വേദനയെക്കാൾ ഏറെ രോഷമായിരുന്നു മനസ്സിൽ. അടുത്ത പ്രഭാതത്തിനുമുൻപ് പഴയ ഇരുമ്പുപെട്ടിയുമെടുത്തു് വീടുവിട്ടു, അറിയാത്ത അകലങ്ങളിലേക്ക്, ഒരിക്കലും മടങ്ങിവരാതിരിക്കാൻ വേണ്ടി...

## വാസുവിൻെറ സ്വപ്നം

ഇന്ന് ആ കാലങ്ങളോട് എം. ടി. നന്ദി പറയുന്നുണ്ടാവും. മാടത്തു് തെക്കേപ്പാട്ടെ വാസുവിനോട് എം. ടി. വാസുദേവൻ നായർ നന്ദി പറയുന്നുണ്ടാവും. അപൂർവ്വമായിമാത്രം തെളിയുന്ന, നേർത്ത ആ ചിരിയോടെ എം. ടി. പറഞ്ഞു: "അതേ, ഞാൻ ആ കാലത്തിനോട് കടപ്പെട്ടിരിക്കുന്നു..." കാർ ഏതോ ഒരു ചെറിയ ചുരം കയറുകയായിരുന്നു. അകന്നുപോകുന്ന നീലക്കുന്നുകളിലേക്കു കണ്ണുനട്ടുകൊണ്ട് എം. ടി. പറഞ്ഞു: "ഇന്ന് ഒരു ചിരിയോടെ മാത്രമേ അതൊക്കെ ഓർക്കാൻ കഴിയൂ. കുടുക്കുകൾ വേറിട്ടു മുഷിഞ്ഞ കാലുറ അരയിൽ കുടുക്കി നിറുത്തി നടന്ന കാലം...ഞാൻ ആ കാലത്തിനോടു കടപ്പെട്ടിരിക്കുന്നു..." വയറു നിറയെ ആഹാരം വലിയൊരു സ്വപ്നമായിരുന്ന കുട്ടിക്കാലം. ഒരു പിറന്നാൾ സദ്യയ്ക്കുവേണ്ടി, കർക്കടകത്തിലെ പിറന്നാൾ സദ്യയ്ക്കുവേണ്ടി കൊതിച്ചിരുന്ന കാലം. ഒരിക്കൽ ധൈര്യം സംഭരിച്ചുകൊണ്ട് അമ്മയോടു പറഞ്ഞു: "പിറന്നാളിന് എനിക്കു കഞ്ഞിവേണ്ട, ചോറു വേണം." വീട്ടിൽ ഒരു മണി നെല്ലില്ലാത്ത സമയം. അമ്മ മൂന്നുരൂപ കടംവാങ്ങി ഒരാളെ നെല്ലിനയച്ചു. നെല്ലുമായി ആളെത്തിയപ്പോൾ രണ്ടുമണി കഴിഞ്ഞിരുന്നു. നെല്ലു ചോറായപ്പോൾ വൈകുന്നേരമായി. വാസുവിൻെറ സ്വപ്നം അപ്പോഴേക്കും പൊലിഞ്ഞിരുന്നു. അന്നു വാസു ഉണ്ടില്ല...ഇന്നോർക്കുമ്പോൾ അതു നന്നായി എന്നു തോന്നുന്നു! എത്രയെത്ര സേതുമാരും അപ്പുണ്ണിമാരും വാസുവിൻെറ ഇല്ലായ്മകളിൽനിന്ന്, ഹൃദയത്തിലെ ഏകാന്തരോഷങ്ങളിൽനിന്ന് കടന്നുവന്നിരിക്കുന്നു. ഇടയ്ക്ക് എപ്പോഴോ എം. ടി. പറഞ്ഞു: "അന്ന് മനസ്സിൽ ഒരുതരം പ്രതികാരമായിരുന്നു. എന്തിനോടെന്നറിയില്ല. ഒരു പരീക്ഷ ജയിച്ചാൽ, ഒരു കഥ അച്ചടിച്ചുവന്നാൽ, രണ്ടു നല്ല വാക്ക് പറയാൻ എനിക്കാരുമുണ്ടായിരുന്നില്ല. കാരണമൊന്നുമില്ലാതെ വീട്ടിൽ ഞാൻ ഒരു അപരിചിതനായി ജീവിച്ചു..."

എനിക്ക് ആ കാലങ്ങൾ ഓർക്കാൻ കഴിയുമായിരുന്നില്ല. എൻെറ തലമുറയും ഒരുപക്ഷേ നാലുകെട്ടുകളുടെ ഗദ്ഗദങ്ങൾ കേട്ട് കടന്നുവന്നിട്ടുണ്ടാവില്ല. പക്ഷേ, ഞാനും എൻെറ തലമുറയും എത്രയോ രാത്രികളിൽ സേതുമാരായി, അപ്പുണ്ണിമാരായി ജീവിച്ചിരിക്കുന്നു! സേതുവിൻെറ അറിയാത്ത വേദനകളും അപ്പുണ്ണിയുടെ അടങ്ങാത്ത രോഷങ്ങളും ഓർത്തുകൊണ്ട് ഞാൻ എം. ടി. യോടു ചോദിച്ചു: നിങ്ങൾ എത്രയോ അപ്പുണ്ണിമാരെ സൃഷ്ടിച്ചിരിക്കുന്നു, എത്രയോ സേതുമാരുടെ ദുഃഖങ്ങൾ അനുഭവിച്ചിരിക്കുന്നു. ഇന്നും, എം. ടീ, നിങ്ങൾക്ക് അപ്പുണ്ണിമാരെ തിരിച്ചറിയാൻ കഴിയുന്നുണ്ടോ? ഒരു നിമിഷം അവർക്കുവേണ്ടി കാതോർത്തുനിൽക്കാൻ കഴിയുന്നുണ്ടോ? ഒരു വാക്കുകൊണ്ടെങ്കിലും അവരെ നിങ്ങൾക്ക് സഹായിക്കാൻ കഴിയുന്നുണ്ടോ? അല്ലെങ്കിൽ, ഒന്നോർത്താൽ എത്ര അത്ഥമില്ലാത്ത ചോദ്യങ്ങളാണിവ. എങ്കിലും എം. ടി. മറുപടി പറഞ്ഞു, ഒരു ബീഡി കത്തിച്ചുകൊണ്ട്. "ഞാനിന്നും കൂടല്ലൂരിലെ വാസുവാണ്. എനിക്കിന്നും അപ്പുണ്ണിമാരെ മനസ്സിലാകും. എങ്കിലും ഇന്ന് കാലം മാറിയിരിക്കുന്നു. പരിതഃസ്ഥിതികൾ മാറിയിരിക്കുന്നു. നാട്ടിൽ ഇന്ന് തൊഴിലില്ലായ്മ ഉണ്ട്, അതിൻെറ പ്രശ്നങ്ങളും. പക്ഷേ, നാട്ടിലിന്ന് പട്ടിണിയില്ല. നിങ്ങൾക്കറിയുമോ, 1945-ലെ ഡിപ്രഷൻ കാലം. അന്ന് എൻെറ ഗ്രാമത്തിൽ കഞ്ഞി വീഴ്ത്തുണ്ടായിരുന്നു. കഞ്ഞികുടിക്കാൻ തള്ളിക്കയറുന്ന പാവങ്ങളുടെ ചിത്രങ്ങൾ ഇപ്പോഴും എൻെറ മനസ്സിലുണ്ട്. ഇന്ന് കഞ്ഞിവീഴ്ത്ത് നടത്തിയാൽ, എൻെറ ഗ്രാമത്തിൽ കുടിക്കാൻ ആളെ കിട്ടില്ല. അദ്ധ്വാനിക്കുന്നവൻ ഇന്ന് സമ്പന്നനാണ്. ഇടത്തരക്കാരൻെറ നിലയാണ് കഷ്ടം. അവൻെറ പ്രശ്നങ്ങൾ എന്നും പ്രശ്നങ്ങളായിരുന്നു."

അഞ്ചുരൂപ കടംവാങ്ങുന്നതിനുവേണ്ടി സുഹൃത്തിനെ അന്വേഷിച്ച് പത്തുമൈൽ നടന്നുപോയി, അവസാനം സുഹൃത്തിനെ കാണാതെ വിഷാദിച്ച്, വീണ്ടും പത്തുമൈൽ താണ്ടി തിരികെയെത്തിയ തൻെറ കോളേജ് ജീവിതകാലത്തെ അനുഭവം ഓർമ്മിച്ചുകൊണ്ട് എം. ടി. തുടർന്നു: "എനിക്ക് അപ്പുണ്ണിമാരെ മനസ്സിലാകും. നാട്ടിൽനിന്ന് എത്രയെങ്കിലും ചെറുപ്പക്കാർ എന്നെ കാണാൻ നഗരത്തിൽ വരാറുണ്ട്. എനിക്ക് കഴിയുന്നതുപോലെ ഞാൻ അവരെ സഹായിക്കും. ചിലപ്പോഴെങ്കിലും ഞാൻ പററിക്കപ്പെടാറുമുണ്ട്. നാട്ടിൽ നിന്നെത്തിയ ചില അപ്പുണ്ണിമാരെങ്കിലും പണം വാങ്ങി എന്നെ ചീററ് ചെയ്തിട്ടുണ്ട്. ഒന്നിനും വേണ്ടിയല്ല ഞാൻ അവരെ സഹായിക്കുന്നതു്. എങ്കിലും ചിലപ്പോഴൊക്കെ ആ അപ്പുണ്ണിമാരെപ്പററി ഓർക്കുമ്പോൾ എനിക്ക് വിഷാദത്തെക്കാൾ അധികം വെറുപ്പു തോന്നും. ഒരിക്കൽ, ഒരിക്കൽ മാത്രമാണ് ഒരു അപ്പുണ്ണി ഞാൻ ചെയ്ത സഹായത്തിന് നന്ദി പറഞ്ഞുകൊണ്ട് രണ്ടുവരി എനിക്ക് എഴുതിയതു്. ചുവന്നു കലങ്ങിയ കണ്ണുകളുമായി എൻെറ വീട്ടിൽ വന്ന ആ ചെറുപ്പക്കാരനെ ഞാനിന്നും ഓർക്കുന്നു..."

അപ്പോഴും മദ്ധ്യാഹ്നം നിന്നു തിളയ്ക്കുകയായിരുന്നു ആകാശത്തിലെ വെയിൽപീലികളിൽ നനുത്ത കമ്പി വലയങ്ങൾ പൊട്ടിവിടരുന്നു. ഞങ്ങൾ മാവിൻചോട്ടിൽ നിന്ന് എഴുന്നേററു. ഞങ്ങളോടൊപ്പം എം. ടി. യുടെ മൂത്ത ജ്യേഷ്ഠൻെറ മകൻ ബാബു ഉണ്ടായിരുന്നു. ബാബു വല്ലപ്പോഴും കഥകളെഴുതുമത്രേ. ചരൽക്കുഴികളിലൂടെ മെല്ലെ കാൽവച്ചുകൊണ്ട് എം. ടി. പറഞ്ഞു: "ചെറിയമ്മയുടെ മകൻ രവീന്ദ്രനും കഥകളെഴുതും... ഇന്ന് ഞങ്ങളുടെ കുടുംബത്തിൽ സാഹിത്യം ഒരു പാപമല്ലാതായിരിക്കുന്നു..." എം. ടി. അപ്പോൾ ചിരിക്കുന്നുണ്ടെന്നു തോന്നി. ഓർമ്മയിൽ എവിടെയോ ഒരു നൊമ്പരം വീണപോലെ. "ഭക്തിവിഷയങ്ങളിലേക്കു് അവൻെറ ചിന്ത പോണുണ്ടോ? കണ്ണിൽക്കണ്ട പെണ്ണുങ്ങടീം ആണുങ്ങടീം തോന്ന്യാസത്തരല്ലേ അവൻ എഴ്ത്ണ്?" അച്ഛൻെറ വാക്കുകൾ. എല്ലാവരിൽനിന്നും അകന്ന്, ഹൃദയത്തിൽ നിറയെ സ്വപ്നങ്ങളുമായി ജീവിച്ച കോളേജ് വിദ്യാഭ്യാസകാലത്തു് ഇതുപോലെ എത്രയോ ശകാരങ്ങൾ. ആദ്യമായി ഒരു ലേഖനം അച്ചടിച്ചുവന്ന ദിവസം. 1947-ലെ ഒരുദിവസം. കാലിൽ ആണിപ്പുണ്ണുള്ള അഞ്ചൽക്കാരൻ ഏന്തിവലിഞ്ഞു നടന്നുവരുന്നതും കാത്തു് കഴിച്ചുകൂട്ടിയ നീണ്ടനീണ്ട വൈകുന്നേരങ്ങൾക്കു ശേഷം വന്ന ദിവസം. ജീവിതം ധന്യമായെന്നു തോന്നിയതന്നാണ്. പക്ഷേ, തൻെറ പ്രിയപ്പെട്ട ഓപ്പയോട് മാത്രമേ അതു പറയാൻ വാസുവിന് ധൈര്യം വന്നുള്ളൂ. അവർക്കതു് കാണിച്ചുകൊടുക്കുമ്പോൾ ലോകം പിടിച്ചടക്കിയ സന്തോഷമായിരുന്നു. അവർ അനുമോദിക്കുകയും ചെയ്തു. അതായിരുന്നു എഴുത്തിനു കിട്ടിയ ആദ്യത്തെ പ്രോത്സാഹനം. ഇന്നും വാസു ആ നിമിഷം ഹൃദയത്തിൽ സൂക്ഷിക്കുന്നു, ഒരു മണിമുത്തുപോലെ.

"എന്താ വാസ്വോ?"
വഴിയിലൊരു കുശലം



## ദുഃഖത്തിൻെറ ആഴങ്ങളിൽ

സിതാര ഉണർന്നിരുന്നില്ല. സമയം ഏഴു മണി. ദീപാവലിയുടെ പ്രഭാതമായിരുന്നു. ദീപാവലി പക്ഷേ, കോഴിക്കോട് നഗരത്തെ മയക്കാറില്ല. പുറത്തളത്തിൽ ഇരിക്കുമ്പോൾ മതിലിനരികിലെ അഴികൾക്കുള്ളിൽ ഇനിയും ഉണരാതെ ഉറങ്ങിക്കിടക്കുന്ന അൽസേഷ്യനെ ഞാൻ ശ്രദ്ധിച്ചു. ചെമ്പിച്ച രോമങ്ങൾ ഇടയ്ക്കിടെ ആടുന്നുണ്ട്. തോളിലൊരു തോർത്തുമിട്ട് എം. ടി. പുറത്തുവന്നു. കുളികഴിഞ്ഞു് ഉടനെ എത്താം. സ്വീകരണമുറിയിൽ പ്രഭാതത്തിലെ തണുപ്പ് മയങ്ങിക്കിടക്കുന്നു. മൊസേക്കിട്ട നിലം അല്പംമുൻപ് തുടച്ചുമിനുക്കിയതേയുള്ളൂവെന്ന് തോന്നി. ചുവന്ന വെൽവററ് പൊതിഞ്ഞ സെററികൾക്കു നടുവിൽ ഒരു മിറർ ടീപ്പോയ്. മുറിയുടെ മൂലയിലെ ചുവർടേബിളിൽ ഒരു കുട്ടിയുടെ മനോഹരമായ കളർ ചിത്രം. സെററിയിൽ ഒരു സ്ക്രാബാഗും നഴ്സറി പുസ്തകങ്ങളും. ഒരു കുട്ടിവന്ന് തലകാട്ടി, ഉള്ളിലേക്ക് ഓടിപ്പോയി.

അല്പംകഴിഞ്ഞപ്പോൾ മുകൾനിലയിൽനിന്നും കോണി ഇറങ്ങി എം. ടി. വന്നു. കൈയിലൊരു സൂട്ട്കെയ്സ്. കറുത്ത കരയുള്ള മുണ്ട് മടക്കിക്കുത്തിയിരുന്നു. നീലയും വെളുപ്പും ഇടകലർന്ന് ചതുരക്കളങ്ങൾ വരച്ച ഷർട്ട്. ചുണ്ടിൽ ബീഡി ഉണ്ടായിരുന്നില്ല.

ഇടുങ്ങിയ വഴി പിന്നിട്ട് കാർ മെയിൻ റോഡിലെത്തി. എം. ടി. അപ്പോൾ ഒരു ബീഡി കത്തിച്ചു. മൂന്നു മണിക്കൂർകൊണ്ട് നാം കൂടല്ലൂർ എത്തും, എം. ടി. മെല്ലെ പറഞ്ഞു. റോഡിൽ വാഹനങ്ങളുടെ ഒഴുക്ക് ആരംഭിച്ചിരുന്നു. ഉറക്കംതൂങ്ങിമരങ്ങൾക്കിടയിലൂടെ നേരിയ പ്രകാശത്തുള്ളികൾ വീഴാൻ തുടങ്ങിയിരുന്നു. ഞാൻ തലേദിവസം സുഹൃത്തിനോടു പറഞ്ഞതു് ഓർത്തു: എം. ടി. യുടെ മുഖത്തെ ഗൗരവം എന്നെ നിരാശനാക്കുന്നു. ഈ തണുത്ത പ്രഭാതത്തിൽ എം. ടി. പക്ഷേ, ഗൗരവക്കാരനല്ല. കല്ലായിപ്പാലം കടക്കുമ്പോൾ കോഴിക്കോടിൻെറ മുഖച്ഛായകളെപ്പററി എം. ടി. സംസാരിച്ചു. ചിലപ്പോഴൊക്കെ ചിരിച്ചുകൊണ്ട്. കാറിൻെറ മുൻസീററിൽ ഡ്രൈവർക്ക് അരികിൽ ഇരുന്ന കലാകൗമുദി ഫോട്ടോഗ്രാഫർ ചന്ദ്രമോഹൻെറ ക്യാമറ വാങ്ങിക്കൊണ്ട് എം. ടി. പറഞ്ഞു: ഫോട്ടോഗ്രാഫി ഞങ്ങളുടെ ഒരു ഹോബിയാണ്. എൻെറ രണ്ടാമത്തെ ജ്യേഷ്ഠൻ മനോഹരമായി ചിത്രങ്ങളെടുക്കുന്ന ഒരു ഫോട്ടോഗ്രാഫർ കൂടിയാണ്. പണ്ട് സിലോണിൽനിന്ന് മടങ്ങിയെത്തിയ അച്ഛൻ കൊണ്ടുവന്ന ക്യാമറയെപ്പററി എം. ടി. പറഞ്ഞു. അവിടെനിന്നാണ് ഫോട്ടോഗ്രാഫിയോടുള്ള കൗതുകം തുടങ്ങിയതു്. പിന്നെ എം. ടി. യുടെ സംസാരം കുടുംബത്തിലേക്കു തെന്നിപ്പോയി. അച്ഛനും അമ്മയും ഇന്ന് ജീവിച്ചിരിപ്പില്ല. അച്ഛൻ നാരായണൻ നായർ ജീവിതത്തിൻെറ നല്ലൊരുഭാഗവും വ്യാപാരവുമായി സിലോണിൽ കഴിച്ചുകൂട്ടി. അമ്മ മാടത്തു് തെക്കേപ്പാട്ട് വീട്ടിലെ അമ്മാളു അമ്മ. അമ്മയായിരുന്നു കുടുംബത്തിൻെറ എല്ലാം. ആ അമ്മയെപ്പററി താൻ എന്തെല്ലാം എഴുതിയിരിക്കുന്നു. "ഞാൻ മുമ്പ് എഴുതിയിരുന്നതു് നിങ്ങൾ ഓർക്കുന്നുണ്ടോ..." എം.ടി. എൻെറ മുഖത്തേക്കു നോക്കി, ചെറിയ ഒരു ചിരിയോടെ. 'ഒരു തമാശ' എന്ന നിലയ്ക്കു് ഞാൻ ചിലപ്പോഴൊക്കെ ഓർത്തുപോകാറുണ്ട്. അമ്മ ജീവിച്ചിരുപ്പുണ്ടായിരുന്നെങ്കിൽ, അച്ഛൻെറ വീട്ടിൽനിന്നു വന്ന ശങ്കുണ്ണിയേട്ടനെ സല്ക്കരിക്കാൻ എന്നെ പട്ടിണികിട

ത്തിയ കഥ വായിച്ചാൽ എന്തു തോന്നുമായിരുന്നു?" എം. ടി.ക്ക് മൂന്ന് ജ്യേഷ്ഠസഹോദരന്മാർ മാത്രമേയുള്ളു. മൂത്തയാൾ എം. ടി. ഗോവിന്ദൻ നായർ ഹൈസ്കൂൾ ഹെഡ്മാസ്റ്ററായി റിട്ടയർചെയ്തു. രണ്ടാമത്തെ ജ്യേഷ്ഠൻ എം. ടി. ബാലകൃഷ്ണൻ നായർക്ക് ബ്രൂക്ക് ബോണ്ട് കമ്പനിയിലായിരുന്നു ജോലി. "ബാലേട്ടൻ പണ്ട് കഥയും കവിതകളുമെഴുതിയിരുന്നു. ഇപ്പോഴും എഴുതാറുണ്ട്." അടുത്തിടെ കലാകൗമുദിയിൽ പ്രസിദ്ധീകരിച്ച എം. ടി. ബി.യുടെ ചില ലേഖനങ്ങൾ ഓർത്തുപോയി. പ്രകൃതിയേയും പക്ഷികളേയും കുറിച്ച് മോഹനമായി എഴുതുന്ന എം. ടി. ബി. ഇത്രനാളും നിശ്ശബ്ദനായിരുന്നതെന്തേ എന്ന് ഞാൻ ആലോചിച്ചിട്ടുണ്ട്. ഇളയ ജ്യേഷ്ഠൻ എം. ടി. നാരായണൻ നായർ റെയിൽവേയിൽ ഉദ്യോഗസ്ഥനാണ്. ഇടശ്ശേരിസ്കൂളിൽപ്പെട്ട ഒരു കവിയാണ് എം. ടി. നാരായണൻ നായർ. ഒരു സഹോദരി ഇല്ലാത്തതിന്റെ വേദന എം. ടി. കുട്ടിക്കാലത്ത് ഏറെ അനുഭവിച്ചിട്ടുണ്ട്. ആ വിഷാദാനുഭവത്തിന്റെ നിഴലുകളാണ് 'നിന്റെ ഓർമ്മയ്ക്ക്' എന്ന കഥ. 'കാഥികന്റെ പണിപ്പുരയിൽ' എം.ടി. തന്റെ ആ വിഷാദാനുഭവങ്ങൾ രേഖപ്പെടുത്തിയിരിക്കുന്നു; "പത്തു വയസ്സുള്ളകാലത്ത്, സിലോണിൽ നിന്ന് നാലു കൊല്ലത്തിനു ശേഷം അച്ഛൻ നാട്ടിൽവന്നു. അച്ഛന്റെ വരവ് വീട്ടിൽ എല്ലാവരും ഉററുനോക്കിയിരുന്നതാണ്. ജ്യേഷ്ഠനും അമ്മയും ഞാനുമെല്ലാംതന്നെ കാത്തു കാത്തിരുന്നു. അച്ഛൻ വന്നപ്പോൾ കൂടെ ഒരു പെൺകുട്ടിയുണ്ട്. സിംഹള ഭാഷ മാത്രം സംസാരിക്കാൻ അറിയുന്ന ഒരു വെളുത്ത പെൺകുട്ടി. അവൾ അച്ഛന്റെകൂടെ കോലായിലേക്കു കാലുകുത്തിയതോടെ ആഹ്ലാദം നിറഞ്ഞുനിന്നിരുന്ന അന്തരീക്ഷമാകെ മരവിച്ചുപോയി. പലർക്കും പല സംശയങ്ങൾ. ചിലർ സ്വകാര്യമായി പറഞ്ഞു: അതച്ഛന്റെ മകളാണ്. ബോംബുവീണു മരിച്ചുപോയ ഒരു സുഹൃത്തിന്റെ മകൾ അനാഥയായപ്പോൾ കൂടെ കൊണ്ടുപോന്നതാണ്. ഏതാണ് വാസ്തവം? എനിക്കറിഞ്ഞുകൂടാ, ഇന്നും.

പക്ഷേ, ഞാൻ ആദ്യത്തെ പക്ഷത്തായിരുന്നു. അവൾ അച്ഛന്റെ മകളാണ്. ആവണം. എന്നാൽ അവൾ എന്റെ സഹോദരിയാവുമല്ലോ!

കലഹങ്ങളും പിറുപിറുപ്പുകളും സാന്ത്വനങ്ങളും തേങ്ങലുകളും നിറഞ്ഞ കുടുംബാന്തരീക്ഷത്തിൽ ആ പെൺകുട്ടിയെ സ്നേഹിക്കാൻ വാസു മാത്രമേ ഉണ്ടായിരുന്നുള്ളു. നാളുകൾക്കുശേഷം പെൺകുട്ടി അച്ഛനോടൊപ്പം മടങ്ങിപ്പോകുമ്പോൾ തനിക്കെന്തോ നഷ്ടപ്പെട്ടതായി വാസുവിനു തോന്നി. പിന്നീടെന്നോ, ആ പെൺകുട്ടിയുടെ കല്യാണം കഴിഞ്ഞതായി അറിഞ്ഞു. ഹൃദയത്തിൽ നീറിപ്പിടിച്ച ആ ബാല്യകാലാനുഭവം 'ജീവിതത്തിൽനിന്ന് ഒരേട്' (പുസ്തകത്തിൽ നിന്റെ ഓർമ്മയ്ക്ക്) എന്ന കഥയാക്കി അടിവരയിടുമ്പോൾ എം. ടി. കരയുകയായിരുന്നു.

കാർ നഗരത്തിനു പുറത്തെത്തിയിരുന്നു. തിരക്കിട്ട മനുഷ്യരും ചീറുന്ന വാഹനങ്ങളും കണ്ണിൽ നിന്ന് മറഞ്ഞിരുന്നു. അവിടവിടെ വിളക്കുകാലുകൾക്കു കീഴിൽ പ്രഭാതത്തിലെ യാത്രയ്ക്കു കാത്തുനിൽക്കുന്ന മനുഷ്യർ. കാറിനുള്ളിലേക്ക് വെയിൽ നാളങ്ങൾ വീണുതുടങ്ങിയിരുന്നില്ല. എം. ടി. പുറത്തേക്കു നോക്കിയിരുന്നു. ഇടയ്ക്കു എവിടെയോവച്ച് റോഡിനരികിൽ സക്സസ് കാട്ടുന്ന ഒരു ഭ്രാന്തനെക്കണ്ടു. ഞാൻ വെറുതെ, ഒരു തമാശയെന്നോണം, ചോദിച്ചു: ഇന്നോർക്കുമ്പോൾ ഇങ്ങനെയൊന്നും എഴുതേണ്ടിയിരുന്നില്ലായെന്ന് തോന്നാറുണ്ടോ? എങ്ങനെ എന്ന് എം. ടി. ചോദിച്ചില്ല. "ഇങ്ങനെയൊക്കെത്തന്നെ അന്ന് എഴുതേണ്ടിയിരുന്നു. എഴുതിയേമതിയാകൂ എന്ന് തോന്നിയതുമാത്രമേ ഞാൻ എഴുതിയിട്ടുള്ളൂ...അന്നും ഇന്നും..." തനിക്ക് ഒന്നും പറയാനില്ലെന്ന അവസ്ഥയിൽ എം. ടി. നിശ്ശബ്ദനായിരുന്നു. ഒരു പക്ഷേ, ആ നീണ്ട നിശ്ശബ്ദതകൾക്കുള്ളിൽ ഊറിക്കൂടിയ രോഷങ്ങളും വിഷാദങ്ങളും തേങ്ങലുകളുമാകാം എം. ടി. യുടെ കഥകളെ ഏകാന്തവേദനകളുടെ തേൻതുള്ളികളാക്കി മാററിയത്. എം. ടി. യുടെ കഥകളും നോവലുകളും ഓർക്കവേ, എനിക്കൊരു സംശയമുണ്ടായി. എന്റെ മനസ്സിൽ തകർന്ന നാലുകെട്ടുകളുടെ രോദനങ്ങളുണ്ടായിരുന്നു. സേതുവും അപ്പുണ്ണിയും ഗോവിന്ദൻകുട്ടിയും ഉണ്ടായിരുന്നു, എല്ലാം നഷ്ടപ്പെട്ട വിമലയുടെ ഏകാന്തമധുരമായ വേദനകളുണ്ടായിരുന്നു: എന്റെ ഇരുപതുകളുടെ ആരംഭത്തിലോ അതിനുമുൻപോ നിങ്ങളുടെ കഥകൾ എനിക്ക് മോഹനമായ ഒരു അനുഭൂതിയായിരുന്നു. മധുരമായ ഒരു വേദനയായിരുന്നു. പലതും എന്റെ തന്നെ കഥകളാണെന്നു തോന്നി. (എന്റെ തലമുറയും അങ്ങനെ കരുതുന്നുണ്ടാവാം). ഇന്ന് വർഷങ്ങൾക്കുശേഷം, ഇരുപതുകൾ അവസാനിക്കാൻ തുടങ്ങവെ, ഒരിക്കൽക്കൂടി നിങ്ങളുടെ നാലുകെട്ടിലൂടെ, കാലത്തിലൂടെ അസുരവിത്തിലൂടെ, മഞ്ഞിലൂടെ...കടന്നുവരുമ്പോൾ ആ പഴയ വികാരം നഷ്ടമായോയെന്ന് എനിക്കു സംശയം തോന്നുന്നു...നിങ്ങൾക്ക് ആ ആദ്യകാല കൃതികൾ വായിക്കുമ്പോൾ ഇന്ന് എന്തു തോന്നുന്നു?... കാറിനുള്ളിൽ വെയിൽ നാളങ്ങൾ വീഴാൻ തുടങ്ങിയിരുന്നു, നേരിയ ചൂടും. സൈഡ് സ്ക്രീൻ മെല്ലെ താഴ്ത്തിക്കൊണ്ട് എം. ടി. പറഞ്ഞു: "അങ്ങനെ സംഭവിക്കും. ഒരുപക്ഷേ, അത് മാററത്തിന്റെ സൂചനയാകാം. എങ്കിലും എല്ലാം ഒരിക്കലേ എഴുതാൻ കഴിയൂ. എഴുതുന്ന സമയത്ത് എഴുതുന്ന കാര്യം ഹൈലി പേഴ്സണലായിരിക്കും. പിന്നെ കുറെക്കാലം കഴിഞ്ഞ് ആലോചിക്കുമ്പോൾ അത് ഇമ്പേഴ്സണലായിതോന്നും. ഏതു പുസ്തകത്തിന്റെ കാര്യവും ഇതുതന്നെ. പിന്നീട് വായിക്കുമ്പോൾ ഇങ്ങനെ വേണ്ടിയിരുന്നില്ലായെന്ന് തോന്നിയേക്കും. വായനക്കാരിൽ ഉണ്ടാകുന്ന പ്രതികരണവും ഇതുപോലെയാകാം..." പിന്നീട് വായിച്ചപ്പോൾ അങ്ങനെ പോരായിരുന്നു എന്നു തോന്നിയ കഥകൾ ഏതൊക്കെയെന്ന് ഞാൻ തിരക്കി. "കഥകളെപ്പററി എനിക്കങ്ങനെ തോന്നിയിട്ടില്ല. നോവലുകളെപ്പററി തോന്നിയിട്ടുണ്ട്. ഉദാഹരണത്തിന് നാലുകെട്ടിന്റെ അവസാനം, വയനാടൻ ജീവിതഭാഗം. അത് അങ്ങനെ പോരായിരുന്നുവെന്ന് തോന്നിയിട്ടുണ്ട്. ഒരുപക്ഷേ, എനിക്ക് ആ ലാൻഡ്സ്കേപ് അത്ര പരിചയമില്ലാത്തതുകൊണ്ടാകാം. അവസാനഭാഗം കുറച്ചുകൂടി വലുതാക്കാമായിരുന്നുവെന്നും തോന്നിയിട്ടുണ്ട്..." എം. ടി. വീണ്ടും നിശ്ശബ്ദനായി. ചെറിയ പീടികകളും തലയിൽ കെട്ടുകെട്ടിയ മനുഷ്യരും കടന്നുപോയപ്പോൾ എം. ടി. പറഞ്ഞു: "ഇത് തിരൂരങ്ങാടിയാണ്." തിരൂരങ്ങാടി പള്ളിക്കു മുന്നിലെത്തവേ, എം. ടി. പൂക്കോട്ടൂർ ലഹളയെപ്പററി പറഞ്ഞു: 'വടക്കേ വീട്ടിൽ മുഹമ്മദിനെ' തേടി തിരൂരങ്ങാടി പള്ളിയിലേക്കു പൊലീസ് കടന്നു ചെന്നതോടെ ആരംഭിച്ച ലഹള. കൂട്ടത്തിൽ 'വാഗൺ ട്രാജഡി'യും 'പാറനമ്പി'യും ഒക്കെ കടന്നുവന്നു. ഇത് ഏറനാടാണ്. "ഞാൻ വള്ളുവനാട്ടുകാരനാണ്" എം. ടി. ആഹ്ലാദത്തോടെ കൂട്ടിച്ചേർത്തു. ഞാൻ കുഞ്ഞരയ്ക്കാനേയും സുൽത്താനെയും നബീസുവിനേയും ഉമ്മത്തക്കയേയും ബീവാത്തുമ്മയേയും ബാപ്പുട്ടിയേയും സൈനബയുടെ തേങ്ങലുകളേയും ഓർത്തു. നിലാവു പുരണ്ട നദീതടത്തിൽ നിന്ന് എത്രയെത്ര ബാപ്പുട്ടിമാരുടെ കിനാവുകൾ എം. ടി. ഒപ്പിയെടുത്തിരിക്കുന്നു. വള്ളുവനാട്ടിലെ ഹിന്ദു-മുസ്ലീം മൈത്രിയെപ്പററി സംസാരിക്കെ, കാലങ്ങൾക്കു പിന്നിലേക്കുചെന്ന് എം. ടി. ഒരു അനുഭവത്തിന്റെ താൾ വിടർത്തിക്കാട്ടി. ഒരു വെള്ളപ്പൊക്കക്കാലം. ഇരച്ചുകയറുന്ന വെള്ളവും ഇരമ്പുന്ന കാററും. നാലുകെട്ടിന്റെ കോലായോളം വെള്ളമെത്തിയിരിക്കുന്നു. പേടിച്ച് അകത്ത് ഇരിക്കുമ്പോഴാണ്, പുറത്ത് ഇരമ്പലിൽനിന്നു വേറിട്ട് ഒരു ശബ്ദം കേട്ടത്. ആരോ വിളിക്കുന്നു. അമ്മ വിളക്കുയർത്തി, ഉമ്മറവാതിൽ അല്പം തുറന്നു. അപ്പോൾ കോലായിൽ നനഞ്ഞു കുതിർന്ന ആമിനമ്മ തൊപ്പിക്കുടയും റാന്തലുമായിനിൽക്കുന്നു. അവർ കിതയ്ക്കുന്നുണ്ട്, കരയുന്നുമുണ്ട്. മഴവെള്ളം നിശ്ശേഷം ഇറങ്ങുന്നതുവരെ അവർ നാലുകെട്ടിൽ കഴിഞ്ഞു...

## മനുഷ്യനെത്തേടി

ഏറനാട്ടിലൂടെ കടന്നുപോകുമ്പോൾ ഞാൻ കർഷക കലാപങ്ങളെപ്പററി ഓർത്തു. ഏറനാടൻ മണ്ണിൽനിന്നും പൊട്ടിയുണർന്ന രാഷ്ട്രീയ-സാമുദായിക പ്രസ്ഥാനങ്ങൾ. ആ പ്രസ്ഥാനങ്ങളുടെ കഥകൾ നിങ്ങളുടെ ഉള്ളുലച്ചിട്ടില്ലേ? അല്പംകൂടി പരതി ചോദിച്ചു. മലബാറിലെ കർഷകപ്രസ്ഥാനങ്ങളും കമ്മ്യൂണിസ്ററ് പ്രസ്ഥാനത്തിന്റെ പോരാട്ടങ്ങളും എന്തുകൊണ്ട് നിങ്ങളിലെ എഴുത്തുകാരനെ സ്വാധീനിച്ചില്ല?...... "ഞാൻ എഴുതാൻ തുടങ്ങുമ്പോഴേക്കും ആ സംഭവങ്ങളൊക്കെ കഥകളായി മാറിക്കഴിഞ്ഞിരുന്നു. എന്തുകൊണ്ടോ ആ കാലഘട്ടങ്ങളെ അകന്നുനിന്നല്ലാതെ എനിക്കു കാണുവാൻ കഴിഞ്ഞില്ല. ഒരുപക്ഷേ, എന്റെ കൂടല്ലൂരിലേക്ക് ആ സംഭവങ്ങളുടെ അലകളൊന്നും എത്താതിരുന്നതുകൊണ്ടാകാം. എന്റെ അറിവിൽ, അക്കാലത്ത്, എന്റെ ഗ്രാമത്തിൽ രണ്ടു കമ്മ്യൂണിസ്റ്റുകാരേ ഉണ്ടായിരുന്നുള്ളു. കെ. പി. മാധവമേനോനും എം. ഗോവിന്ദൻകുട്ടിയും. മാധവമേനോൻ ഇന്നു ജീവിച്ചിരിപ്പില്ല. കമ്മ്യൂണിസത്തോട് എനിക്ക് മമതയുണ്ടായിരുന്നു. പക്ഷേ, അതൊരു രാഷ്ട്രീയജ്വരമായി എന്നെ ബാധിച്ചില്ല. കോൺഗ്രസ് പ്രസ്ഥാനത്തിനും എന്നിൽ വലുതായൊരു ചലനവും സൃഷ്ടിക്കാൻ കഴിഞ്ഞില്ല...എന്റെ ഗ്രാമത്തിൽ നിന്ന് വളരെ അകലെയല്ലാതെയാണ് വി. ടി. യുടെ മേഴത്തൂർ. പക്ഷേ, എനിക്ക് ഓർമ്മയാകുമ്പോഴേക്കും വി. ടി. യുടെ പ്രസ്ഥാനം കഴിഞ്ഞിരുന്നു..."



"ഞാനിതാ നാലുകെട്ടിലേക്കു വരുന്നു"—പുതുക്കിപ്പണിത മാടത്തു് തെക്കേപ്പാട്ടു വീട്

എം. ടി, നിങ്ങളുടെ മിക്ക കഥാപാത്രങ്ങളും ഏതാണ്ടൊരുതരം നിസ്സഹായരാണെന്നു തോന്നിയിട്ടുണ്ട്. അമർഷങ്ങൾ ഉള്ളിലൊതുക്കി പരാജയബോധത്തോടെ നടന്നകലുന്നതല്ലാതെ അവരുടെ മനസ്സിലെ കനൽക്കട്ടകളിൽനിന്ന് ഒരു തീ ആളിപ്പടരുന്നില്ല. ഒരുപക്ഷേ, എന്റെ ചോദ്യത്തിൽ അർത്ഥമുണ്ടാവില്ല. എങ്കിലും ചോദിക്കട്ടെ, എന്തുകൊണ്ട് വ്യവസ്ഥിതിക്കെതിരെ (?) അമഷംകൊള്ളുന്ന നിങ്ങളുടെ കഥാപാത്രങ്ങൾ ഒരു തുറന്ന സംഘട്ടനത്തിന് തയ്യാറാവുന്നില്ല? ഒരു പൊട്ടിത്തെറിപോലെയായിരുന്നു എം. ടി. യുടെ മറുപടി: "ഞാൻ മുദ്രാവാക്യം വിളിക്കാൻ ശീലിച്ചിട്ടില്ല. അതുകൊണ്ട് എന്റെ കഥാപാത്രങ്ങളും മുദ്രാവാക്യം വിളിക്കില്ല. എനിക്കു രോഷമില്ലാഞ്ഞിട്ടല്ല. എന്റെ രോഷം എന്റെ ഹൃദയത്തിൽ ഒരു തീത്തൈലമായി ഉറഞ്ഞു കിടക്കട്ടെ..." എം. ടി. അവിടെ അവസാനിപ്പിച്ചില്ല. ഒരു ബീഡി കത്തിച്ചുകൊണ്ട് എം.ടി. തുടർന്നു: "നമ്മിൽ എത്ര പേർക്കു എതിരിട്ടു നിൽക്കാൻ കഴിയും. അമർഷംകൊള്ളുന്ന എൻ. ജി. ഒ. യും, അമഷംകൊള്ളുന്ന ഇടത്തരക്കാരനും എന്തു ചെയ്യാൻ കഴിയും. ഒരു പരാജയം വരുമ്പോൾ നിസ്സഹായതയോടെ തിരിഞ്ഞു നടക്കുകയല്ലാതെ അയാൾക്കു എന്തുചെയ്യാൻ കഴിയും? ഞാനതു് പകർത്തിവയ്ക്കുന്നു. അത്രേയുള്ളു. ആരുടെ പ്രതിനിധി എന്നു നോക്കിയിട്ടല്ല ഞാൻ എന്റെ കഥാപാത്രങ്ങളെ സൃഷ്ടിക്കുന്നത്. അവരുടെ മനസ്സിലേക്കു കൃത്രിമമായി എന്തെങ്കിലും എറിഞ്ഞുകൊടുക്കാനും എനിക്കു കഴിയില്ല. ചുററും കാണുന്ന ഹ്യൂമൻ സിറേറഷൻസാണ് എന്റെ മെററീരിയൽസ്. ഈ സിറേറഷൻസിൽ വ്യക്തികൾ എങ്ങനെ പ്രതികരിക്കുന്നുവെന്ന് ഞാൻ നോക്കുന്നു. ഒരു എഴുത്തുകാരനെന്ന നിലയിൽ ഞാൻ ആ സിറേറഷൻസും അതിനോടുള്ള പ്രതികരണങ്ങളും റെക്കോർഡ് ചെയ്യും..." അപ്പോൾ വീണ്ടും ആ പഴയ പ്രശ്നം പൊന്തിവരുന്നു, 'എഴുത്തുകാരന്റെ സാമൂഹ്യബാദ്ധ്യത'. അങ്ങനെ ഒരു പ്രത്യേകമായ ബാദ്ധ്യതയുണ്ടെന്നു ഞാൻ കരുതുന്നില്ല. എല്ലാ മനുഷ്യർക്കുമുള്ള ബാദ്ധ്യതകളൊക്കെ അയാൾക്കുമുണ്ട്. സാഹിത്യകാരന് ഒരു ഉപദേശിയുടെ പങ്കുണ്ടെന്ന് എനിക്കു തോന്നിയിട്ടില്ല. ഒരു പക്ഷേ, പരോക്ഷമായി അയാളുടെ എഴുത്ത് സമൂഹത്തെ സ്വാധീനിച്ചേക്കാം, അത്രേയുള്ളു. അതിന് സാമൂഹ്യബാദ്ധ്യതയെന്നു പറയാൻ കഴിയില്ല. ഒരു സോഷ്യൽ അവെയർനസ് ഉണ്ടാകൽ എന്നു വേണമെങ്കിൽ പറയാം..."

"ഹ്യൂമൻ സിറേറഷൻസ് കണ്ട് എഴുത്തുകാരന്റെ മനസ്സിൽ റിവോൾട്ട് ഉണ്ടാകുന്നുവെങ്കിൽ അയാളുടെ എഴുത്തിനും ചിലപ്പോൾ ഒരു തീപ്പൊരിയായി മാറാൻ കഴിഞ്ഞെന്നുവരും...ഇവിടെ ഇനിയും നിരവധി ചോദ്യങ്ങൾ ഉയർന്നുവരാം. ഞാൻ ആ ചോദ്യങ്ങൾ വിടുന്നു. പിന്നെ, ആരുടെചോദ്യങ്ങളും കേട്ടല്ല ഞാൻ എഴുതിയത്. ആരുടെ സമ്മർദ്ദങ്ങളും കൊണ്ടല്ല ഞാൻ എഴുതിയത്. എനിക്കു് എഴുതണമെന്നു തോന്നിയപ്പോൾ എഴുതിയാലേ മതിയാകൂ എന്നു തോന്നിയപ്പോൾ, എന്റെ മനസ്സിൽ ഒരു ഹ്യൂമൻ സിറേറഷനും അതിന്റെ പ്രതികരണങ്ങളും ഉണ്ടായപ്പോൾ ഞാൻ എഴുതി, അല്ലെങ്കിൽ എഴുതുന്നു. അപ്പോൾ എന്താണ് എനിക്കിഷ്ടപ്പെട്ട ഹ്യൂമൻ സിറേറഷൻസ് എന്ന ചോദ്യമുണ്ടാവും. ജീവിതസന്ധികളും ജീവിതപ്രതിസന്ധികളും—അതാണ് എനിക്കിഷ്ടപ്പെട്ട സിറേറഷൻസ്. കൂടുതൽ ലളിതമായി പറഞ്ഞാൽ, മനുഷ്യനെ മനസ്സിലാക്കുകയെന്നതു് ഒരു വലിയ കാര്യമായി ഞാൻ കരുതുന്നു. ഒരു എഴുത്തുകാരനെന്ന നിലയിൽ എന്നും ഞാൻ ശ്രമിച്ചതു് അതിനായിരുന്നു, മനുഷ്യനെ മനസ്സിലാക്കാൻ... ഇന്നും ഞാൻ അതിനുവേണ്ടി ശ്രമിക്കുന്നു..."

എം. ടി. വാചാലമായി സംസാരിച്ചു. ഇടയ്ക്ക് എപ്പോഴോ കാറിന് എന്തോ തകരാറ് സംഭവിച്ചെന്നുതോന്നി. കാർ ഒരു മരത്തണലിലൊതുക്കി ഡ്രൈവർ പുറത്തിറങ്ങി. ബോണററുയർത്തി ഡ്രൈവർ കാർ നന്നാക്കുമ്പോഴും എം. ടി. സംസാരിക്കുകയായിരുന്നു. ആ വാക്കുകളുടെ അവസാനത്തിൽ ഞാൻ വീണ്ടും ചോദിച്ചു: ഫ്യൂഡൽ തകർച്ചകളുടെ നൊമ്പരങ്ങളെപ്പററിയാണ് നിങ്ങൾ ഏറെ എഴുതിയിട്ടുള്ളത്. എന്തുകൊണ്ട് ഉണരുന്ന ഒരു സമൂഹത്തെപ്പററി നിങ്ങൾ എഴുതിയില്ല...? 'എന്നെ നോവിച്ചതിനെപ്പററിയൊക്കെ ഞാൻ എഴുതിയിട്ടുണ്ട്. ഒരുപക്ഷേ, തകരുന്ന നാലുകെട്ടുകൾ എന്നെ ഏറെ വേദനിപ്പിച്ചിരുന്നുവെന്ന് പറയുകയാവും ശരി. ഞാൻ പറഞ്ഞ ഹ്യൂമൻ സിറേറഷൻസ് നിങ്ങൾ ഓർക്കുന്നില്ലേ. പിന്നെ എന്റെ കഥാപാത്രം ആരുടെ പക്ഷത്തുനിൽക്കണം എന്നു നോക്കി ഞാൻ എഴുതിയിട്ടില്ല. ഉണരുന്നസമൂഹത്തെപ്പററി നിങ്ങൾ പറഞ്ഞു, നിങ്ങൾ ഊഹിച്ചതു് കർഷകത്തൊഴിലാളികളെപ്പററിയാകും, വ്യവസായത്തൊഴിലാളികളെപ്പററിയാകും, ചുമട്ടുതൊഴിലാളികളെപ്പററിയാകും...ഒരിക്കൽ തൊഴിലാളികളെപ്പററി എഴുതുന്നതു് ഒരു ഫാഷനായിരുന്നു. ഇന്ന് തൊഴിലാളി വഞ്ചകനാണ്. കല്ലായികാരന് വലിയങ്ങാടിയിൽ തൊഴിലില്ല. ഇന്ന് തൊഴിലാളി പ്രതിനായകനാണ്. പക്ഷേ, അവനെ പ്രതിനായകസ്ഥാനത്ത് നിറുത്താൻ നമുക്ക് ധൈര്യം പോരാ. സമ്പന്നനായ തൊഴിലാളി ഇടത്തരക്കാരനെ ചൂഷണം ചെയ്യുന്നതു കാണുമ്പോഴും നാം അവനു് കീജെയ് വിളിക്കുന്നു...അപ്പോൾ എന്താണ് ഈ ഉണരുന്ന സമൂഹം? നാട്ടിൻപുറത്ത് കൃഷിക്കാരന് വിളയിറക്കാൻ കഴിയുന്നില്ല, തൊഴിലാളിയെ പേടിച്ച്. നഗരത്തിൽ ഒരു പുതിയ വ്യവസായം വരുന്നില്ല, തൊഴിലാളിയെ പേടിച്ച്. എല്ലാവരും തൊഴിലാളിയെ പേടിക്കുന്നു. തൊഴിലാളികൾ പരസ്പരം പേടിക്കുന്നു. പേടിയുള്ളതുകൊണ്ട് എല്ലാവരും ഈ തൊഴിലാളിയുടെ കൂടെയാണ്. സിനിമയും കലയും എല്ലാം അവനുവേണ്ടിയാണ്...അക്ഷരങ്ങളെ ഈ തൊഴിലാളിക്കു പുച്ഛമാണ്. അവന്റെ ശക്തി മുദ്രാവാക്യങ്ങളാണ്. നാം ആ മുദ്രാവാക്യങ്ങൾ ഏററുവിളിക്കുന്നു..." വീണ്ടും ഞാൻ തകരുന്ന നാലുകെട്ടുകളെപ്പററി ചോദിച്ചു. നിങ്ങൾ എന്നും ഒരു വിഷാദത്തോടെ

യാണ് ആ തകർച്ച നോക്കിനിന്നതു്...

"അതിനർത്ഥം ഞാനെന്നും നാലുകെട്ടുകളെയും ഫ്യൂഡലിസത്തെയും സ്നേഹിച്ചിരുന്നുവെന്നല്ല. നാലുകെട്ടുകളുടെ വേദനകൾ എല്ലാ അർത്ഥത്തിലും ഞാൻ അനുഭവിച്ചിട്ടുമില്ല. എങ്കിലും തകരുന്ന തറവാട്ട് ഒരു നൊസ്ററാൽജിയ പോലെ എന്നിൽ പടർന്നു നിന്നിട്ടുണ്ട്. മറെറാരു വിധത്തിൽ പറഞ്ഞാൽ തെയ്യവും തിറയുമൊക്കെ നശിക്കുമ്പോൾ നിങ്ങൾക്ക് ഒരു വേദന തോന്നുന്നില്ലേ. തെയ്യം കെട്ടിയാൽ രോഗം മാറുമെന്ന അന്ധവിശ്വാസമല്ല നിങ്ങളിൽ ആ വേദന സൃഷ്ടിക്കുന്നതു്...അതു് വർണ്ണാഭമായ ഒരു കാലത്തിന്റെ നഷ്ടസ്മൃതികളെപ്പററിയുള്ള വേദനയാണ്. ഒരു വികാരപരമായ സമീപനം...ഏതാണ്ടൊരു നൊസ്ററാൽജിക് അനുഭൂതി..."

എം. ടി., പലപ്പോഴും നിങ്ങൾ ഏറെ സെൻറിമെൻറലിസത്തിന് കീഴ്പ്പെട്ടുപോകുന്നു...

"നമ്മൾ സെൻറിമെൻറലാകുമ്പോൾ നമ്മുടെ കൃതികളും സെൻറിമെൻറലാകും. സെൻറിമെൻറില്ലാത്ത ജീവിതമുണ്ടോ? പ്രേമവും സ്നേഹവും വെറുപ്പുമൊക്കെ സെൻറിമെൻറുകളല്ലേ. അതില്ലാത്ത ജീവിതമോ?...പിന്നെ എപ്പോഴാണ് ഈ സെൻറിമെൻറലിസം ദോഷം വരുത്തുന്നതെന്നോ? സെൽഫ് പിററി കൂടുമ്പോൾ. അങ്ങനെവരുമ്പോൾ അതു് സൃഷ്ടിയെ വികലപ്പെടുത്തും. എന്നെ സംബന്ധിച്ചിടത്തോളം ഞാൻ ഏറെ സെൻറിമെൻറലിസത്തിന്റെ ചായക്കൂട്ടുകൾ ഉപയോഗിച്ചിട്ടുണ്ടെന്നുതോന്നുന്നില്ല. വ്യക്തിപരമായ വികാരങ്ങളെ ഞാൻ ഏറെ ഉപയോഗിച്ചിട്ടില്ല. 'വിത്തുക'ളും, 'കരിയിലകൾ മൂടിയ വഴിത്താരക'ളും, 'ശത്രു'വുമൊക്കെ എന്റെ വ്യക്തിപരമായ വികാരങ്ങൾക്ക് എതിരെ നിന്നുകൊണ്ടു് എഴുതിയവയാണ്."

## നിളയുടെ മാറിൽ

കാർ വീണ്ടും നീങ്ങിത്തുടങ്ങിയപ്പോൾ ഞങ്ങൾ നിശ്ശബ്ദരായിരുന്നു. സമയം ഒമ്പതു് കഴിഞ്ഞിരിക്കുന്നു. ഇനിയും ഒരു മണിക്കൂർവേണം കൂടല്ലൂരിൽ എത്താൻ. അലസമായി പുറത്തേക്കുനോക്കിയിരുന്നു. കുററിപ്പുറം പാലം കടക്കവേ ഞാൻ നിളയിലേക്കു നോക്കി. മണൽത്തിട്ടകൾക്കിടയിലൂടെ ഒരു ഗാനംപോലെ നിള ഒഴുകിവരുന്നു. "ഈ പാലത്തിനെപ്പററി ഇടശ്ശേരി പാടിയതു് ഓർക്കുന്നുണ്ടോ," എം. ടി. ചോദിച്ചു. എം. ടി. ഇടശ്ശേരിയുടെ വരികൾ ചൊല്ലി:

"ഇനിയും നിളേ, നീയിരച്ചുപൊന്തും,
ഇനിയും തടംതല്ലി പാഞ്ഞണയും
ചിരിവരുന്നുണ്ടു ചിന്തിക്കുമ്പോ–
ളിനി നിയ്യിപ്പാലത്തിൽ നാട്ടു ആടും!"

പാലം കടന്നു് വളവും തിരിഞ്ഞു് നിളയുടെ തീരത്തെ ബാംബൂ ഹോട്ടലിനു് മുന്നിൽ കാർനിന്നു. ഞങ്ങൾ ചായ കഴിക്കാനിറങ്ങി. മുള്ളിലപ്പുര...പ്പുകളിൽനിന്നു് ഒഴുകിയെത്തുന്ന കാററു്. വീണ്ടും യാത്ര തുടരവേ, എവിടെനിന്നോ ഒഴുകിയെത്തിയ പാലപ്പൂക്കളുടെ ഗന്ധം. ആ ഗന്ധത്തിൽ ലയിച്ചിരിക്കുമ്പോൾ, ഞാൻ കുപ്പിവളകളുടെ കിലുക്കം കേട്ടു. ഇളംവെയിലിൽ അലിയുന്ന മഞ്ഞച്ച വെള്ളത്തിലൂടെ ഒഴുകിപ്പോകുന്ന ചുവന്ന വളപ്പൊട്ടുകൾ. അകത്തു് സ്വർണ്ണനൂലിട്ടപോലെ തിളങ്ങുന്ന മഞ്ഞരേഖയുള്ള ചുവന്ന വളപ്പൊട്ടുകൾ. കുപ്പിവളപ്പൊട്ടുകളിലൂടെ, വാസനസോപ്പിന്റെ ഗന്ധത്തിലൂടെ, തണുത്ത കാററിലൂടെ, ഇളംവെയിലിലൂടെ എം. ടി. പരത്തിയ രതിഗന്ധങ്ങൾ...നാഗഫണം വിതത്തി ആടിയ അമ്മിണി ഓപ്പോൾ... നാലുകെട്ടിലെ കോണിമുറിയിൽ പറ

സ്വന്തം പുരയിടത്തിലെ കരിക്കിൽ നിന്നു്



കുന്ന കതിരപ്പുറത്തെ രാജകുമാരനായി മാറിയ അപ്പുണ്ണി...രതിയുടെ ചേതോഹരമായ നിമിഷങ്ങൾ. ഞാൻ ആ നിമിഷങ്ങളെപ്പററി ചോദിച്ചു. കണ്ണിൽനിന്നും ഗ്ളാസ്സെടുത്തുകൊണ്ടു് എം. ടി. ഒന്നു മന്ദഹസിച്ചു: "രതി മോഹനമാണ്." വിൻഡ്സ്ക്രീനിലൂടെ അകലേക്കു കണ്ണുനട്ടു് എം. ടി. പറഞ്ഞു: "ഞാൻ സജസ്ററീവായേ രതി ഉപയോഗിച്ചിട്ടുള്ളൂ...നമ്മുടെ ഭാഷയുടെ പരിമിതികൾ രതിയെ വികലപ്പെടുത്തുന്നു..." രതിയുടെ വിലോല സൗന്ദര്യങ്ങൾ മുഴുവൻ ആവാഹിച്ചുവച്ച മാധവിക്കുട്ടിയുടെ കഥകൾ ഞാൻ ഓർമ്മിപ്പിച്ചു. എം.ടി. പറഞ്ഞു: "മലയാളത്തിൽ ആമിയെപ്പോലെ (മാധവിക്കുട്ടി) മനോഹരമായി മററാരും രതിയെപ്പററി എഴുതിയിട്ടില്ല..."

മാധവിക്കുട്ടിയുടെ കഥകളിലേക്കു സംസാരം തെന്നിപ്പോയി. "മലയാളത്തിൽ ഞാൻ ആരാധനയോടെ, കൊതിയോടെ...വായിക്കുന്നതു് ആമിയുടെ കഥകളാണ്. മലയാളത്തിൽ ഞാൻ ഏററവും ഇഷ്ടപ്പെടുന്ന എഴുത്തുകാരിയാണ് ആമി..." മാധവിക്കുട്ടിയുടെ മനോജ്ഞമായ കഥകൾ ഞാൻ ഓർത്തു: "ഞാനൊരു പരുന്തായിരുന്നു. അതിരുകളില്ലാത്ത ആകാശത്തിലൂടെ ഞാനെത്ര പറന്നു. അവസാനം ഞാൻ വീണു, വീണുപോയി...". പരുന്തിന്റെ ആത്മഗതവും പക്ഷിയുടെ മണവും മരണത്തിന്റെ ചിലമ്പുകളും ഓർത്തുകൊണ്ടു്, അനുഭവങ്ങൾക്കുവേണ്ടി സ്വയം ഏറിഞ്ഞുകൊടുത്ത ആ എഴുത്തുകാരിയുടെ ആത്മപീഡയുടെ നിമിഷങ്ങൾ എം. ടി. ഓർമ്മിച്ചു. അനുഭവങ്ങൾക്കുവേണ്ടി രക്തസാക്ഷിത്വം വഹിക്കാൻ തയ്യാറാവുന്ന എഴുത്തുകാരനെപ്പററി ഞാൻ ചോദിച്ചു. "രക്തസാക്ഷിത്വം വരിച്ചാൽ പിന്നെ അനുഭവങ്ങൾകൊണ്ടു് ഫലമെന്താണ്? വരമ്പുകൾ മറികടക്കാനുള്ള അടങ്ങാത്ത ആവേശമാണ് എഴുത്തുകാരനു വേണ്ടതു്. അനുഭവങ്ങൾക്കുവേണ്ടി എത്ര വരമ്പുകൾ മുറിച്ചു കടന്നാലും അവസാനം ഒരു റിട്ടേൺ പോയിൻറ് കാണും. അവിടെ നിന്നു് തിരിച്ചു പോരേണ്ടി വരും. തിരിച്ചുപോരികതന്നെ വേണം. 'എ പോയിൻറു് ഓഫ് നോ റിട്ടേൺ'—അങ്ങനെ വന്നാൽ അവിടെ എഴുത്തുകാരൻ നശിക്കുകയായിരിക്കും..."

കഴിഞ്ഞ പത്തുവർഷങ്ങളിൽ മലയാള സാഹിത്യത്തിൽ നടന്ന വലിയ സംഭവമേതാണ്? ഞാനങ്ങനെ ചോദിച്ചില്ല. ആ ചോദ്യത്തിൽ അർത്ഥമുണ്ടെന്നു് എനിക്കു തോന്നിയില്ല. കാലങ്ങളിലും കണക്കുകളിലും ഒതുങ്ങുന്നതല്ലല്ലോ സാഹിത്യം. എങ്കിലും ഇടയ്ക്കു് എപ്പോഴോ ഞാൻ ആ പഴയ ചോദ്യം ആവർത്തിച്ചു: കഥയ്ക്കെന്തുപററി? കഥയ്ക്കു് ഒന്നും പററിയിട്ടില്ല എന്നായിരുന്നു എം. ടി. യുടെ മറുപടി. വല്ലപ്പോഴുമേ ഒരു നല്ല കഥയുണ്ടാകൂ. ഇന്നും എന്നും അങ്ങനെയേ സംഭവിക്കൂ. "കഴിഞ്ഞ കുറേ കൊല്ലങ്ങളായി ഞാൻ ഒരു എഴുത്തുകാരനേയേ പരാമർശിക്കാറുള്ളൂ, ഗബ്രിയേൽ ഗാർസീയാ മാർകേസ്...വല്ലപ്പോഴുമേ ഒരു മാർകേസ്

വരു...നമ്മുടെ സാഹിത്യത്തിലും അതു തന്നെ സ്ഥിതി...'' ഞാൻ മലയാളത്തിലെ ''അഞ്ചാം തലമുറക്കാഥികരെ'' (?) പ്പററി ചോദിച്ചു. എം. ടി. ചിരിച്ചു. ''എങ്ങനെയാണ് ഈ വകുപ്പു വിഭജനം? ആരാണ് തലമുറകൾ തിരിക്കുന്നത്? ഞാൻ അടുത്തു വായിച്ച ഏററവും പുതിയ പെൻഗ്വിൻ ആന്തോളജിയിൽ എഴുപത്തിനാലുകാരനായ ഗ്രഹാംഗ്രീനിന്റെ കഥകളുണ്ട്. ഇരുപത്തിനാലുകാരായ ജൊനാഥൻ സ്റ്റഫാൻ, ജെയിംസ്‌ലാഡൻ എന്നിവരുടെ കഥകളും അതിലുണ്ട്. അപ്പോൾ എന്താണ് കഥയും തലമുറകളും തമ്മിലുള്ള ബന്ധം?...''

ആരംപ്പാർപ്പു കുറഞ്ഞ തരിശുഭൂമി, മൊട്ടക്കുന്നുകളും. അവിടവിടെ മൺകുടിലുകൾ. എം. ടി. കാട്ടിലേക്കു ചൂണ്ടി: 'ഇവിടെ, അല്പം അകലെയാണ് കാടാമ്പുഴക്ഷേത്രം.' എം. ടി. കാടാമ്പുഴയുടെ ഐതിഹ്യം പറഞ്ഞു. അർജ്ജുനന്റെ അഹങ്കാരം ശമിപ്പിക്കാൻ കാട്ടാളവേഷത്തിലെത്തിയ ശിവ-പാർവ്വതിമാരുടെ കഥ. പാർവ്വതിയുടെ പ്രതിഷ്ഠയാണത്രെ കാടാമ്പുഴയിൽ. ആഴംകാണാത്ത ഒരു കുഴിയിലേക്കാണ് പൂജ നടത്തി അർച്ചനകൾ ഇടുന്നത്. കാമാഖ്യയിലെ ക്ഷേത്രത്തിലെപ്പോലെ യോനീപൂജയുടെ മറെറാരു രൂപമാണോ ഇതു്?

വെയിലിന്റെ ശക്തി കൂടിവന്നു. എം. ടി. കൂളിങ്ഗ്ലാസ്സിലൂടെ പുറത്തേക്കു നോക്കിയിരുന്നു. മുന്നിലെ കറുത്ത സീററിൽ കോറിക്കൊണ്ട് ഞാൻ എം. ടി. യോട് 'മാതൃഭൂമി'യെപ്പററി ചോദിച്ചു. രണ്ടു വർഷങ്ങൾക്കുമുമ്പ്, ആരോരുമറിയാതെ മാതൃഭൂമിയിൽനിന്ന് ഇറങ്ങിപ്പോരേണ്ടിവന്ന കഥ. വളരെ മെല്ലെ എം.ടി. പറഞ്ഞു: ''സ്വാതന്ത്ര്യം നഷ്ടപ്പെടുന്നുവെന്നുതോന്നി, ഞാൻ ഇറങ്ങിപ്പോന്നു...'' ദീർഘനേരം എം. ടി. നിശ്ശബ്ദനായിരുന്നു. ഞാൻ വീണ്ടും എന്തോ ചോദിച്ചു. എം. ടി. യുടെ മുഖം ചുവന്നുതുടുത്തു: ''പത്രസ്ഥാപനം സർക്കാർ ഓഫീസല്ല. രാവിലെ പത്തു മണി മുതൽ അഞ്ചുമണിവരെ അവിടെ കുത്തിയിരിക്കണമെന്ന് എനിക്കു തോന്നിയിട്ടില്ല. ഞാൻ അങ്ങനെ ശീലിച്ചിട്ടുമില്ല... പുതിയ മാനേജ്മെൻറ് വന്നപ്പോൾ പുതിയ നിയമങ്ങൾ വന്നു. യാത്രചെയ്യുന്നതും ലീവെടുക്കുന്നതും ഒക്കെ പ്രശ്നങ്ങളായി. അങ്ങനെയിരിക്കെ ഞാൻ കുറേ ദിവസം മെഡിക്കൽ ലീവെടുത്തു. ശരിക്കും എനിക്കന്ന് സുഖമില്ലായിരുന്നു. ലീവിലിരിക്കേ, ഡെൽഹിയിൽ നടന്ന ഇൻറർനാഷണൽ ഫിലിം ഫെസ്റ്റിവൽ സെലക്ഷൻ കമ്മിററിയിൽ പങ്കെടുക്കാൻ എനിക്കു ക്ഷണംകിട്ടി. എന്റെ അസുഖം കാണിച്ച് ഞാൻ അവർക്കെഴുതിയെങ്കിലും, ഞാൻ ചെന്നേ മതിയാകൂ എന്ന് അവർ നിർബ്ബന്ധിച്ചു. ഞാൻ പോയി. തിരികെവന്നപ്പോൾ എനിക്കു നോട്ടീസ്. മെഡിക്കൽ ലീവിലായിരുന്ന ഞാൻ എന്തിന് ഡെൽഹിയിൽപ്പോയി എന്നു വിശദീകരിക്കണമത്രേ. അപ്പോൾ ഞാൻ മലയാളത്തിൽ മാനേജിങ് ഡയറക്ടർക്കു എഴുതി:

'സാധുവും ബുദ്ധിഹീനനുമായ അടിയൻ, തമ്പുരാക്കന്മാർ സമക്ഷം സമർപ്പിക്കുന്ന ദയാഹർജി:

തമ്പുരാക്കന്മാർ അടിയനോടു ക്ഷമിക്കണം. തലകൊയ്യൽ, കൈവെട്ടൽ തുടങ്ങിയ ശിക്ഷകളൊന്നും അടിയനു വിധിക്കമാറാകരുതു്'... ''അതായിരുന്ന എന്റെ രാജിക്കത്തു്. അവർക്കു ഞാൻ പുറത്തുപോകണമെന്ന് ആഗ്രഹമുണ്ടായിരുന്നു. എന്തെങ്കിലും പ്രശ്നമുണ്ടാക്കി എന്നെ പുറത്താക്കുകയെന്നതായിരുന്നു ലക്ഷ്യം. അതിനുവേണ്ടി എന്റെ തലയിൽ ആദ്യം ഒരു ചീഫ് എഡിററെ അവർ പ്രതിഷ്ഠിച്ചു. പ്രതിഷേധമുണ്ടായിരുന്നെങ്കിലും ഞാനതു സഹിച്ചു. മെഡിക്കൽ ലീവെടുക്കുന്നതിനുമുൻപ് പൂനയിൽവച്ചു നടന്ന ഏഷ്യൻ മാസ് കമ്മ്യൂണിക്കേഷൻ സെമിനാറിൽ പങ്കെടുക്കാൻ ഞാൻ അനുവാദം ചോദിച്ചിരുന്നു. കേരളത്തിൽ നിന്നും ആ സെമിനാറിലേക്കു് എന്നെ മാത്രമാണ് ക്ഷണിച്ചിരുന്നതു്. പക്ഷേ, എന്റെ കത്തിനു് ഒരു മറുപടിപോലും എം. ഡി. തന്നില്ല....'' എം. ടി. വികാരാധീനനായി മാതൃഭൂമിയിലെ പഴയ കാലങ്ങൾ ഓർത്തു. വി. എം. നായരുടെയും കേശവമേനോന്റെയും കാലങ്ങൾ. ''മുൻപും മെഡിക്കൽ ലീവിൽ ഞാൻ വിദേശത്തു പോയിട്ടുണ്ട്. മററു ലീവില്ലാതിരുന്നതുകൊണ്ട്. അമേരിക്കയിലേക്കു പുറപ്പെടുന്നതിനുമുൻപ് വി. എം. നായർ എന്നെ വിളിച്ച് രണ്ടായിരംരൂപയുടെ ചെക്കുതന്നു. യാത്രച്ചെലവിനല്ല, ഡ്രെസ്സ്അലവൻസ് എന്ന നിലയിൽ. (മാതൃഭൂമിയുടെ ചെലവിലല്ല ഞാൻ പോയതു്.) ഞാൻ നിരസിച്ചപ്പോൾ, വിദേശത്തു പോകുമ്പോൾ ഡ്രെസ്സ്അലവൻസ് കൊടുക്കാൻ കമ്പനിയിൽ നിയമമുണ്ടെന്നും, അതുകൊണ്ടു് തുക വാങ്ങിക്കണമെന്നും അദ്ദേഹം ഓർമ്മിപ്പിച്ചു. ഞാൻ വാങ്ങി. തിരികെ വരുമ്പോൾ ഞാൻ എന്തെങ്കിലും എഴുതണമെന്ന് അദ്ദേഹം പറഞ്ഞില്ല. എങ്കിലും ഞാൻ എഴുതി: ''ആൾക്കൂട്ടത്തിൽ തനിയെ'' എന്ന സീരീസ്. വി. എം. നായർ എന്നെ ശകാരിച്ചിട്ടുണ്ട്, ഞാൻ തിരിച്ചും പറഞ്ഞിട്ടുണ്ട്. ആ വാക്കുകളൊന്നും ഞങ്ങളുടെ ബന്ധത്തെയോ മാതൃഭൂമിയെയോ ബാധിച്ചിരുന്നില്ല. മനോഹരമായ ഒരു ബന്ധം അദ്ദേഹത്തിന്റെ കുടുംബവുമായി എനിക്കുണ്ടായിരുന്നു...ഇരുപത്തിനാലുവർഷങ്ങൾക്കു മുൻപ്, കെ. പി. കേശവമേനോനാണ് എന്നെ ഇൻറർവ്യൂ ചെയ്തു് മാതൃഭൂമിയിൽ നിയമിച്ചതു്. ആദ്യകാലത്തു് എനിക്ക് അറുപതു രൂപയായിരുന്നു ശമ്പളം. അങ്ങനെയിരിക്കെ ഒരു മെച്ചപ്പെട്ട ജോലി എ. ഐ. ആറിൽ കിട്ടി. ആ ജോലി സ്വീകരിക്കണമോ വേണ്ടയോ എന്ന് മനസ്സിൽ പ്രശ്നമുദിച്ചപ്പോൾ, ഞാൻ ഉപദേശം ചോദിക്കാൻ ചെന്നതു് കേശവമേനോന്റെ സമീപത്താണ്. അദ്ദേഹം പറഞ്ഞു: ഇവിടെ തുടരൂ, എല്ലാം മെച്ചപ്പെടും. ആ കേശവമേനോനും എന്നെ വഴക്കു പറഞ്ഞിട്ടുണ്ട്, ഞാൻ തിരിച്ചും പറഞ്ഞിട്ടുണ്ട്. എങ്കിലും മനോഹരമായി ആ ബന്ധം നിലനിന്നിരുന്നു...'' അല്പം നിറുത്തി, എം. ടി. വീണ്ടും തുടർന്നു: ''മാതൃഭൂമിക്കു് പുതിയ സാരഥികൾ വന്നു. അവർക്കു തോന്നി വലിയ ശമ്പളത്തിൽ മാതൃഭൂമി വാരികയ്ക്കു് ഒരു എഡിററെ ആവശ്യമില്ലെന്ന്...എനിക്കു തോന്നി എന്റെ സമയം പാഴാക്കുകയാണെന്ന്, ഞാൻ ഇറങ്ങിപ്പോന്നു...''

## ആത്മബന്ധം പൊട്ടിയപ്പോൾ

ഇടയ്ക്കു ഞാൻ ചോദിച്ചു: ഒരു എഴുത്തുകാരനെന്നനിലയിൽ നിങ്ങളെ വളർത്തിയതു് മാതൃഭൂമിയല്ലേ? അല്ലെങ്കിൽ മാതൃഭൂമിയുടെ ലേബൽ നിങ്ങളെ ഏറെ സഹായിച്ചിട്ടില്ലേ?

രോഷത്തോടെ എം. ടി. പറഞ്ഞു: ''മാതൃഭൂമി എന്നെ ഒരു വളർത്തലും വളർത്തിയിട്ടില്ല. ഞാൻ കാരണം മാതൃഭൂമി വളർന്നിട്ടേയുള്ളൂ. അല്ലെങ്കിൽ പരമാവധി ഒരു മ്യൂച്വൽ എന്നു പറയാം. മാതൃഭൂമിയുടെ ലേബൽ ഉപയോഗിച്ചു് ഞാൻ ഒരു ബന്ധവും നേടിയിട്ടില്ല. അങ്ങനെയൊരു ആരോപണം മാതൃഭൂമിക്കാർ എനിക്കെതിരെ ഉന്നയിക്കില്ല. മാതൃഭൂമിയിലെ പദവി ഉപയോഗിച്ചു് ഞാൻ ഒരു വിദേശയാത്രപോലും നടത്തിയിട്ടില്ല. എന്റെ കഥകളെക്കുറിച്ചാണെങ്കിൽ, വളരെ കുറച്ചു കഥകളേ ഞാൻ മാതൃഭൂമിയിൽ പ്രസിദ്ധീകരിച്ചിട്ടുള്ളൂ. എന്റെ നോവലുകൾ ഒന്നുംതന്നെ മാതൃഭൂമിയിൽ അച്ചടിച്ചുവന്നവയല്ല. എന്നെ സംബന്ധിച്ചിടത്തോളം മാതൃഭൂമിയിലെ ജോലി പലപ്പോഴും സമയം പാഴാക്കലായിരുന്നു. എങ്കിലും ക്രിയേററീവ് ജേർണ്ണലിസത്തിൽ നിന്ന് ഒഴിഞ്ഞുനിൽക്കാൻ കഴിയാത്തതുകൊണ്ടു മാത്രം ഞാൻ മാതൃഭൂമിയിൽ തുടർന്നു. ക്രിയേററീവ് ജേർണ്ണലിസം—അതൊരു വലിയ കാര്യമാണു്...''

അച്ചടി മഷിയുടെയും അക്ഷരത്തൊററുകളുടെയും നടുവിലെ ഇരുപത്തിനാലു വർഷങ്ങൾ. ആ ആത്മബന്ധം പൊട്ടിപ്പോയപ്പോൾ, വേദന തോന്നി...ഓർക്കാൻ ഒരുപിടി ഉണ്ട്...ഇറങ്ങിപ്പോരുമ്പോൾ എന്റെ വായനക്കാരോട് എനിക്കു് നന്ദി പറയണമെന്നുണ്ടായിരുന്നു... ഒരു ഗുഡ്ബൈ...പക്ഷേ, അവർ എനിക്കു് അവസരം തന്നില്ല. കലാകൗമുദിയിൽ എഴുതിക്കഴിഞ്ഞശേഷം... ആഴ്ചകൾ കഴിഞ്ഞു്, എന്തെങ്കിലും എഴുതാനുണ്ടോ എന്ന് എൻ. വി. കൃഷ്ണവാരിയർ എന്നോട് എഴുതിച്ചോദിച്ചു. ഒന്നുമില്ലെന്നു ഞാൻ മറുപടി കൊടുത്തു...''

എം. ടി. പിന്നെ ഒന്നും പറഞ്ഞില്ല. ഞാനൊന്നും ചോദിച്ചതുമില്ല.

●

കുമാരനല്ലൂരും പറക്കുളംകുന്നും കഴിഞ്ഞു്, കാർ മെല്ലെ ഒഴുകി വയലേലകൾക്കു നടുവിൽ കറുത്ത നൂൽപോലെ ഞാന്നു കിടക്കുന്ന റോഡിലേക്കിറങ്ങി. റോഡിനിരുവശത്തും കൈതക്കാടുകൾ കാവൽ നിൽക്കുന്നു. പാടത്തവിടവിടെ കൃഷിപ്പണികൾനടക്കുന്നു. ഒററപ്പെട്ടു നടന്നുപോ



കുന്ന വഴിയാത്രക്കാരിൽ അധികവും കറുത്ത ചെറുമികളാണെന്നുതോന്നി. പാടത്തുനിന്നു കയറിപ്പോകുന്നവരും, പാടത്തേക്കു നടന്നു ചെല്ലുന്നവരും...''ഇതാ എന്റെ കൂടല്ലൂരിൽ എത്തിയിരിക്കുന്നു—'' എം. ടി. ആഹ്ലാദത്തോടെ പറഞ്ഞു. വയലേലകൾക്കു നടുവിൽ, റോഡിനിരുവശങ്ങളിലായി, തണൽവൃക്ഷങ്ങൾക്കു ചുവട്ടിൽ, പീടിക നിരകൾ. ഇതാണ് കൂടല്ലൂരിലെ അങ്ങാടി. ചെമ്മൺ പീടികകളും പെട്ടിപ്പീടികകളും നിറഞ്ഞ അങ്ങാടി. വൃക്ഷച്ചുവട്ടിൽ ഒരു കാളവണ്ടി. അങ്ങാടിത്തലയ്ക്കലെ ആദ്യത്തെ പീടികയിലേക്കു് എം. ടി. വിരൽ ചൂണ്ടി. ''പോസ്റ്റോഫീസ്.'' ഈ പോസ്റ്റോഫീസുമായി വാസുവിനു് ഒരു ഹൃദയബന്ധമുണ്ട്. ഈ അഞ്ചലോഫീസിന്റെ വാതിലിൽ പോസ്ററുമാസ്റ്ററുടെ വിളി കേൾക്കാൻ എത്രനാൾ കാത്തിരുന്നു... ''ഒന്നും മാറിയിട്ടില്ല. എല്ലാം പഴയതുപോലെതന്നെയുണ്ട്...'' ചായപ്പീടികയ്ക്കു മുന്നിലെ ബെഞ്ചുകളിൽ ഇരുന്നവർ കൗതുകത്തോടെ കാറിലേക്കു നോക്കി. കാർ വളരെ മെല്ലെ നീങ്ങുമ്പോൾ, അങ്ങാടി മുഴുവൻ കാറിനെയും കാറിനുള്ളിലെ വാസുവിനെയും തിരിച്ചറിഞ്ഞിരിക്കുന്നു. അങ്ങാടി, വാസുവിനെ നോക്കി ചിരിച്ചു. അങ്ങാടിയിലെ മനുഷ്യരും. ''പിന്നെ വരാം'' കണ്ടവരോടൊക്കെ വാസു പിറുപിറുത്തു. കൂട്ടത്തിൽ എന്നോടും പറഞ്ഞു, ''ഇതാ, ഇവരാണ് എന്റെ കഥാപാത്രങ്ങൾ. ഇവിടെ ഈ പീടികത്തിണ്ണകളിൽ എവിടെയെങ്കിലും നിങ്ങൾക്കു് കുഞ്ഞരയ്ക്കാനെക്കാണാം, ഗോവിന്ദൻകുട്ടിയെയും...അസുരവിത്തിലെ ഗോവിന്ദൻകുട്ടിയെ നിങ്ങൾ ഓർക്കുന്നില്ലേ, ഞാൻ കാട്ടിത്തരാം...'' എം. ടി. തിണ്ണകളിൽ പരതി. ഒരുപക്ഷേ, പിന്നീട് എപ്പോഴെങ്കിലും കണ്ടേക്കാം ... അങ്ങാടിയിൽ വലിയ തിരക്കുണ്ടായിരുന്നില്ല. ഉണക്കമത്സ്യം വിൽക്കുന്ന പീടികയ്ക്കു മുന്നിൽ പാളത്താർ ഉടുത്ത കറുത്തമനുഷ്യർ. കറുത്ത ചെറുമികളും. ഒരു ട്യൂട്ടോറിയലും മെഡിക്കൽഷോപ്പും ചെരിപ്പുകടയും അങ്ങാടിയിലുണ്ട്. ഒരുപക്ഷേ, ഇവ പുതുതായി വന്നതാവാം.

അങ്ങാടി കഴിഞ്ഞു് പുഴക്കടവിനു മുന്നിൽവച്ചു് റോഡ് ഒന്നു തിരിഞ്ഞു. ''പുഴക്കടവു് പണ്ട് ഇടിഞ്ഞു പൊളിഞ്ഞു കിടക്കുകയായിരുന്നു. ഇഴക്കമുള്ള കളിമണ്ണാണ്. ചവിട്ടിയിറങ്ങുവ[illegible] അവിടവിടെ വെട്ടുകല്ലുകൾ ഇട്ടിരിക്കും. തുലാമാസത്തിൽ വെള്ളം പൊങ്ങുമ്പോൾ നിരത്തു് നക്കിയെടുത്തുകൊണ്ടാണ് പുഴയൊഴുകുക. കടവുപടുത്തുകെട്ടി കല്ലൊതുക്കുകൾ ഉണ്ടാക്കിയതു നന്നായി. നിരത്തിനും കടവിനുമിടയ്ക്കു് നികത്തിയെടുത്ത സ്ഥലത്തു് നെടുനീളത്തിൽ സിമൻറു മതിൽ നിർമ്മിച്ചതു് അതിലും നന്നായി—'' പുഴവക്കത്തെ സിമൻറു തിണ്ണയിലിരുന്ന് ദുസ്സ്വപ്നങ്ങൾ നെയ്ത ഗോവിന്ദൻകുട്ടിയെ നിങ്ങൾ ഓർക്കുന്നില്ലേ.

''വൈകുന്നേരമായാൽ ഇവിടെ വന്നിരിക്കാം. തണുത്ത സിമൻറു തിണ്ണയുടെ വടക്കേ അററത്തു് ഇരുന്ന് നരകുത്തിയൊഴുകുന്ന കലങ്ങിയ വെള്ളത്തിലേക്കു കുറേനേരം നോക്കുമ്പോൾ പ്രവാഹത്തിനു ജീവനുണ്ടെന്നു തോന്നും...''

കടവിന് അല്പം അകലെ കാർ നിന്നു. നിരത്തിനോരത്തു്, പാടത്തിലേക്കു തള്ളി, നിളയെ നോക്കിനിൽക്കുന്ന വീട്. എം. ടി. ഇറങ്ങി. പിന്നാലെ ഞങ്ങളും. അകലെനിന്ന് ആരോ കൈയുയർത്തി. പൊക്കം കുറഞ്ഞ മതിൽക്കെട്ടിനരികിൽ നാട്ടിയിരുന്ന വലിയ ബോർഡ് അപ്പോഴാണ് ശ്രദ്ധിച്ചതു്. ''എം. ടി. ബി. നായർ ആൻഡ് കമ്പനി.'' ബോർഡിൽ കൃഷിക്കു് ഉപയോഗിക്കുന്ന പമ്പുസെററിന്റെ ചിത്രവും ഉണ്ടായിരുന്നു. തുറന്നുകിടന്ന ഗെയ്ററിലൂടെ എം. ടി. അകത്തേക്കു നടന്നു. വഴിത്താരയ്ക്കു് ഇരുവശത്തും പൂത്തുനിൽക്കുന്ന ചെടികൾ. തെച്ചിപ്പൂവും മന്ദാരവും. പിന്നെ പേരറിയാത്ത എത്രയോ പൂക്കളും. ചെറിയ മുററത്തിനരികിൽ പേരയും ഒട്ടുമാവും പന്തലിച്ചു നില്ക്കുന്നു. പേരച്ചുവട്ടിൽ ഒരു കിളിക്കൂട് (അതോ ഒന്നിലധികമോ?) ആ കൂട്ടിലേക്കു് നോക്കി. വണ്ണക്കിളികൾ–ലൗബേർഡ്സ്. നീലച്ചിറകിൽനേർത്തവരകൾ. ആരൊക്കെയോ മുററത്തുണ്ടായിരുന്നു. എം. ടി. പരിചയപ്പെടുത്തി. എന്റെ ജ്യേഷ്ഠൻ. അതു് എം. ടി. യുടെ രണ്ടാമത്തെ ജ്യേഷ്ഠൻ ബാലകൃഷ്ണൻ നായരായിരുന്നു. എം. ടി. ബി. യുടെ താടി അവിടവിടെ നരച്ചിരിക്കുന്നു. സുഹൃത്തുക്കളെപ്പോലെ അവർ സംസാരിച്ചു. അകത്തളത്തിലിരിക്കെ എം. ടി. ബി. യോടു ഞാൻ ചിത്രങ്ങളെപ്പററി ചോദിച്ചു, എഴുത്തിനെപ്പററിയും. എം. ടി. യെപ്പററി ഒന്നും ചോദിച്ചതുമില്ല. വളരെപ്പതുക്കെയാണ് അദ്ദേഹം സംസാരിച്ചതു്. അദ്ദേഹം ആൽബമെടുത്തു് തന്റെ ചിത്രങ്ങൾ കാട്ടി, മാതൃഭൂമിയുടെ കവറുകളായിവന്ന ചിത്രങ്ങളും. ഏറെയും പ്രകൃതിയും പക്ഷികളും...എം. ടി. ബി. യുടെ ഇരുപതോളം ചിത്രങ്ങൾ കഴിഞ്ഞ ടൂറിസം വീക്കിൽ സർക്കാർ വിലയ്ക്കെടുത്തു് പ്രദർശിപ്പിച്ചിരുന്നു. ഈ ഏട്ടനെപ്പററി എം. ടി. എഴുതിയിട്ടില്ലേ? ഞാൻ എം. ടി. യെ നോക്കി. രണ്ടുപേരും ചിരിച്ചു. വാതിൽക്കൽ നിന്നിരുന്ന എം. ടി. ബി. യുടെ മകൻ മധുവും. ''എല്ലാവരെപ്പററിയും ഞാനെഴുതി, ഒന്നല്ല ഒട്ടനവധി പ്രാവശ്യം, ഒട്ടനവധി കഥാപാത്രങ്ങളായി...'' ഉച്ചകഴിഞ്ഞു് വീണ്ടും വരാമെന്നു പറഞ്ഞു് ഞങ്ങൾ പുറത്തിറങ്ങി. നിരത്തിൽവച്ചു് എം. ടി. പറഞ്ഞു: ''ഏട്ടനിപ്പോൾ പമ്പുസെററുകൾ വില്ക്കുന്ന ഒരു ഏജൻസി എടുത്തിരിക്കുന്നു. പാർട്ട്ണർഷിപ്പ് അടിസ്ഥാനത്തിൽ, ഒരു ബസ്സർവീസും നടത്തുന്നു-കുററിപ്പുറത്തുനിന്ന് ഗുരുവായൂരേക്കുള്ള ഒരു ബസ്സർവീസ്...'' വഴിയാത്രക്കാർ എം. ടി. യെക്കണ്ട് ആദരവോടെ ചിരിച്ചു. ഇടയ്ക്കിടെ എം. ടി. കുശലം ചോദിച്ചു. വഴിയിൽ എവിടെയോ വച്ച് എതിരേവന്ന വൃദ്ധൻ സംശയിച്ചുനിന്നു: ''അല്ലാ, വാസ്വേല്ല്യേ?'' എം. ടി. വാസുവാകുന്നതു നോക്കി ഞങ്ങൾ നിന്നു. ''ഇപ്പ, കണ്ണ് തീരെ കാണാണ്ടായിരിക്ക്ണ്'' 'വൃദ്ധൻ പിന്നെയും എന്തൊക്കെയോ പറഞ്ഞു. എം. ടി. യും എന്തോ പറഞ്ഞ്പോക്കററിൽന്ന് നാം അഞ്ചുരൂപാ നോട്ടെടുത്ത് എം. ടി. വൃദ്ധനു നൽകി. ചിരിച്ച് മുന്നോട്ടു നടക്കുമ്പോൾ എം. ടി. പറയുകയായിരുന്നു: ''ഞാനിന്നും ഇവിടെ വാസുവാണ്. ഇവർ എന്നെ സ്നേഹിക്കുന്നു, ഞാൻ ഇവരെയും.'' നിരത്തിനോരത്തു് പാടത്തിലേക്കു തള്ളി ഒരു ഓലക്കൊട്ടക. കൂടല്ലൂരിൽവന്ന മാററങ്ങളിൽ ഒന്നാണ് ഈ തിയേററർ. ഒരു ആത്മഗതമെന്നോണം എം. ടി. പറഞ്ഞു: ''ഞാൻ ചിലപ്പോഴൊക്കെ ആലോചിക്കാറുണ്ട് ഇവിടെ എന്തു മാററമുണ്ടായിയെന്ന്. പുതുതായി ഒരു തിയേററർ വന്നു, ഒരു ബസ്സർവീസ് ഉണ്ടായി......അത്രയൊക്കെയേ ഉള്ളൂ. പക്ഷേ, ഒന്ന് ആലോചിക്കുമ്പോൾ എനിക്കു ദുഃഖം തോന്നും. ഈ തിയേററർ ആളുകൾക്ക് ഒരു ആവശ്യമായിരിക്കാം, എന്നാൽ അതു് ഗ്രാമജീവിതത്തെ നശിപ്പിക്കുന്നു...തിയേററർ വന്നതോടെ അങ്ങാടിയിലെ പഞ്ചായത്തും ആഹ്ലാദങ്ങളുമൊക്കെ തീർന്നിരിക്കുന്നു. നഗരത്തിൽനിന്നും വല്ലപ്പോഴും ഓടിയെത്തുമ്പോൾ കൊട്ടകയിലെ പാട്ട് എന്നെ അലോസരപ്പെടുത്തുന്നു. എന്റെ സ്വകാര്യമായ ഈ ദുഃഖത്തിന് അർത്ഥമില്ലെന്നുവരാം...'' എം. ടി. യുടെ വാക്കുകളിൽ വിഷാദം കലർന്നിരുന്നു.

എം. ടി. യുടെ അമ്മ



പാടത്തിലേക്കു് ഇറങ്ങുന്നതിനുമുമ്പ് എം. ടി. നിരത്തിനോരത്തെ ചെറിയ കൂരയിലേക്കു് ചൂണ്ടി: ''അതാണ് അസുരവിത്തിലെ കുഞ്ഞരയ്ക്കാരുടെ വീട്...'' ചെങ്കല്ലു കെട്ടിയ വീടിനുമുന്നിൽ ആരുമുണ്ടായിരുന്നില്ല. മൊട്ടത്തലയിൽ ചുററിക്കെട്ടിയ സുൽത്താനെയും കുഞ്ഞരയ്ക്കാരെയും നബീസുവിനെയും നിങ്ങൾ ഓർക്കുന്നില്ലേ. ''കുഞ്ഞരയ്ക്കാരുടെ പുരയുടെ പിന്നിൽനിന്ന് പുഴവക്കത്തേക്കി

റങ്ങാൻ പടവുകൾ വെട്ടിയിട്ടുണ്ട്. പുഴയ്ക്ക് അവിടെ വീതി കുറവാണ്...''

''പടവുകൾ ഇറങ്ങുമ്പോൾ നബീസു കയറിവരുന്നതു കണ്ടു. ഒരാൾക്കുമാത്രം ഇറങ്ങാൻ പാകത്തിലാണ് വഴി. അയാൾ അവൾ കയറിപ്പോകാൻവേണ്ടി മാറിനിന്നു. മുകളിലെത്തിയപ്പോഴാണ് അവൾ ഗോവിന്ദൻകുട്ടിയെ കണ്ടത്. നീലക്കരയുള്ള തട്ടത്തിനു താഴെ കുമ്പാളയുടെ നിറമുള്ള അവളുടെ മുഖം ആകെ തുടുത്തുപോയി.

''പട്ടാമ്പിക്കാരു് നോക്കീട്ട് എന്തേ പറഞ്ഞ് നബീസേ?''

നബീസുവിന്റെ മുഖം ചുവന്നു.

''മുണ്ടാണ്ടെ പൊക്കോളിൻ നായരെ!''

തകർന്നടിഞ്ഞ നാലുകെട്ടിനുള്ളിലെ അസ്വസ്ഥതകൾക്കിടയിൽനിന്നും ശവംതീനിക്കഴുകന്മാരുടെ കാലടികൾക്കുള്ളിലേക്കു് സ്വയം എറിയപ്പെട്ടുകൊടുത്ത ഗോവിന്ദൻകുട്ടി. ഒഴിഞ്ഞുമാറാനും ആഞ്ഞുകൊത്താനും ശ്രമിച്ച് അവസാനം സ്വയം തളർന്ന്, സ്വന്തം നാട്ടിൽ അന്യനായി മാറിയ ഗോവിന്ദൻകുട്ടി...

ഒടുവിൽ.

## ചെറിയമ്മയുമൊത്ത്



''മേച്ചിൽസ്ഥലങ്ങളുംഇവിടെ ആരംഭിക്കുന്നു...

''നടുവിൽ, കടന്നുപോയവരുടെയെല്ലാം കാല്പാടുകളിൽ കരിഞ്ഞ പുല്ലുകൾ നിർമ്മിച്ച ഒററയടിപ്പാത നീണ്ടുകിടക്കുന്നു.

—പ്രിയപ്പെട്ടവരേ, തിരിച്ചുവരാൻ വേണ്ടി യാത്ര ആരംഭിക്കുകയാണ്.''

## കൂടല്ലൂരിലെ വാസു

പാടത്തേക്കിറങ്ങാൻ തുടങ്ങുകയായിരുന്നു. അപ്പോഴാണ് അകലെനിന്ന് ഒരാൾ കൈകൊട്ടിയതു്. നരച്ച കുടയും കൈയിലൊരു കറുത്ത ബാഗുമായി ഒരു പ്രായം ചെന്ന മനുഷ്യൻ ധൃതിയിൽ വന്നു. നെററിനിറയെ ചന്ദനവും കുങ്കുമവും തേച്ചിരിക്കുന്നു. ''അല്ലാ, എന്തക്കയ്യാ കണക്ക് കുറിക്കണ്ട്യേ?'' എം. ടി. ചിരിച്ചു. ''കുട്ടീന്റെ കല്യാണക്കുറി അങ്ങോട്ട് അയച്ചിരുന്നു?'' കല്യാണക്കുറി കിട്ടിയെന്ന് എം. ടി. പറഞ്ഞു. ''അപ്പോ, നാളയ്യാ, രാവിലെ പുറപ്പെടണം, അറിയാല്യോ? ഗുരുവായൂരു് വച്ച്യാ...'' അയാൾക്കു് ധൃതിയായിരുന്നു. കല്യാണത്തിനു ചെല്ലാമെന്ന് എം. ടി. സമ്മതിച്ചു.

നിരത്തിലെ മാവിൻ ചോട്ടിൽനിന്ന് നടവരമ്പിലേക്കിറങ്ങുമ്പോൾ എം. ടി.പറഞ്ഞു: ''കൂടല്ലൂരിൽ എന്നെ ഇഷ്ടപ്പെടാത്ത ഒരു കഥാപാത്രമേയുള്ളു. ആരാണെന്ന് അറിയാമോ? മററാരുമല്ല. അസുരവിത്തിലെ ഗോവിന്ദൻകുട്ടി തന്നെ...'' ഉഴുതുനിരത്തിയിരുന്ന പാടത്തു് തെളിഞ്ഞ വെള്ളം കെട്ടിക്കിടക്കുന്നു. അവിടവിടെ ചാണകവും ഇലച്ചവറുംകൂട്ടിയിട്ടിരിക്കുന്നു. ചാണകത്തിൽ പച്ചപ്പായൽ പടർന്നിരിക്കുന്നു. തെളിഞ്ഞവെള്ളത്തിൽ കൂത്താടികളും വരമ്പിനോരത്തു് ചെമ്പൻതുമ്പികളും പാറിക്കളിക്കുന്നു. തുമ്പികളെ നോക്കിക്കൊണ്ട്എം. ടി. പറഞ്ഞു: ''ഗോവിന്ദൻകുട്ടി എന്റെ ശത്രുവാണെന്ന് എനിക്കറിയില്ലായിരുന്നു. ഒരിക്കൽ കോവിലൻ കൂടല്ലൂരിൽ വന്ന് എന്റെ കഥാപാത്രങ്ങളിൽ ചിലരെ കണ്ടു. കൂട്ടത്തിൽ ഗോവിന്ദൻകുട്ടിയേയും. പിന്നീട് കോവിലൻ എന്നോടു പറഞ്ഞു, 'എടോ, വാസു, തനിക്കു് കൂടല്ലൂരിൽ ഒരു ശത്രുവുണ്ട്'' അങ്ങനെയാണ് ഗോവിന്ദൻകുട്ടിക്ക് എന്നോട് ശത്രുതയുണ്ടെന്ന് ഞാൻ അറിഞ്ഞതു്...'' ഗോവിന്ദൻ കുട്ടി പൊന്നാനിയിൽ ചെന്ന് മതംമാറി അബ്ദുള്ളയായതു് നിങ്ങൾക്ക് ഓർമ്മയുണ്ടല്ലോ.അതു ശരിക്കും നടന്ന സംഭവമാണ്. വീണ്ടും അബ്ദുള്ള മതംമാറി ഗോവിന്ദൻകുട്ടിയായത്രേ.എം. ടി. യുടെ ആത്മാവിൽനിന്നടർന്നുവീണ ആ ഗോവിന്ദൻകുട്ടി പക്ഷേ, കൂടല്ലൂരിലെ യഥാർത്ഥ ഗോവിന്ദൻകുട്ടിയിൽനിന്ന് യുഗങ്ങൾക്കപ്പുറം നിൽക്കുന്നു: ''യഥാർത്ഥ ഗോവിന്ദൻകുട്ടിയുടെ സാഹചര്യങ്ങൾക്കും സ്വഭാവങ്ങൾക്കും വിരുദ്ധമായ മറെറാരു ഗോവിന്ദൻകുട്ടിയെ ഞാൻ സൃഷ്ടിക്കുകയായിരുന്നു...''

ഏതാനും വയലുകൾക്കപ്പുറത്തു് ചെറുമികൾനിന്ന് ഞാറുനടുന്നു. ഇതാണ് പൂമാന്തോടുമുതൽ കൈതക്കാടുവരെയുള്ള പാടം. ഈ പാടത്തിലാണ് നുകംവച്ചു ഊർച്ചക്കാളകളുടെ പന്തയം നടന്നിരുന്നതു്. ഈ ചേറിൽനിന്നും വാസുവിനു് എത്ര കോപ്പക്കുട്ടിമാരെയും മാമ്പിമാരെയും കിട്ടിയിരിക്കുന്നു. പാടത്തിനു നടുവിൽ ചരിഞ്ഞ തൂണുകളിൽ ഞാന്നു കിടക്കുന്ന വൈദ്യുതകമ്പികൾ. അവിടവിടെ വരമ്പുപൊതിഞ്ഞ ചെളി ഉണങ്ങാതെ കെട്ടിക്കിടക്കുന്നു. ട്രാക്ടർകയറി അടർന്നുതെറിച്ച മടകളിലൂടെ വെള്ളം നരച്ചിറങ്ങുന്നു. നടവരമ്പ് അവസാനിക്കുന്നതു് 'മാടത്തു് തെക്കേപ്പാട്ട്'' എന്ന് ചുവന്ന അക്ഷരങ്ങളിൽ എഴുതിയ ഗേററിനുമുന്നിലാണ്. ഗേററിനു ചുവട്ടിലെ കൈത്തോടുവക്കത്തു് കടലാവണക്കിൻ ചെടികൾ ഉണ്ടോയെന്ന് ഞാൻ നോക്കി. ഇല്ല. കൈത്തോടുചുററി കടലാവണക്കിന്റെ പൊള്ളകൾ ഊതിനടന്ന വാസുവിനെ ഞാനോർത്തു. തെങ്ങും വാഴയും കവുങ്ങും നിറഞ്ഞ തൊടികളിലേക്കുനോക്കി ഞങ്ങൾ പടികയറി. മുററത്തു് കുട്ടികൾ വിളിച്ചു പറയുന്നു: 'ഉണ്ണിമാമ, ഉണ്ണിമാമ വരുന്നു...' പിന്നിൽ നിൽക്കുമ്പോഴും എം. ടി. യുടെ മുഖത്തെ പുഞ്ചിരി ഞാൻ കണ്ടു. 'നാലുകെട്ടിലേക്കു് ഇതാ ഞാൻ വീണ്ടും വരുന്നു.' പടവിനു മുകളിൽ നാലുമണിപ്പൂവുകൾ. വീണ്ടും എം. ടി. പറഞ്ഞു: ''എല്ലാം പഴയതുപോലുണ്ട്, ഉമ്മറം മാത്രം പുതുക്കിപ്പണിതിരിക്കുന്നു.'' മൂത്ത ജ്യേഷ്ഠൻ എം. ടി. ഗോവിന്ദൻനായരാണ് നാലുകെട്ടിൽ താമസിക്കുന്നതു്. എം. ടി. നാലുകെട്ടിന്റെ അകത്തളത്തിൽ കയറി. ഓപ്പയും കുട്ടികളും അപ്പോഴേക്കും അകത്തളത്തിൽ എത്തിയിരുന്നു. കുറച്ചു കഴിഞ്ഞു് ജ്യേഷ്ഠനും. ആറ്റാദത്തിന്റെ അലകൾ. കൊച്ചുകുട്ടിയെ അരികിൽ വിളിച്ച് എം. ടി. പറഞ്ഞു: ''ഉണ്ണിമാമ നിനക്ക് മിഠായി കൊണ്ടുവന്നിട്ടുണ്ട്.'' അകത്തളത്തിന്റെ ചുവരിൽ അമ്മയുടെ വലിയ ചിത്രം. അരികിൽ നാലു സഹോദരന്മാരും ഒന്നിച്ചിരിക്കുന്ന ഫോട്ടോ. ഗോവിന്ദൻനായർക്ക് ലഭിച്ച മികച്ച അദ്ധ്യാപകനുള്ള സ്റ്റേററ് അവാർഡും ഒട്ടനവധി കൗതുകവസ്തുക്കളും അകത്തള ഷെൽഫിലുണ്ട്. ചുവന്ന പോളിഷ് പൂശിയ നിലം. ഞാൻ മുററത്തേക്കു നോക്കി. പഴുത്ത അടയ്ക്ക ഉണങ്ങാനിട്ടിരിക്കുന്നു. ഓലമേഞ്ഞ തൊഴുത്തും ഉരൽപ്പുരയും അവിടെത്തന്നെയുണ്ട്. തൊഴുത്തിൽ ഒരു കറുത്ത പശുക്കുട്ടി. ഉരൽപ്പുരയുടെ മുകളിൽ കുമ്പളച്ചെടി പടർന്നുകിടക്കുന്നു. തൊഴുത്തിന്റെ ചായ്പിൽ കലപ്പയും നുകവും പിന്നെയൊരു കൈക്കോട്ടും.

'' മാടത്തു് തെക്കേപ്പാട്ടെന്ന ഈ നാലുകെട്ടിൽ നിന്നാണ് വാസുദേവൻ നായർ വിഷാദമോഹങ്ങളുടെ താജ്മഹലുകൾ സൃഷ്ടിച്ചതു്. ഒരിക്കൽ അടർന്നുവീഴാൻ കാത്തിരുന്ന ഈ ചുവരുകളിൽ നിന്നാണ് വാസുദേവൻ നായർ മലയാളത്തെ മോഹിപ്പിച്ച മനോജ്ഞമായ കവിതകളെഴുതിയതു്. ഈ നാലുകെട്ടും കോണിപ്പടിയും പത്തായപ്പുരയും വടക്കിനിയും വാസുവിന്റെ ഹൃദയത്തിൽ എത്ര തേങ്ങലുകൾ ഉയർത്തിയിരിക്കുന്നു. ഇരുട്ടുമൂടിയിരുന്ന പൂമുഖത്തു് വെളിച്ചം കയറിയിരിക്കുന്നു. വടക്കിനിയിലും വടക്കേ തളത്തിലും കോണിമുറിയിലും ഇപ്പോഴും കണ്ണീരിന്റെ പാടുകൾ ഉണ്ടാകുമോ?

അകത്തളത്തിൽനിന്ന് കോണിമുറിയിലേക്ക് കടക്കവെ ഞാൻ കാതോർത്തുനിന്നു, കുപ്പിവളകളുടെ കിലുക്കത്തിനായി. ''മുല്ലപ്പൂവിന്റെയും മട്ടിപ്പശയുടെയും മണം വായുവിൽ തങ്ങിനിൽക്കുന്നുണ്ടോ?'' ''കോണി കയറി മുകളിലെത്തി. അടഞ്ഞുകിടന്നിരുന്ന ഒരു മുറിമാത്രം അയാൾ തുറന്നില്ല.

തങ്കുട്ടത്തിയുടെ വരാൻപോകുന്ന ഭർത്താവിനുവേണ്ടി ഒരുക്കിവച്ച മുറിക്കകത്തു് എലികൾ സഞ്ചരിക്കുന്നു...

പൊട്ടിയ ഭിത്തികളും നനവുകിളരുന്ന നിലവുമുള്ള ആ നാലുകെട്ടിനകത്തു് സഞ്ചരിക്കുമ്പോൾ പകലാണെങ്കിലും ഭയം തോന്നി. തലമുറകൾ ഈ ഇരുണ്ട മാളങ്ങളിലൂടെ ഇഴഞ്ഞുപോയി...

ഇപ്പോൾ, പഴയ ഓർമ്മകളുമായി നില്ക്കുന്ന ഈ നാലുകെട്ട് എന്റെ സ്വന്തമാണ്...ഇവിടെ നിന്നാണ് ഒരു കാലത്തു് ജീവൻ കൈയിൽ പിടിച്ചുകൊണ്ട് ഓടിപ്പോയതു്...''

ഉമ്മറത്തളത്തിൽ ഇരുന്ന് എം. ടി. വീട്ടുകാര്യങ്ങൾ സംസാരിച്ചു. വീടുവയ്ക്കാനുള്ള വസ്തു കിട്ടുന്നതിനുള്ള ബുദ്ധിമുട്ട് ജ്യേഷ്ഠൻ പറഞ്ഞു. അപ്പോഴാണ് തലേദിവസം എം. ടി. പറഞ്ഞതു് ഞാൻ ഓർത്തതു്: ''എനിക്കു് കൂടല്ലൂരിൽ രണ്ടേക്കർ തെങ്ങിൻതോപ്പുണ്ട്. അവിടെ പക്ഷേ, വീടുവയ്ക്കാൻ ആഗ്രഹിക്കുന്നില്ല. പുഴയുടെ അരികിൽ ഒരു പതിനഞ്ചു സെൻറ് സ്ഥലം നോക്കുകയാണ്, വീടുവയ്ക്കാൻ...ഞാൻ എന്റെ കൂടല്ലൂരിലേക്ക് മടങ്ങുന്നു. അതിനർത്ഥം പൂർണ്ണമായും നഗരം വിടുന്നു എന്നല്ല. ഇനി അതിനു് കഴിയില്ലല്ലോ...'' ഇടയ്ക്കു് എം. ടി. യുടെ മൂന്നാമത്തെ ജ്യേഷ്ഠൻ നാരായണൻ നായർ ഉമ്മറത്തളത്തിലേക്കുവന്നു. നാലുകെട്ടിനരികത്തുള്ള പുതിയ വീട്ടിലാണ് അദ്ദേഹം താമസിക്കുന്നതു്. നാട്ടുകാര്യങ്ങൾ കേട്ട് എം. ടി. മന്ദഹസിച്ചിരുന്നു. 'ലോകത്തോട് മുഴുവൻ രോഷം കാട്ടുന്ന' മുഖഭാവം അപ്പോൾ ഉണ്ടായിരുന്നില്ല. എന്തൊക്കെയോ വലുതു് നഷ്ടപ്പെട്ട എന്ന ഭാവത്തിൽ ദുഃഖിച്ചു നടന്ന വാസുവിനെ ഞാൻ ഓർത്തു: ''എനിക്കു് തിരിഞ്ഞുനോക്കി നെടുവീർപ്പിടാൻ സുന്ദരമായ ഒരു ഭൂതകാലമില്ല. ഇടിഞ്ഞുപൊളിഞ്ഞ നാലുകെട്ട്. കഞ്ഞിക്കിണ്ണങ്ങൾ. ചോറിനുവേണ്ടി കാത്തിരിക്കുന്ന നിമിഷങ്ങൾ...എന്നിട്ടും ഞാൻ ദുഃഖിക്കുന്നു...''



എം. ടി. യും ജേഷ്ഠന്മാരും (ഇടത്തുനിന്ന് വലത്തോട്ട്) എം. ടി. ബി. നായർ, എം. ടി., എം. ടി. എൻ. നായർ, എം. ടി. ഗോവിന്ദൻ നായർ

## ചെറിയമ്മയും ലക്ഷ്മിഓപ്പയും

ഇലപ്പടർപ്പുകളും ചെമ്പൻ തുമ്പികളും നിറഞ്ഞ കുന്നിൻ പടവുകൾ കയറി മുററത്തു് ജോലിക്കാരാരോ വന്നു ചുമച്ചു. 'എന്താ, താമീ.' കോന്തപ്പല്ലു കാട്ടി താമി ചിരിച്ചു. ചുവന്ന് കറുത്ത പല്ലുകൾ. കഴുത്തോളം നീളത്തിൽ താമി മുടി വളർത്തിയിരിക്കുന്നു കുടവയറിനു താഴെവച്ച് മുട്ടോളമെത്തുന്ന പഴയ മുണ്ട് ചുററിയിരിക്കുന്നു. താമി തല ചൊറിഞ്ഞ് ഉരൽപ്പുരപ്പടിക്കലേക്കു നീങ്ങി.

നാലുകെട്ടിനു പിന്നിലെ കുണ്ടനിടവഴിയിലൂടെ ഞങ്ങൾ താന്നിക്കുന്നിലേക്കു നടന്നു. മുളക്കൂട്ടങ്ങളും പൊടിയണിമരങ്ങളും കാടുപിടിച്ചുകിടക്കുന്ന ഇടവഴിത്തലയ്ക്കൽവച്ച് വേലിപ്പടർപ്പിനപ്പുറത്തെ പുരയിലേക്കു ചൂണ്ടി എം. ടി. പറഞ്ഞു: ''അതാണ് 'കാല'ത്തിലെ മന.'' ഉണ്ണിനമ്പൂതിരി ഇപ്പോഴും ജീവിച്ചിരിപ്പുണ്ട്. പ്രായത്തേക്കാൾ തടിച്ച ശരീരവും കലുക്കി, പലകപ്പല്ലുകളും പുറത്തുകാട്ടി നടന്ന ഉണ്ണിനമ്പൂതിരിയെ നിങ്ങൾ ഓർക്കുന്നില്ലേ. മന ആകെ നിലംപൊത്തി ക്ഷയിച്ചിരിക്കുന്നു. ജീവിക്കാൻ നിവൃത്തിയില്ലാതെ, പ്രേതംപോലെ വയസ്സനായ ഉണ്ണിനമ്പൂതിരി അലയുന്നു. ഒരു പടം എടുക്കാനായി ഞങ്ങൾ ഉണ്ണിനമ്പൂതിരിയെ തിരക്കി. പക്ഷേ, നമ്പൂതിരി ഉണ്ടായിരുന്നില്ല. മനവളപ്പിൽ, സർപ്പക്കാവിനരികെ, തേവടിച്ചിപ്പൂക്കൾ തലയാട്ടി നിൽക്കുന്നു.

ഞങ്ങൾ എം. ടി. യുടെ ചെറിയമ്മയെക്കാണാൻ ചെന്നു. പുതുതായി വച്ച വീടാണത്രേ. 'ശ്രീലേഖ'യെന്ന് ചുവരിൽ എഴുതിയിരിക്കുന്നു. ആ കൊച്ചു വീട്ടിന്റെ ഉമ്മറപ്പടിയിൽ സേതുവിന്റെ ചെറിയമ്മയെക്കാണാനായി കാത്തുനിന്നു. നീണ്ട പല്ലുകൾകാട്ടി ചിരിച്ചുകൊണ്ട് വെളുത്തുമെലിഞ്ഞ ചെറിയമ്മ വരുമ്പോൾ എന്റെ കണ്ണുകൾക്കു് വിശ്വസിക്കാനായില്ല. സേതുവിന്റെ ചെറിയമ്മയുടെ രൂപം ഏതാണ്ട് അവ്യക്തമായി എന്റെ മനസ്സിലുണ്ടായിരുന്നു. നാലുകെട്ടിന്റെ ഉമ്മറത്തു് ഒരോർമ്മത്തെററുപോലെ തല ഞാവിനിൽക്കുന്ന ചെറിയമ്മ. റൗക്കയിടാതെ ഒന്നരപകുതിയും പുറത്തുകാട്ടി പൊകലപ്പൊടി വലിച്ചു നടക്കുന്ന ചെറിയമ്മ. ഞാൻ ആ ചെറിയമ്മയെയല്ല കാണുന്നതു്. വെളുത്ത റൗക്കയും വെളുത്ത മുണ്ടും ധരിച്ചു ചിരിച്ചു നിൽക്കുന്ന വാസുവിന്റെ ചെറിയമ്മയെയാണ് എന്റെമുന്നിൽ. തോടയിട്ടിരുന്ന കാതുകൾ ഞാന്നുകിടക്കുന്നു. കഴുത്തിലൊരു സ്വർണ്ണമാല. ചിരിച്ചുകൊണ്ട് എം. ടി. ചോദിച്ചു: ''ചെറിയമ്മയോട് രണ്ടു ഡയലോഗ് ഫിററ്ചെയ്യണോ?'' ഒന്ന് അറച്ച് ഞാൻ അമ്മയോടു ചോദിച്ചു: ''ഈ വാസു അമ്മയെപ്പററി എന്തൊക്കെ കള്ളങ്ങൾ എഴുതിയിരിക്കുന്നു. പൊടിവലിക്കും എന്നുവരെ എഴുതിയിട്ടുണ്ട്.'' ചെറിയമ്മ ചിരിച്ചു. വാസു പൊട്ടിച്ചിരിച്ചു. ആദ്യമായി വാസുവിന്റെ തെളിമയുള്ള ഹൃദയം ഞാൻ ആ മുഖത്തു കണ്ടു. കുഞ്ഞൂട്ടിഅമ്മ എന്ന ഈ ചെറിയമ്മയെ എത്ര ഭാവങ്ങളിലാണ് വാസു അവതരിപ്പിച്ചതെന്ന് ഓർത്തുനോക്കു. വീണ്ടും വരാമെന്നു പറഞ്ഞ് ചെറിയമ്മയുടെ മകൾ വിലാസിനിയുടെ

വീട്ടിലേക്കു നടക്കുമ്പോൾ, എം. ടി. പറയുകയാണ്, കോവിലനോട് ചെറിയമ്മ പറഞ്ഞത്രേ, 'പണ്ടും വാസു കള്ളം പറയാൻ മിടുക്കനാണ്...'

വിലാസിനിയുടെ വീടിന്റെ പടിത്തിട്ടയിൽ ഇരുന്ന്, എം. ടി. ലക്ഷ്മി ഓപ്പയുടെ കഥ പറഞ്ഞു. അച്ഛന്റെ ഇളയ പെങ്ങളാണ് ലക്ഷ്മി ഓപ്പ. ഒരിക്കൽ അച്ഛൻ സിലോണിൽ നിന്നുവന്നപ്പോൾ അച്ഛനോടൊപ്പം ജോലി ഉണ്ടായിരുന്ന മാധവൻ എന്ന ചെറുപ്പക്കാരനും ഉണ്ടായിരുന്നു. മാധവനോട് അച്ഛൻ ലക്ഷ്മി ഓപ്പയെ കല്യാണംകഴിക്കാൻ പറഞ്ഞു. കല്യാണം കഴിഞ്ഞ് അയാൾ സിലോണിലേക്കുപോയി. ഓപ്പയ്ക്ക് ഒരു കുട്ടിയുമായി. കൊല്ലങ്ങൾ കഴിഞ്ഞിട്ടും അയാൾ വന്നില്ല. അവസാനം ഒരിക്കൽ അയാൾ വന്നു. അപ്പോൾ ലക്ഷ്മിഓപ്പ പറഞ്ഞു, എനിക്കിനി അയാളെ കാണുകയേവേണ്ട...അതോടെ ആ ബന്ധംതീർന്നു. പിന്നീട് എപ്പോഴോ എം. ടി. എനിക്ക് ലക്ഷ്മി ഓപ്പയെ കാട്ടിത്തന്നു. കാലങ്ങളുടെ നഷ്ടങ്ങൾ ഓക്കാതെ മങ്ങിയ നിലാവുമായി ലക്ഷ്മി ഓപ്പ നിന്നു.

“ഇവിടെ എനിക്കിനിയും കഥാപാത്രങ്ങൾ ഉണ്ട്. ഞാൻ തൊട്ടിട്ടില്ലാത്ത കഥാപാത്രങ്ങൾ. ഒററയ്ക്ക് ഒരു കിണർ കുഴിക്കുന്ന അച്ചുനായരെപ്പോലെ ഇനിയും ഏറെ ഏറെ കഥാപാത്രങ്ങൾ എന്റെ കൂടല്ലൂരിലുണ്ട്...” താന്നിക്കുന്നിന്റെ പടവുകളും കഴിഞ്ഞ് എം. ടി. യുടെ കണ്ണുകൾ നിളയുടെ മണൽത്തട്ടിൽ തത്തിയിരുന്നു...ഒരു സ്വപ്നം കാണും പോലെ. “ഇവിടത്തെ ഓരോ പാറയും ചെടിയും പൊന്തയും കുഞ്ഞനറിയാം. പാറയുടെ ഉളുമ്പിലെ വയസ്സൻ ഓന്തിനും കൊള്ളിക്കോലുവച്ചാൽ മുറുക്കപോലെ ചുററിക്കിടക്കുന്ന ആയിരം കാലുള്ള തടിയൻ തേരട്ടയ്ക്കും എന്നെ അറിയാം...” എവിടെ വച്ചാണ് കുഞ്ഞനെന്ന വാസു അതു പറഞ്ഞത്? ആവോ.

ഉച്ചവെയിലിന് ശക്തികൂടിയിരുന്നു. എം. ടി. തോർത്തെടുത്ത് വിയർപ്പൊപ്പി. വേറൊന്നും ചോദിക്കാനില്ലാതിരുന്നതുകൊണ്ട് ഞാൻ ആ പഴയ ചോദ്യം ചോദിച്ചു: “നിങ്ങൾ എന്തിന്, ഇവിടെ, ഇവിടേക്കു മാത്രം ഒതുങ്ങുന്നു? കൂടല്ലൂർ എന്ന ഗ്രാമത്തിലേക്കു മാത്രം?” എത്രയോ പ്രാവശ്യം കേട്ട ചോദ്യമാണിത്. അതുകൊണ്ടാകണം എം. ടി. തെല്ലൊന്ന് അരിശപ്പെട്ടതായിത്തോന്നി: “എന്ത് ഇഡിയോട്ടിക് ചോദ്യമാണിത്. നിങ്ങൾ കേട്ടിട്ടുണ്ടോ ഇങ്ങനെയൊരു ചോദ്യം, ആരെങ്കിലും ഫോക്നറോടു ചോദിച്ചതായി. ഫോക്നർ 'യോക്നാപട്ടാഫ'യെപ്പററി മാത്രമല്ലേ എഴുതിയിട്ടുള്ളൂ, ഫോക്നർ രണ്ടു കുടുംബങ്ങളെപ്പററി മാത്രമല്ലേ എഴുതിയിട്ടുള്ളൂ...” ഏറെക്കഴിഞ്ഞ് താന്നിക്കുന്നിന്റെ പടവുകൾ കയറവേ എം. ടി. വികാരഭരിതനായി. ഒരുപിടി ചരൽക്കല്ലുകൾ വാരി കുലുക്കിക്കൊണ്ട് എം. ടി. പറഞ്ഞു: “ഇവിടം എനിക്കു പ്രിയപ്പെട്ടതാണ്... ഇവിടെ എന്റെ കഥകളും കഥകളുടെ കഥകളും ജീവിക്കുന്നു...എന്റെ കഥകളേക്കാളും പ്രിയപ്പെട്ടതാണ് എനിക്കു എന്റെ കഥകളുടെ കഥകൾ...” മുമ്പും എം. ടി. ഇതുതന്നെ പറഞ്ഞിരുന്നു. നിങ്ങൾ ഓർക്കുന്നില്ലേ, “വ്യത്യസ്തമായ ഭൂഭാഗങ്ങൾ തേടി ഞാൻ അലയാറുണ്ട്, പലപ്പോഴും. പക്ഷേ, വീണ്ടും വീണ്ടും ഞാൻ, ഇവിടേക്കു തിരിച്ചുവരുന്നു. ഇതൊരു പരിമിതിയാവാം. പക്ഷേ, അറിയാത്ത അദ്ഭുതങ്ങളെ ഗർഭത്തിൽ വഹിക്കുന്ന മഹാസമുദ്രത്തേക്കാൾ അറിയുന്ന എന്റെ നിളാനദിയാണ് എനിക്കിഷ്ടം...” ഇന്നും എം. ടി. അതുതന്നെ ആവർത്തിക്കുന്നു. വഴിത്താരയിൽനിന്നും ഒരു ഗോപുരപ്പൂ അടർത്തിക്കൊണ്ട് എം. ടി. പറഞ്ഞു: “എനിക്കു അറിയുന്നതേ ഞാൻ എഴുതൂ...കൂടല്ലൂർപോലെ എനിക്കു അറിയുന്നതായി, എനിക്കു പ്രിയപ്പെട്ടതായി മററൊന്നില്ല...സൃഷ്ടി എനിക്കു പ്രിയപ്പെട്ടതാണ്, ഒരു അനുരാഗം പോലെ, ഒരു രതിരാഗം പോലെ...” ഞാൻ നിളയിലെ മണൽത്തിട്ടകൾക്കിടയിൽ കുററബോധത്തോടെ ചിന്നിവീണു കിടക്കുന്ന നീർച്ചാലുകളിലേക്കു നോക്കി. ആ നിളയും, നിളയിലെ നിഴലും നിലാവുമാണ് വാസുവിന്റെ കഥകൾ.

ഊണു കഴിഞ്ഞ് ഉച്ചവെയിലാറുന്നതുവരെ ഉമ്മറത്ത് കാത്തിരുന്നു. വെയിലാറിയപ്പോൾ നിരത്തും കടന്നു വടക്കുംമുറിയിലെ എം. ടി. യുടെ തെങ്ങിൻതോപ്പിലേക്കു നടന്നു. അപ്പോൾ എം. ടി. ബി. നായരും എം. ടി. എൻ. നായരും ഞങ്ങളോടൊപ്പമുണ്ടായിരുന്നു. കൂട്ടത്തിൽ പഞ്ചായത്ത് പ്രസിഡന്റ് അപ്പുണ്ണിമേനോനും. ആദ്യത്തെ മലയാളി സുപ്രീം കോടതി ജഡ്ജി ഗോവിന്ദമേനോന്റെ മരുമകനാണ് അപ്പുണ്ണിമേനോൻ. കൂടല്ലൂരിൽ രണ്ട് അപ്പുണ്ണിമേനോന്മാരുണ്ടത്രേ. ഒന്ന് ആന അപ്പുണ്ണിമേനോൻ. ആന വളർത്തലാണ് അങ്ങേരുടെ ഹോബി. മററൊരാൾ പ്രസിഡന്റ് മേനോൻ തന്നെ. പുഴവക്കിൽ വീടുവയ്ക്കാൻ പതിനഞ്ചു സെന്റ് സ്ഥലം വാങ്ങുന്നതിനെപ്പററിയായിരുന്നു എം. ടി. മാരും മേനോനും തമ്മിലുള്ള സംഭാഷണം. പാടം കഴിഞ്ഞ് തോപ്പുകൾക്കിടയിലേക്ക് നടക്കുമ്പോൾ വഴിക്കു കണ്ടവരോടൊക്കെ എം. ടി. കുശലം പറഞ്ഞു. ഇടയ്ക്ക് ഒരു വീടിനുമുന്നിൽ ഒരു വൃദ്ധൻ സംശയിച്ചു നിൽക്കുന്നതു കണ്ട് എം. ടി. ഉള്ളിലേക്കു നോക്കി വിളിച്ചു പറഞ്ഞു: “ഞാൻ വാസുവാണ്.” തെക്കേപ്പാട്ടെ ഏററവും പ്രായംചെന്ന കാരണവരാണത്രേ ആ വൃദ്ധൻ. തോപ്പിലെത്തുമ്പോഴേക്കും സംഘത്തിൽ അംഗങ്ങൾ കൂടിയിരുന്നു. ചാത്തപ്പനും പറങ്ങോടനും, പിന്നെയും ആരൊക്കെയോ ഞങ്ങളുടെ പിന്നാലെക്കൂടി. വേലി കെട്ടിവളച്ച തോട്ടം. നിറയെ കുലച്ചുനില്ക്കുന്ന തെങ്ങുകൾ. പുല്ലടർപ്പുകൾക്കിടയിൽ തൈത്തെങ്ങുകൾ തലയാട്ടി നിൽക്കുന്നു. ജാതിയും കാപ്പിയും പേരയും കുരുമുളകുമൊക്കെ തിളിർത്തു വരുന്നതേയുള്ളൂ. തോട്ടത്തിന്റെ മദ്ധ്യത്തിൽ പമ്പുസെററു വച്ചിട്ടുണ്ട്. പറങ്ങോടൻ പമ്പ് ഓൺ ചെയ്ത് തെങ്ങിന് വെള്ളം നനച്ചു.

തോട്ടം കഴിഞ്ഞ് രണ്ടു പറമ്പുകൾക്കു് അപ്പുറത്താണ് പുഴ. ചാത്തപ്പൻ കരിക്കു വെട്ടി എല്ലാവർക്കും നൽകി. പമ്പുസെററിനരികിൽനിന്ന് കരിക്കിൻവെള്ളം കുടിക്കുന്ന എം. ടി. യുടെ മുഖത്ത് വല്ലാത്തൊരു കൃതാർത്ഥത. “ഇവിടെ വീടുവച്ചാൽ തെങ്ങുകൾ വെട്ടിമാറേണ്ടിവരും, അതുവേണ്ട. മാത്രമല്ല പുഴയിലേക്കു് ഇറങ്ങാൻ വഴിയുമില്ല...” തോട്ടത്തിലെ തണൽപററി ഏറെനേരമിരുന്നു. പ്രസിഡന്റ് ഓരോ പഞ്ചായത്തുകൾ പറയുകയായിരുന്നു.

തോപ്പുകൾ കടന്ന്, തോടും കടന്ന്, പുഴത്തീരത്തുനിന്നും വീണ്ടും അങ്ങാടിയിൽ പോയാണ് മടങ്ങിയത്. അങ്ങാടിയിൽ അസുരവിത്തിലെ വലിയമ്മാവൻ ഉപയോഗിച്ചിരുന്ന തട്ടിൻപുറം എം. ടി. കാട്ടിത്തന്നു. തട്ടിൻപുറത്ത് ഇപ്പോൾ എന്തോ ഒരു ബിസിനസ്സാണെന്നു തോന്നുന്നു. താഴെ ഒരു ട്യൂട്ടോറിയൽ കോളേജ്. അങ്ങാടിയിൽനിന്നല്ലേ അവിചാരിതമായാണ് ഗോവിന്ദൻകുട്ടിയെ കണ്ടത്, അവ്യക്തമായി. അകലെ ഒരു നിഴൽപോലെ ഗോവിന്ദൻകുട്ടി നടന്നുമറഞ്ഞു. തല നരച്ചിരിക്കുന്നു, തോളിലൊരു തോർത്ത്. അത്രയേ വ്യക്തമായുള്ളൂ. എം. ടി യെ കണ്ടിട്ടാവണം ഒരു പക്ഷേ, അങ്ങാടിത്തലയ്ക്കൽ വരാതെ ഗോവിന്ദൻകുട്ടി തിരികെ പോയത്. കൂടല്ലൂർവരെ വന്നപ്പോഴും ഗോവിന്ദൻകുട്ടിയുടെയും ഉണ്ണി നമ്പൂതിരിയുടെയും കുഞ്ഞരയ്ക്കാരുടെയും ചിത്രങ്ങളെടുക്കാതെ മടങ്ങേണ്ടി വന്നതിൽ എനിക്ക് ദുഃഖം തോന്നി...

പുഴയിലെ മണൽത്തിട്ടയിലൂടെ നടക്കുമ്പോൾ എം. ടി. എൻ. പറഞ്ഞു, ഭൂതപ്പുഴയും കുന്തിപ്പുഴയും സംഗമിക്കുന്ന സ്ഥലമായതുകൊണ്ടാണ് ഈ പ്രദേശത്തിന് കൂടല്ലൂർഎന്ന പേർ കിട്ടിയത്. ഇവിടെ മാത്രമാണ് തെക്കുനിന്നും വടക്കോട്ട് പുഴ ഒഴുകുന്നത്. എം. ടി. മുന്നാലെ നടക്കുകയായിരുന്നു. ഒരുപക്ഷേ, എം. ടി. യുടെ മനസ്സ് കാലങ്ങളുടെ പ്രവാഹങ്ങൾ കാണുകയാവാം. “പുഴ വരണ്ടുപോയിരിക്കുന്നു, മാറിയ മുഖച്ഛായകളും നൃത്തംചെയ്യുന്ന രൂപമില്ലാത്ത കാനൽച്ചോലകളും പിന്നിട്ട് നനവിന്റെ ഓർമ്മകൾ സ്വപ്നം കണ്ടു കിടക്കുന്ന മണൽപ്പരപ്പിന്റെ തീരത്തിൽ നിൽക്കുമ്പോൾ ഒരുനിമിഷം അയാൾ ഓർക്കുന്നു: വർഷങ്ങൾക്കുശേഷം ഞാൻ തിരിച്ചെത്തിയിരിക്കുന്നു; കാലത്തിന്റെ പ്രവാഹത്തിന്റെ തീരത്തിൽ വർഷങ്ങൾക്കു ശേഷം ഞാൻ തിരിച്ചെത്തിയിരിക്കുന്നു...” എല്ലാവർക്കും മുന്നിലായി നടന്ന് എല്ലാവർക്കും പിന്നിലായി വാസു കടവിലെത്തി. കടവിലെ പാറയിൽ നിൽക്കെ വാസു പറഞ്ഞു! “ഇനി പുഴയിൽ തുലാവെള്ളം ഇറങ്ങണം...”

തിരികെ നടക്കുമ്പോൾ ഞാൻ പിന്നിലായിരുന്നു. എന്റെ ഒപ്പം എം. ടി. ബി. നായരും. എം. ടി. ബി. മെല്ലെ പറഞ്ഞു, എനിക്കു കേൾക്കാൻ വേണ്ടി മാത്രമായി: വെള്ളം നിറഞ്ഞുനിൽക്കുമ്പോഴാണ് പുഴയിൽ നോക്കേണ്ടത്. അപ്പോൾ പുഴയ്ക്ക് ജീവനുണ്ടെന്നു തോന്നും. നിമിഷങ്ങൾ തോറും മുഖം മിന്നിമാറും... ഏതാണ്ട് കാലത്തിന്റെ മുഖങ്ങൾപോലെ. വാസു മനോഹരമായി അതു് എഴുതിയിട്ടുണ്ട്. ചിലപ്പോൾ പഞ്ചവാദ്യം പോലെ പുഴ അലയിളകി വരും...ചിലപ്പോൾ ഒരു യുദ്ധത്തിന്റെ പെരുമ്പറ പോലെ കലിയിളകി വരും...ചിലപ്പോൾ ഒരു പൂനിലാവുപോലെ മന്ദഹസിച്ചെത്തും...ഈ പുഴയാണ് വാസുവിന്റെ ജീവൻ. ഒരിക്കൽ കോവിലൻ ഇവിടെ വന്നു, വാസുവിന്റെ നാട് കാണാൻ. എന്നോട് കോവിലൻ പറയുകയാണ്; “ഞാൻ കുററിപ്പുറം പാലത്തിൽനിന്ന് ആലോചിച്ചു, എന്താണ് വാസുവിന്റെ ശക്തമായ ശൈലിയുടെ ഉറവിടമെന്ന്? അപ്പോൾ ഞാൻ കണ്ടു, പുഴയുടെ വരവ്, ശക്തിയായ വരവ്...”

## വേർപാടിന്റെ ദുഃഖം

ഇരുട്ടു വീണപ്പോഴായിരുന്നു ഞങ്ങൾ മടങ്ങിയത്. അപ്പോഴും എം. ടി. ബാക്ക് സീററിന്റെ മൂലയിലിരുന്നു. എന്തോ നഷ്ടപ്പെട്ടതുപ്പോലെ. യാത്രയ്ക്കിടയിൽ കണ്ടുമുട്ടിയ അപരിചിതരെപ്പോലെ ഞങ്ങൾ നിശ്ശബ്ദരായിരുന്നു. ആ പകലിനെ മനസ്സിൽ അടുക്കിവയ്ക്കാൻ ഞാൻ ശ്രമിച്ചു. എല്ലാ സന്ധികളുടെ അവസാനത്തിലും അല്ല, എല്ലാ ചോദ്യങ്ങളുടെ അവസാനത്തിലും ഉത്തരങ്ങൾ കഴിയുമ്പോൾ എം. ടി. എന്തേ അപരിചിതനായി മാറുന്നുവെന്ന് ഒരിക്കൽക്കൂടിആലോചിച്ചു. പിന്നെ ഓർക്കാൻ ഒന്നുമില്ലാതിരുന്നപ്പോൾ തണുത്ത കാററേററ് ഇരുട്ടിൽമിന്നുന്ന നക്ഷത്രങ്ങളെ നോക്കി ഞാൻ നിശ്ശബ്ദതയുടെ സംഗീതം കേൾക്കാനായി കാതോർത്തിരുന്നു. കുമയൂൺ കുന്നുകളിൽ എവിടെയോ അടച്ചിട്ട ജാലകത്തിനുള്ളിൽ തളമിട്ടു നിന്ന നിശ്ശബ്ദതയുടെ സംഗീതം... “എണ്ണമററ നേർത്ത ശബ്ദങ്ങൾകൂടിക്കലർന്നു താളമുണ്ടാകുമ്പോഴാണ് നിശ്ശബ്ദത തോന്നുന്നത്...” എപ്പോഴായിരുന്നു അങ്ങനെ തോന്നിയത്...എപ്പോഴും, എപ്പോഴും അങ്ങനെ തോന്നിയിരുന്നു. എന്തുകൊണ്ടെന്നറിയില്ല, ഇരുട്ടിന്റെ ഗന്ധങ്ങൾ അലിഞ്ഞുചേർന്ന ആ നിശ്ശബ്ദതയ്ക്കിടയിൽ എപ്പോഴോ ആണ് ഞാൻ എം. ടി. യോടു മരണത്തെപ്പററി ചോദിച്ചത്. സേതു ആദ്യമായി മരണംകണ്ട നിമിഷം ഞാൻ ഓർത്തു. ഒരു സന്ധ്യയ്ക്ക്. അകത്തുനിന്നു നിലവിളികേട്ടു. പൂമുഖത്തിന്റെ മുകളിലിരുന്ന് മുള്ളിലഞ്ഞിയുടെ അച്ചിൽ പേരു കൊത്തുമ്പോഴാണ്—

ഓടിച്ചെന്നപ്പോൾ—

ചെറിയച്ഛന്റെ കണ്ണുകൾ. വട്ടത്തിൽ വട്ടത്തിൽ വിടർന്നു വരുന്നു. പിന്നെ എത്രയെത്ര പ്രാവശ്യം മരണത്തിന്റെ മണം കേട്ടിരിക്കുന്നു. എരിയുന്ന ചന്ദനത്തിരികളുടെ രൂക്ഷമായ ഗന്ധത്തിലൂടെ എത്രപ്രാവശ്യം കടന്നുവന്നിരിക്കുന്നു. “അവസാനമായി ഞാൻ മരണത്തെ കണ്ടത് ആറു വർഷങ്ങൾക്കു മുൻപാണ്. എന്റെ തന്നെ മരണത്തെ. അല്ലെങ്കിൽ മരണത്തെ മുഖാമുഖം കണ്ടത്. ചോര ഛർദ്ദിച്ചുകഴിച്ച ഒരു പകൽ. മരിക്കുമെന്ന് ഡോക്ടർമാർ വിധിയെഴുതി. (ചിലർ ചരമക്കുറിപ്പും എഴുതിയിരുന്നു.) പക്ഷേ, ഞാൻ മരിച്ചില്ല...” ഒരു ആത്മഗതമെന്നോണം എം. ടി. പറഞ്ഞു, മരണം ജീവിതത്തെപ്പോലെ ഒരു കളർ



ഭാര്യ സരസ്വതിയും മകൾ അശ്വതിയും

ഫറും ക്ലൈമാക്സാണ്. അതിന്റെ മുന്നിലാണ് നാം ഒരുപാട് പ്രതികരണങ്ങൾ കാണുന്നത്. ജീവിതത്തെപ്പററിയുള്ള പല ചോദ്യങ്ങൾക്കും മറുപടി കിട്ടിയേക്കും. പക്ഷേ, മരണത്തെപ്പററിയുള്ള ഒരു ചോദ്യത്തിനും മറുപടി കിട്ടില്ല...

എല്ലാ കഥകളും മരണത്തിൽ അവസാനിക്കുന്നു. അങ്ങനെ അവസാനിക്കാത്തതാകട്ടെ നല്ല കഥകളുമായിരിക്കില്ല. ആരാണ് അങ്ങനെ എഴുതിയത്? ഹെമിങ്‌വേ...നേർത്ത ശബ്ദത്തിൽ എം. ടി. പറഞ്ഞു: "എനിക്കെന്നും പ്രിയപ്പെട്ട സ്വപ്നമാണ് മരണം. ആ സ്വപ്നം എനിക്കു് പ്രിയപ്പെട്ട വിഷയവുമാണ്..."

ഇടയ്ക്കിടെ, തെരുവുവിളക്കുകളുടെ പ്രകാശം വിൻഡ് സ്ക്രീനിൽ നൃത്തങ്ങൾ സൃഷ്ടിച്ചിരുന്നു. വീണ്ടും എം. ടി. നിശ്ശബ്ദനായി. ഏതൊക്കെയോ കവലകൾ കടന്ന് കാർ ഒരു വിജനതയിലൂടെ ഒഴുകി. കാററിൽ നേർത്ത മഞ്ഞിൻതുള്ളികൾ. എവിടെനിന്നോ ഒഴുകിയെത്തിയ പാലപ്പൂവിന്റെ മണം. ഈ ദിവസത്തിന്റെ ആരംഭത്തിൽ ഞാൻ ആലോചിച്ചതാണ്, ഒരു ചോദ്യം ചോദിക്കാൻ. താന്നിമരത്തിന്റെ നെറുകയിൽവച്ച് ആലോചിച്ചു. പക്ഷേ, ചോദിച്ചില്ല. ഇപ്പോൾ വീണ്ടും ആലോചിക്കുന്നു. ഒരുപക്ഷേ, അങ്ങനെ ചോദിക്കുന്നത് ശരിയല്ലെന്നു വരുമോ? അതു എഴുത്തുകാരന്റെ സ്വകാര്യ ജീവിതമല്ലേ? എങ്കിലും അതു ചോദിക്കാതിരിക്കാൻ കഴിയില്ല. എം. ടി. യെ ഇഷ്ടപ്പെടുന്ന വായനക്കാരുടെ മനസ്സിൽ ആ ചോദ്യമുണ്ടാവും. അവൾക്കുവേണ്ടി എനിക്കതു ചോദിക്കേണ്ടിയിരിക്കുന്നു. മനസ്സിൽ ചോദ്യവും എതിർചോദ്യവും ചോദിച്ചു. അവസാനം നിശ്ശബ്ദതയുടെ ഏതോ ഒരു നിമിഷത്തിൽ ഞാനതു ചോദിച്ചു: എം. ടി, നിങ്ങളുടെ ബന്ധം എങ്ങനെ പൊട്ടിപ്പോയി...? നീണ്ട നിശ്ശബ്ദതയുടെ അവസാനത്തിൽ എം. ടി. മെല്ലെപ്പറഞ്ഞു: "It happend...അതു സംഭവിച്ചു." കാർ അപ്പോൾ ഒരു വളവ് തിരിയുകയായിരുന്നു. വിൻഡ് സ്ക്രീനിൽ എതിരേവന്ന വാഹനത്തിന്റെ പ്രകാശം വീണു. ഞാൻ ഒരു നിമിഷം എം. ടി. യുടെ മുഖത്തേക്കുനോക്കി. എം. ടി. ശാന്തനായിരിക്കുന്നു. വീണ്ടും ഞാൻ എന്തോ ചോദിച്ചു. "അങ്ങനെ സംഭവിച്ചു. ഡിസ്പാരിററീസ് വരുമ്പോൾ അങ്ങനെ സംഭവിക്കും...രണ്ടു ധ്രുവങ്ങളിലൂടെ സഞ്ചരിക്കേണ്ടിവന്നു. അപ്പോൾ വേർപിരിയുന്നതാണ് നല്ലതെന്നു തോന്നി. ഞങ്ങൾ വേർപിരിഞ്ഞു..." ഏറെക്കഴിഞ്ഞ് ഇനി എന്തു ചോദിക്കണമെന്ന് ആലോചിക്കവേ, എം. ടി. കവലയിലേക്കു ചൂണ്ടി പറഞ്ഞു: "ഇതു് കാലടിയാണ്, ശ്രീശങ്കരന്റെ കാലടിയല്ല." ഞാനതു ശ്രദ്ധിച്ചില്ല. ഞാൻ എം. ടി. യുടെ വിവാഹത്തെപ്പററി ഓർക്കുകയായിരുന്നു. ക്ഷണക്കത്തും ചടങ്ങുകളുമില്ലാതെനടന്ന വിവാഹം. സമൂഹത്തോടുള്ള ഏതാണ്ടൊരു ധിക്കാരംപോലെ. നിങ്ങൾ ഓർക്കുന്നില്ലേ ആ സംഭവം. മുമ്പ് എന്നോ എം. ടി. പറഞ്ഞ വാക്കുകൾതന്നെയാകട്ടെ: "എന്റെകൂടെ എം. ബി. ട്യൂട്ടോറിയലിൽ ജോലി ചെയ്തിരുന്ന ഒരു സ്ത്രീയുമായി സൗഹൃദത്തിലായിരുന്നു. പുസ്തകങ്ങളിലൂടെ ആരംഭിച്ചതാണ് സൗഹൃദം. അതു് കൂടുതൽ അടുപ്പത്തിലെത്തി. ഓഫീസിൽ ജോലി ചെയ്തുകൊണ്ടിരിക്കെ അവർ എനിക്കൊരു കുറിപ്പയച്ചു. അമ്മയുമായി വഴക്കാണെന്നും വൈ. ഡബ്ളിയു. സി. എ. യിലോ മറോറാ ഒരു മുറി ഏർപ്പെടുത്തണമെന്നുമായിരുന്നു കുറിപ്പിലെ ഉള്ളടക്കം. ആ കടലാസ് വലിച്ചുചീന്തി അപ്പോൾത്തന്നെ മറുപടിയെഴുതി. 'എന്റെ ഫ്ളാററിൽവന്നു നിങ്ങൾക്കു താമസിക്കാം.' അവർ വന്നു. എന്റെ വീട്ടുടമസ്ഥയ്ക്കു് ഞാൻ പ്രമീളയെ പരിചയപ്പെടുത്തിയതിങ്ങനെയാണ്- "ഇതാണെന്റെ ഭാര്യ..." അമ്പലത്തിനും പള്ളിക്കും കൊടുക്കാത്ത വിശുദ്ധി രജിസ്ട്രാർക്കു കൊടുക്കാനും എം. ടി. തയ്യാറായിരുന്നില്ല. സമൂഹത്തിന്റെ സാക്ഷ്യപത്രത്തിനു കാത്തുനില്ക്കാതെ, തന്നെ സ്നേഹിച്ച സ്ത്രീയെ തന്റേടത്തോടെ എം. ടി. ഭാര്യയാക്കിയ കഥയാണിതു്. ഞാൻ അതൊന്നും ചോദിച്ചില്ല. പുതിയ ബന്ധത്തെക്കുറിച്ചും ചോദിച്ചില്ല. (പിറേറദിവസം ഒരു കുടുംബ ചിത്രമെടുക്കവേ ഞാൻ ഭാര്യ സരസ്വതിയേയും മകൾ അശ്വതിയേയും കണ്ടു. അശ്വതിക്ക് നാലുവയസ്സായത്രേ. ക്യാമറക്കണ്ണുകളിൽ നോക്കി അശ്വതി ചിരിച്ചു.) ഞാൻ ഒരു പതിവു ചോദ്യംപോലെ (പത്രക്കാരന്റെ) മനുഷ്യബന്ധങ്ങളെപ്പററി ചോദിച്ചു. എം. ടി. പറഞ്ഞു: "ബന്ധങ്ങൾ കണക്കുകളിൽ ഒതുങ്ങരുത് ... കടപ്പാടുകളിലും ഒതുങ്ങരുത്." വികാരഭരിതനായി എം. ടി. തുടർന്നു: "എന്റെ എല്ലാ കുറവുകളോടും എന്നെ ഇഷ്ടപ്പെടുന്നവരെ ഞാൻ സ്നേഹിക്കുന്നു...സ്നേഹബന്ധങ്ങളിൽ കടപ്പാടുകൾ ഉണ്ടാകരുത്...അത്തരം കടപ്പാടില്ലാത്ത ബന്ധങ്ങൾ ഇരുട്ടിലെ നാവികന് ദൂരെ കാണുന്ന വഴിവിളക്കാണ്...പക്ഷേ, കുടുംബബന്ധങ്ങൾ കടപ്പാടുകളിൽ ഒതുങ്ങിനിൽക്കുന്നു. ജീവിതത്തിന്റെ വേഗം വർദ്ധിക്കുമ്പോൾ ആ ബന്ധങ്ങളിൽ പ്രശ്നങ്ങൾ ഉണ്ടാകും. അപ്പോൾ ബന്ധങ്ങൾ പൊട്ടുന്നതു് നമുക്കു കാണേണ്ടി വരും, വേദനയോടെ..." വീണ്ടും ചോദിച്ചതു് കുടുംബബന്ധങ്ങളിലെ 'കോംപ്രമൈസി'നെപ്പററിയായിരുന്നു. അല്ലെങ്കിൽ, നമ്മുടെ ജീവിതങ്ങളിലെ ദാരുണമായ ആ ഹിപ്പോക്രസിയെപ്പററി: "കോംപ്രമൈസ് പലപ്പോഴും അമർഷങ്ങളെ ഉള്ളിലൊതുക്കലാണ്. രണ്ടു വ്യക്തികൾ തമ്മിൽ ഇഷ്ടമില്ലെന്നു വന്നാൽ പിരിയുകയാണു നല്ലതു്. എല്ലാ അമർഷങ്ങളും ഉള്ളിലൊതുക്കി നാടകം കളിക്കുന്നതു് എനിക്കിഷ്ടമല്ല." വീണ്ടും ആ പഴയ ചോദ്യത്തിൽ തന്നെ വന്നു: എം. ടീ, നിങ്ങൾ എത്ര വികാരാവേശത്തോടെയാണ് തകർന്ന ബന്ധങ്ങളെപ്പററി എഴുതിയതു്...എന്നിട്ട് നിങ്ങൾക്കു് നിങ്ങളുടെ ജീവിതബന്ധം പൊട്ടിപ്പോകുന്നതു കാണേണ്ടിവന്നു... ഒരുനിമിഷം എം. ടി, മൂകനായി. കനത്തുവന്ന ഇരുട്ടിന്റെ മതിലുകൾ അപ്പോൾ നേരിയ നിലാവിൽ അലിയുകയായിരുന്നു. പുറത്തേക്കു നോക്കി എം. ടി. മെല്ലെപ്പറഞ്ഞു: "അതാണ് ജീവിതം...ജീവിതത്തിലെ വൈചിത്ര്യം...അപ്പോൾ നാം ഓർക്കുന്നു ജീവിതം എത്ര സങ്കീർണ്ണമാണെന്ന്. വരച്ച വഴിയിലൂടെ അതിനെ നടത്താൻ കഴിയില്ല...പിന്നെ സ്വപ്നങ്ങൾ ഓർത്തു വിലപിക്കേണ്ടിവരും..." അതേ, എല്ലാ മുറിവുകളുടെ അവസാനത്തിലും നമുക്കിതു പറയേണ്ടിവരുന്നു, ഒരുപക്ഷേ, സ്വന്തം ഹൃദയത്തോട്. അപ്പോഴും നാം കാരണങ്ങൾ തിരക്കുന്നുണ്ടാവും. അടിവരയിട്ടുംപോലെ എം. ടി. പറഞ്ഞു നിറുത്തി: "കാരണങ്ങൾ പലതും കാണുമെന്നേ പറയാൻ കഴിയൂ. പലരും പല രീതിയിൽ അതിനെ വീക്ഷിക്കും. എന്നാൽ എനിക്കത്രയേ പറയാനുള്ളു. We parted... ഞങ്ങൾ വേർപിരിഞ്ഞു..."

എം. ടി. വീണ്ടും വാസുവാകുന്ന ഒരു നിമിഷത്തിനുവേണ്ടി ഞാൻ കാത്തിരുന്നു. എന്തുകൊണ്ടോ എം. ടി. വീണ്ടും വാസുവായില്ല. നിലാവിൽ അലിയുന്ന ഇരുട്ടിന്റെ ഇതളുകളെ നോക്കി എം.ടി. വെറുതെ ഇരുന്നു. ഏറെക്കഴിഞ്ഞ്, വെളിച്ചത്തിന്റെ ഒരു കവലയും പിന്നെ നിലാവിന്റെ ഒരു തുരുത്തും വന്നെത്തി. അപ്പോൾ ഞാൻ മകൾ സിതാരയെപ്പററി ചോദിച്ചു. കോളേജ് വിദ്യാർത്ഥിനിയായ മകളെ കൂടക്കൂടെ താൻ കാണാറുണ്ടെന്ന് എം. ടി. പറഞ്ഞു.

മറക്കാൻവേണ്ടി ഓർക്കാതിരിക്കുന്ന ബന്ധങ്ങൾ...

വേദന തോന്നുന്നില്ലേ?

എല്ലാ ബന്ധങ്ങളുടെ അവസാനത്തിലും വേദന തോന്നും...

"ഇല്ല, ഞാനൊന്നും പറയുന്നില്ല."

"I may write..."

"ഞാൻ എഴുതിയേക്കും..."

"ഒരിക്കൽ, ഞാൻ എഴുതിയേക്കും..."

... ... ...

... ... ...




ഇത്ര നല്ല ഒരു ഗെയിംസിന് നന്ദി.



കഥ

# എം. ടി. വാസുദേവൻ നായർ



അവൻ, എന്റെ കൂടെപ്പിറന്നവൻ, എന്റെ ശത്രുവായി മാറിയതു മുമ്പേ ഞാനറിഞ്ഞിരുന്നു. അറിയാത്തഭാവം നടിച്ചു. മററുള്ളവർ കൂട്ടംകൂടി അവന്റെ കുടിലതകളെപ്പററി ചർച്ചനടത്തുമ്പോൾ ഞാൻ ഒഴിഞ്ഞുമാറി. ആദ്യമൊക്കെ അവരെ എതിർത്തുനോക്കി. അവനെ നീതീകരിക്കാൻ നോക്കി. പിന്നെ അതു പാഴ്‌വേലയാണെന്നുകണ്ടു് താത്ത്വികമായ മൗനം പാലിച്ചു.

മുപ്പത്തഞ്ചുവർഷം മുമ്പ് അവനും ഞാനും പിറന്നതു് ഒരുമിച്ചാണ്. അർദ്ധരാത്രിയിൽ ഒരേ നക്ഷത്രത്തിൻ കീഴിൽ. എന്നെക്കാൾ മുമ്പേ അമ്മയുടെ ഗർഭപാത്രത്തിൽ നിന്നും പുറത്തു കടന്നതുകൊണ്ടു് നിമിഷങ്ങളുടെ വ്യത്യാസം കണക്കിലെടുത്തു് അവനെ ചേട്ടൻ എന്നു വിളിക്കേണ്ടതാണ്. ആ നാട്ടുനടപ്പ് എന്തോ ഞാൻ പാലിച്ചില്ല. അതിലവന് വഴക്കില്ല. പക്ഷേ, മുതിർന്നപ്പോൾ എന്റെ മേലുള്ള മൂപ്പുകൊണ്ടുള്ള ആധിപത്യത്തെപ്പററി ഇടയ്ക്കിടെ ഓർമ്മിപ്പിച്ചു.

തിരിച്ചറിയാൻ വയ്യാത്ത അത്ര സാദൃശ്യം ഞങ്ങൾക്കുണ്ടായിരുന്നു. ശരീരവും മുഖവും നിറവും ഒരുപോലെ. ചീകിയൊതുക്കിയാൽ തെറിച്ചു നിൽക്കുന്ന അതേ പോലുള്ള കോഴിവാലും എന്റെ തലയിൽ. കുട്ടിക്കാലം തൊട്ട് ഒരേ തരത്തിലുള്ള ഉടുപ്പുകൾ അമ്മ ഞങ്ങൾക്കുതന്നു. അവനുറക്കം വരുമ്പോൾ എനിക്കും ഉറക്കം വരും. അവനു ദാഹിക്കുമ്പോൾ എനിക്കും ദാഹം. അതറിഞ്ഞുകൊണ്ടുതന്നെ അവൻ എന്നെ ഒരുപാടു കഷ്ടപ്പെടുത്തിയിട്ടുണ്ടു്.

അതു പോട്ടെ. പതിമ്മൂന്നു വഷംമുമ്പ് ഈ നഗരത്തിൽ കമ്പനിയിലെ ഇൻറർവ്യൂവിനു കല്പന കിട്ടിയതു് ഒരുമിച്ചാണ്. അവസാനത്തെ പൊതുപരീക്ഷയിൽ അവനേക്കാൾ ഇരുപത്തിനാലു മാർക്കു് വാങ്ങിയ സ്വകാര്യവിജയം ഒരഹങ്കാരമായി ഞാൻ ഉള്ളിൽ സൂക്ഷിച്ചു. ഒരുമിച്ചാണ് യാത്ര പുറപ്പെട്ടതു്. വലിയ തീവണ്ടിയോഫീസിലിറങ്ങി. ബഹളത്തിൽ കൂട്ടംതെററാതിരിക്കാൻ അവന്റെ കാലടി നോക്കി അമ്പരപ്പോടെ നടക്കുമ്പോൾ അവനെ കാണുന്നില്ല. ആൾക്കൂട്ടത്തിന്റെ കോലാഹലത്തിനിടയ്ക്ക് ഞാൻ അവന്റെ പേരു വിളിച്ചു. ഉറക്കെ വിളിച്ചു. ഓടിനടന്നു തിരഞ്ഞുനോക്കി. ഇല്ല. അവനെവിടെ നഷ്ടപ്പെട്ടു?

ദുഃഖത്തോടെ നടന്ന്, വഴി ചോദിച്ചറിഞ്ഞു് കമ്പനിപ്പടിക്കലെത്തിയപ്പോൾ അവൻ ക്യൂവിൽ വളരെ മുമ്പിൽ നിൽക്കുന്നു. വിയർത്തു കിതച്ച് ക്യൂവിന്റെ ഇങ്ങേത്തലയ്ക്കൽ പററിക്കൂടിയ എന്നെ നോക്കി അവൻ തലയാട്ടി ചിരിച്ചു. ഞാനതു കണ്ടില്ലെന്നു നടിച്ചു. ഇരുപത്തിനാലു മാർക്കിന്റെ പിൻബലം അവനേക്കാൾ എനിക്കുണ്ടല്ലോ എന്നു സമാധാനിച്ചു.

കാക്കിയുടുപ്പിട്ട നരമീശക്കാരൻ കാവൽക്കാരൻ എന്റെ മുമ്പിൽ നിൽക്കുന്ന ചെറുപ്പക്കാരനും എനിക്കും ഇടയിൽ മുളവടിവീശിപ്പറഞ്ഞു;

"ഇതുവരെയുള്ളവർ അകത്തേക്കു്. ബാക്കി പുറത്തേക്കു്."

ഞാൻ തല താഴ്ത്തി തിരികെനടക്കുമ്പോൾ ഇടംകണ്ണിട്ടു നോക്കി. അവനിതു കാണുന്നുണ്ടു്. അപ്പോഴും അവന്റെ മുഖത്തു ചിരിയുണ്ടു്.

ഞാൻ ഒഴിഞ്ഞ പാർക്കിന്റെ മൂലയിൽ ചെന്നിരുന്ന് പ്രധാന പത്രത്തിൽ ആക്ഷേപം വൃത്തിയായി എഴുതിയുണ്ടാക്കി. "നറുക്കെടുപ്പോ ബുദ്ധിപരീക്ഷയോ നിയമനത്തിനാധാരം?" അവസാനത്തെ ചോദ്യചിഹ്നം വലുതായിരുന്നു. കമ്പനികളിൽ നിയമനത്തിനു വേണ്ടിയുള്ള കൂടിക്കാഴ്ചയ്ക്കു വിളിക്കുന്നവരെ മുഴുവൻ കാണാതെയും പരീക്ഷിക്കാതെയും നിയമനം നടത്തുന്നവരുടെ നീതിയെ ചോദ്യം ചെയ്തുകൊണ്ടുള്ള ശക്തമായ ആക്ഷേപം അവസാനം "ഒരു പൗരൻ" എന്നെഴുതി ഒപ്പിട്ടയച്ചു. അവനു മനസ്സിലാവും ആക്ഷേപം എന്റേതാണെന്ന്.

നഗരത്തിൽ അലഞ്ഞുതിരിഞ്ഞു. അവനെ കണ്ടുപിടിക്കാൻ സൗകര്യമുള്ള സ്ഥലങ്ങളിലൊക്കെ കാത്തുനിന്നു. അവൻ വന്നില്ല.

പിന്നെ എനിക്കും ജോലികിട്ടി. അവൻ കയറിക്കൂടിയ കമ്പനിയുടെ കീഴിൽത്തന്നെയുള്ള ചെറിയ സ്ഥാപനത്തിൽ. ഈ ബന്ധംഅറിയുന്നതു് അവനും വേറേ രണ്ടുപേരും ചേർന്ന് പുതുതായി എടുത്തവരെ പരിശീലിപ്പിക്കാൻ വരുമ്പോഴാണ്. ഒരു മഹാസ്ഥാപനത്തിൽ ഒരേ മുഖമുള്ള രണ്ടാളുകൾ ഉണ്ടാവുന്നതു് ആപത്താണ്. സൂപ്പർവൈസർ ഓർമ്മിപ്പിച്ചു. നാരായണനുള്ള പ്രശംസ നരേന്ദ്രനായ എനിക്കു കിട്ടിയാലോ? പേരുകളിൽ കൂടി സാമ്യംവരുത്താൻ ഞങ്ങളുടെ അമ്മ കുറെ പഴയ പുസ്തകങ്ങൾ തിരഞ്ഞുകാണണം.

അവനു ജോലിക്കാരുടെ മുഴുവൻ ആദരവുണ്ടു്. അതുകൊണ്ടു് അവനു കൂടുതൽ ശമ്പളവും സ്ഥാനവും കിട്ടി. കമ്പനിപ്പടിക്കൽ അവനും കുറേപ്പേരും നിന്ന് ഉറക്കെ മുതലാളിക്കെതിരായി മുദ്രാവാക്യങ്ങൾ വിളിച്ചതുകൊണ്ടാണെന്ന് എന്റെ കൂടെ പണിയെടുക്കുന്നവർ പറഞ്ഞു. ഞാൻ സ്വകാര്യമായി ഒരുആക്ഷേപം എഴുതിയുണ്ടാക്കി പ്രധാന പത്രത്തിനയച്ചു. 'ഉദ്യോഗക്കയററത്തിന്റെ മാനദണ്ഡമെന്തു'?' ചോദ്യചിഹ്നം വലുതാക്കി വേറെമഷിയിൽ വരച്ചു. അവസാനം പേരെഴുതി: 'അനുഭവസ്ഥൻ'. അവന് മനസ്സിലാവുമായിരിക്കാം. പക്ഷേ, ചോദിച്ചാൽ ഞാൻ കൈ മലർത്തും.

അവനിപ്പോൾ ഓഫീസിൽ ചടഞ്ഞിരിക്കേണ്ടാ. കമ്പനിയുടെ പേരെഴുതിയ വാഹനത്തിൽ പലേടത്തും സഞ്ചരിക്കാം. അവൻ അങ്ങനെ എന്റെ തട്ടകത്തുനിന്ന് അകലെയായപ്പോൾ ഞാൻ ആശ്വസിച്ചു. സ്വാതന്ത്ര്യം കിട്ടിയിരിക്കുന്നു. എന്തിൽനിന്നൊക്കെയോ സ്വാതന്ത്ര്യം. അവനെ തോല്പിക്കണം. കമ്പനി നിയമത്തേക്കാൾ കൂടുതൽ മണിക്കൂറുകൾ ജോലിചെയ്തു. വെറുതെ പാർപ്പിടത്തിൽ സമയം കളയുന്നതെന്തിന്? ശിപ്പായി... കാരനുവേണ്ടി വാച്ച്മാൻ മുറിതുറക്കുമ്പോഴേക്കും ഞാൻ കസേരയിൽ ചെന്നിരുന്നു ജോലി തുടങ്ങും. വൈകുന്നേരം വാച്ച്മാൻ പൂട്ടും താക്കോലും ശബ്ദിപ്പിച്ചു വാതിൽക്കൽനിന്നശേഷമേ ഞാൻ ഫയലുകളോടു യാത്രപറയൂ. ഇതൊക്കെ മുതലാളിയുടെ ചെവിയിലും എത്താതിരിക്കില്ല എന്നു ഞാൻ ദൃഢമായി വിശ്വസിച്ചു. കൂടെ പണിയെടുക്കുന്നവർ എന്റെ പിന്നിൽ പിറുപിറുക്കുന്നുണ്ടാവും.

അവനിൽനിന്ന് വേർതിരിഞ്ഞു് നിൽക്കാൻവേണ്ടി ഞാൻ ഉടുപ്പുകൾ പരുക്കനാക്കി. താടിയും മുടിയും നീട്ടി.

ഒഴിവുദിവസങ്ങളിലെങ്കിലും അവന്റെ പാർപ്പിടത്തിൽ പോയി സുഖവിവര

ങ്ങൾ അന്വേഷിക്കാത്തതിനെപ്പററി അമ്മയുടെ കത്തിൽ പരാതിയുണ്ടായിരുന്നു. ഞാൻ പോയില്ല. നഗരത്തിൽ ഞായറാഴ്ച, എന്നെപ്പോലുള്ളവർക്ക് ഇഷ്ടംപോലെ വിനോദങ്ങളുണ്ട്. അടഞ്ഞ പീടികകളുടെ മുമ്പിൽ മയിലെണ്ണവില്പന, ജ്യോതിഷം, പക്ഷിശാസ്ത്രം. ഒഴിഞ്ഞ തെരുവിൽ കമ്പക്കൂത്ത്. കുട്ടികളുടെ മൈതാനത്തിന്റെ പടിക്കൽ പാട്ടുകാർ, ചിത്രമെഴുത്തുകാർ. പിന്നെ പലതരം ജാഥകളും.

അങ്ങനെ കാലം കഴിയവേ അമ്മയുടെ ഉപദേശങ്ങളും ശകാരങ്ങളും കൂടിവന്നു. അവനെ കണ്ടു പഠിക്ക്! നിനക്ക് ഒരു കുടിലുണ്ടോ പാർക്കാൻ? വീട്ടിലൊരു രോഗംവന്നാൽ ചികിൽസയ്ക്കെടുക്കാൻ തപാലാപ്പീസിൽ ചെറിയൊരു നിക്ഷേപമുണ്ടോ? ഉണ്ടോ?

അങ്ങനെയാണ് ഈ നാലുസെന്റ് സ്ഥലവും അതിൽ കൊച്ചു തീപ്പെട്ടിക്കൂടുപോലെ മനോഹരമായി വാർത്ത ഈ വീടും ഉണ്ടാവുന്നത്. കണക്കിലാണ് ഞാൻ അവനെ തോല്പിച്ചു ഇരുപത്തിനാലു മാർക്കിൽ ഇരുപതും നേടിയെടുത്തത്. അതമ്മയ്ക്കറിയില്ല. സ്വകാര്യമായി കണക്കുകൾ കൂട്ടിനോക്കി, എൽ. ഐ. സി. യുടെ പതിമൂവായിരവും ചിട്ടിയുടെ ഏഴായിരത്തിരുന്നൂറും പി. എഫിലെ മൂവായിരവും ചേർത്തുണ്ടാക്കിയാണ് ഞാൻ ഈ നേട്ടങ്ങൾക്കുടമയായത്. കണക്കിന്റെ മഹത്വമെന്നു മാത്രമേ ഞാനാശ്വസിക്കാറുള്ളു. ഇതൊക്കെ അവൻ അറിഞ്ഞെങ്കിലും കമ്പനിവക വാടകകൊടുക്കാത്ത വലിയ വീട്ടിൽ താമസിക്കുന്ന അവൻ അറിയാത്ത ഭാവം നടിച്ചു.

പക്ഷേ, അവൻ വിളിച്ചുപറഞ്ഞതിന്റെ പേരിൽ നഗരത്തിലെ പല വകുപ്പുകാർ വന്ന് ഇടയ്ക്കിടെ പരിശോധന നടത്തി. ചിലരൊക്കെ മാസാമാസം പിഴ അടയ്ക്കേണ്ട കല്പനകളും പതിച്ചുപോയി.

നഗരത്തിന്റെ ബഹളത്തിൽ നിന്നകന്നുള്ള കോളനിയിലെ അവസാനത്തെ നാലുസെന്റാണ് ഈ താവളം. അപ്പുറം ചതുപ്പുനിലമാണ്. അതിൽ കാട്ടുചേമ്പുകളുടെ വലിയ താവളങ്ങളാണ്. സന്ധ്യയ്ക്ക് അവയ്ക്കിടയിൽനിന്ന് കടവാതിലുകളെപ്പോലെ വലിയ കൊതുകുപട വരും. എല്ലാ വീട്ടുവളപ്പിലും മരുന്നടിക്കാർ വരുന്നുണ്ട് എന്നറിയാം. ഇവിടെ ആരും വരാറില്ല. ഞാൻ ആരോഗ്യവകുപ്പിനേയും നഗരഭരണത്തേയും വിമർശിച്ച് രണ്ടു വലിയ ആക്ഷേപങ്ങൾ എഴുതി അയച്ചു. ഒന്നിൽ 'നഗരവാസി' എന്നും മറേറതിൽ 'ഒരു വീട്ടുടമസ്ഥൻ' എന്നും ഒപ്പിട്ടു.

ഇതൊക്കെയായാലും ജീവിതത്തെപ്പററി എനിക്കു നല്ല അഭിപ്രായമായിരുന്നു. നഗരത്തെപ്പററിയും. തെററുകളും കുററങ്ങളും കണ്ടാൽ ഞാൻ അപ്പപ്പോൾ വിശദമായി ആക്ഷേപങ്ങളെഴുതിക്കൊണ്ടിരുന്നു. കമ്പനി നന്നാവാനുള്ള നിർദ്ദേശങ്ങളും ഇടം കൈകൊണ്ട് എഴുതി ആരും കാണാതെ മുതലാളിയുടെ മുറിയുടെ പുറത്തുവച്ച പെട്ടിയിൽ ഇട്ടുപോന്നു.

പബ്ലിക് ലൈബ്രറിയിൽ വായിച്ചിരിക്കുന്ന ഒരൊഴിവുദിവസത്തിലാണ് എനിക്കു് അദ്ഭുതകരമായ ഒരു രാസപരിണാമം സംഭവിച്ചത്. മനുഷ്യശരീരത്തിൽ രാസവസ്തുക്കൾ ചിലപ്പോൾ കരണവും പ്രതികരണവും നടത്തും എന്ന് ഞാൻ സാധാരണക്കാർക്കുള്ള വൈദ്യപുസ്തകത്തിൽ വായിച്ചിട്ടുണ്ട്. ലൈബ്രറിയിൽ പോകുന്നത് കണക്കും സാമ്പത്തികശാസ്ത്രവുമായി ബന്ധപ്പെട്ട പുസ്തകങ്ങൾ വായിക്കാനാണ്. ശ്രീനിവാസ രാമാനുജന്റെ ജീവചരിത്രം ഒരു നൂറുതവണ ഞാൻ വായിച്ചിട്ടുണ്ടാവും. ഒരു പൂജാമുറി ഉണ്ടാക്കുമ്പോൾ രാമാനുജന്റെ ചിത്രം കൂടി വയ്ക്കണമെന്നു കരുതിയിട്ടുണ്ട്. ലൈബ്രറിമുറിയിൽ കടന്നുവന്ന ഒരു യുവതിയെ കണ്ടപ്പോഴാണ് എന്തോ രാസമാററങ്ങൾ ശരീരത്തിൽ നടന്നത്. അവൾ ഒരു പുസ്തകമെടുത്ത് എതിർവശത്തിരുന്നു വായിക്കാൻ തുടങ്ങുമ്പോൾ എന്നെനോക്കി. ഞാൻ പതറി. അപ്പോൾ അവൾ പതുക്കെ മന്ദഹസിച്ചു. അവളുടെ രൂപവും വർണ്ണവും സുഗന്ധവും എല്ലാം എന്റെ കണ്ണുകളുടെ ജാലകം തുറന്ന് ശരീരത്തിന്റെ എല്ലാ അറകളിലും ഒരു ധൂപമായി ഒഴുകിനടക്കുന്നതുപോലെ. അവൾ മടങ്ങിപ്പോകുമ്പോൾ ഞാൻ വെറുതെ കൂടെ നടന്നു. കൂടെ എന്നുവച്ചാൽ പിന്നിൽ ഉദ്ദേശം മുപ്പതടി വിട്ട്.

ശനിയാഴ്ച അഞ്ചര മുതൽ ആറരവരെ കടപ്പുറത്തും ചൊവ്വയും വെള്ളിയും രാവിലെ ഏഴ്മുതൽ എട്ടുവരെ വിളയാട്ടുകാവിലും അവൾ വരുന്നതു ഞാൻ മനസ്സിലാക്കി. ഇതെങ്ങനെ സൂക്ഷ്മമായി കണ്ടുപിടിച്ചു എന്നു ചോദിച്ചാൽ—ഒരു തരത്തിൽ കണക്കുകൂട്ടൽ കൊണ്ടുതന്നെ! ലൈബ്രറി സന്ദർശനത്തിനു പുറമെയാണിതൊക്കെ. ഇവിടെയൊക്കെ കൃത്യനിഷ്ഠയോടെ ഞാൻ നിന്നു. ഈ സ്ഥലങ്ങളിലെല്ലാം പിന്നിൽക്കാണുന്ന ആൾ ഞാൻതന്നെയാണെന്ന് അവൾക്കു ബോദ്ധ്യമായപ്പോൾ എന്നെ തിരിച്ചറിയുന്ന പോലെ ചിരിച്ചു.

ഞായറാഴ്ച ലൈബ്രറിയിൽ നിന്നുള്ള മടക്കയാത്രയിൽ ശിവൻകോവിൽ നിരത്തിൽനിന്നുള്ള ഊടുവഴിയിൽ അവസാനത്തെ വിളക്കുകാലിന്റെ മറവിൽ സാരിത്തുമ്പിന്റെ അവസാനത്തെ ഓറഞ്ചുപ്രഭകൂടി മറയുന്നതു കണ്ട് ഞാൻ സംതൃപ്തനായി മടങ്ങും.

അവൾ പോകുന്നവഴിയെ വരുന്ന ധാർമ്മികമൂല്യങ്ങളില്ലാത്ത ചിലർ ദുരുദ്ദേശ്യമുണ്ടെന്നു തോന്നുന്നവിധം നോക്കുന്നതും ചിരിക്കുന്നതും കണ്ടപ്പോൾ "സ്ത്രീകൾക്കു തനിച്ചുനടക്കാൻ സ്വാതന്ത്ര്യമുണ്ടോ" എന്ന പേരിൽ ഒരാക്ഷേപം പ്രധാനപത്രത്തിനയച്ചു. 'വഴിപോക്കൻ' എന്നൊപ്പിട്ടു.



അങ്ങനെ ഒരു ഞായറാഴ്ച, ഞാൻ വൈകുന്നേരം പാർപ്പിടത്തിലെത്തിയപ്പോൾ അവൻ കമ്പനി വാഹനത്തിൽ വഴിതിരിയുന്നേടത്തു കാത്തു നിൽക്കുന്നു.

"ഈ ചളിക്കുണ്ടിലേ നിനക്കു സ്ഥലം കിട്ടിയുള്ളു?"

ഞാൻ ഒന്നും മിണ്ടിയില്ല.

"രണ്ടു കാറുകൾ വന്നാൽ എങ്ങനെ കടക്കും?" ഞാൻ കാട്ടുചേമ്പുകൾക്കിടയിൽ നിന്നുള്ള കൊതുപ്പട അവന്റെ കാറിനടുത്തേക്കു വരുന്നതുകണ്ട് സന്തോഷം പുറത്തു കാട്ടാതെ, നാട്ടുമര്യാദയുടെ പേരിൽ ചോദിച്ചു: "വരുന്നില്ലേ?"

"എടാ നാന്നൂറ് സ്ക്വയർ ഫീററ് വീട്ട് ആരെങ്കിലും ടെറസ്സാക്കുമോ? ഓലമതിയായിരുന്നു."

ഞാൻ തിരുത്തി: "നാന്നൂററി മുപ്പത്തിരണ്ട്."

"നീ നാളെ വീട്ടിൽവാ, അഞ്ചരയ്ക്കു്. കാര്യമുണ്ട്."

എന്നു പറഞ്ഞു് അമ്മയുടെ ശല്യത്തെപ്പററിയും എന്തോ പിറുപിറുത്ത് അവൻ വാഹനം ഓടിച്ചുപോയി.

ഓഫീസു വിട്ടശേഷം ടൗൺ ബസ്സിനു കാത്തുനിൽക്കാതെ ഞാൻ അവന്റെ ക്വാർട്ടേഴ്സിലേക്കു നടന്നു. ടൗൺ ബസ്സുകാർ എന്നെ കയററാറില്ല. അവിടെയും സ്വജനപക്ഷപാതമോ പന്തിതിരിവോ തുടങ്ങിയിട്ടുണ്ട്. അതിനെപ്പററി ഒരാക്ഷേപമെഴുതാൻ ഇതുവരെ സമയം കിട്ടിയില്ല. എഴുതണം. അക്കാര്യം തുടങ്ങിയാൽ കുറച്ചധികം എഴുതാനുണ്ട്.

അവന്റെ ക്വാർട്ടേഴ്സിന്റെ പുറത്തു നിറയെ പല തരത്തിലുള്ള കാറുകളുണ്ടായിരുന്നു. പുറത്ത് ആൾത്തിരക്ക്. അവന വല്ലതും—? ഞാൻ ഭയന്ന് അകത്തു കടന്നപ്പോൾ അവൻ തന്നെ വന്നു കൈപിടിച്ചു സ്വീകരിച്ചു. അദ്ഭുതം അതല്ല. അവന്റെ വസ്ത്രങ്ങളൊക്കെ പരുക്കൻ തുണികൊണ്ട്. താടിയും മുടിയും എന്നെപ്പോലെ. ആരോ എനിക്കു കളഭം കുറിയിടാൻ തന്നു. അവൻ സോഫയിൽ തലകുനിച്ചിരിക്കുന്ന സ്ത്രീയുടെ മുമ്പിൽ എന്നെ കൊണ്ടുപോയി നിറുത്തി പറഞ്ഞു: "നോക്കു, അനിയനാണ്."



അവൾ മുഖമുയർത്തി. അവൾ തന്നെ. എന്റെ കണക്കുകൂട്ടലിലെ മിച്ചസംഖ്യ.

"ഇത് നിന്റെ ഏട്ടത്തിയമ്മയാണ്."

അവനെന്നെ വഞ്ചിച്ച രീതിയെപ്പററി പൊടുന്നനെ ബോദ്ധ്യം വന്നു.

ഞാൻ സ്ത്രീയോടു പറഞ്ഞു: "സത്യം അറിയണോ? നോക്കൂ."

എന്നിട്ട് ഞാനവന്റെ കൃത്രിമത്താടിയും മുടിയും വലിച്ചു നീക്കാൻ ശ്രമിച്ചപ്പോൾ ആരൊക്കെയോ ഇടപെട്ടു. ആരോ ചിലർ എന്റെ പുറത്തടിക്കുകയും ചെയ്തിട്ടുണ്ട്. കൂട്ടത്തിൽ. രണ്ടടിയും ഒരു ചവിട്ടും ശക്തിയിൽ തന്നെയായിരുന്നു.

"ഇവന്റെ സത്യാവസ്ഥ അറിയണോ?" ആളുകൾ എന്നെ പുറത്തേക്ക് ഉന്തിത്തള്ളി കൊണ്ടുപോകുമ്പോഴും ഞാൻ അവൾക്കു കേൾക്കാവുന്നവിധം വിളിച്ചു പറഞ്ഞു. സംശയത്തിന്റെ വിത്ത് ഞാൻ എറിഞ്ഞു കഴിഞ്ഞു. ഇനി അങ്ങനെ സ്വൈരമായി കഴിയാൻ നോക്കേണ്ട, അധമാ!

സൂപ്പർവൈസർ പിറേറന്ന് ഓഫീസിൽവച്ച് സ്വകാര്യമായി വിളിച്ചു പറഞ്ഞു: "സുഖമില്ലെങ്കിൽ കുറച്ചു ലീവെടുത്തുകൂടേ?"

"അങ്ങനെ പറഞ്ഞയയ്ക്കാൻ നോക്കേണ്ട," എന്ന് മേധാവിയോട് കൂസലില്ലാതെ പറഞ്ഞു. ഞാൻ കൂടുതൽ ജാഗ്രതയോടെ ഫയലുകൾ നോക്കി. മൊട്ടുസൂചികളും ക്ലിപ്പുകളും മോഷ്ടിക്കുന്ന അററൻഡറെ കൈയോടെ പിടികൂടി എന്റെ ജാഗ്രത കാണിച്ചു.

പണികഴിഞ്ഞു് ഇറങ്ങിപ്പോരുമ്പോൾ ഗെയ്ററിനപ്പുറം നിന്ന് അററൻഡറുടെ സഹായികൾ മുദ്രാവാക്യം വിളിച്ചു. വലിയ വലിയ വാചകങ്ങൾ. ആഭാസന്മാർ. ആരു ശ്രദ്ധിക്കുന്നു, വിവരംകെട്ടവരുടെ വാദങ്ങൾ?

നിന്നെപ്പിന്നെ കണ്ടോളാം!
നിന്നെപ്പിന്നെ കണ്ടോളാം!

അതായിരുന്നു എന്നെക്കണ്ടപ്പോൾ തുടക്കം. ഞാൻ ശാന്തമായി സ്വയം മന്ദഹസിച്ചു. ഞാൻ അവരെ കടന്നപ്പോൾ വിളിയുടെ മട്ടുമാറി.

പകരം ഞങ്ങള് ചോദിക്കും!
പകരം ഞങ്ങള് ചോദിക്കും!

പിറേറന്ന് കുറച്ചുകൂടി വലിയ ഉദ്യോഗസ്ഥന്മാർ മിന്നൽ പരിശോധനയ്ക്കു വന്നു. എന്റെ എല്ലാ ഫയലുകളെയും ചോദ്യം ചെയ്തു. കുറിപ്പുകളിൽ തെററുകൾ കണ്ടുപിടിച്ചു. എന്റെ ഹരിതത്തിലും ഗുണിതത്തിലും കൂടി തെററ്. ഞാൻ വാദിച്ചു. എതിർത്തു. പിന്നെ കെഞ്ചി. ബാക്കിയൊക്കെ ഞാൻ സഹിക്കാം. ഹരിതവും ഗുണിതവും പെട്ടെന്നൊരു ദിവസം നിയമങ്ങൾ മാററുമോ? അവസാനം കുറെ താക്കീതുകൾതന്ന് അവർ പുറത്തുകടന്നപ്പോൾ വാതിലിന്റെ മറപററി ഞാൻ ചെവിടോർത്തു: അവർ പിറുപിറുക്കുന്നു, ചിരിക്കുന്നു. ഇടയ്ക്കിടെ അവന്റെ പേർ കേൾക്കുന്നുമുണ്ട്.

കണക്കിന്റെ നിയമങ്ങൾ മാററുന്ന ഈ കളി അവസാനിപ്പിക്കണം. ദ്രോഹം ചെയ്യുന്നതു് എന്നോടല്ല. ഉടനേ ഒരാക്ഷേപമെഴുതാൻ കടലാസു കീറിയെടുത്ത് ശക്തമായ തലക്കെട്ട് ആലോചിക്കുമ്പോൾ വലത്തെ ചുമലിൽനിന്ന് തോളിലൂടെ നെഞ്ചിൻകൂട്ടിലേക്ക് പടർന്നുകയറുന്ന വേദന. ഹൃദ്രോഗത്തിന്റെ ആരംഭത്തെപ്പററി വായിച്ച സൂചനകൾ തന്നെ.

ശരീരം ക്ഷേത്രംപോലെ സൂക്ഷിക്കുന്ന എനിക്ക് വരാൻ പാടില്ലാത്തതാണിത്. സൂര്യഭഗവാൻ ഉണരുന്നതു് എന്റെ നമസ്കാരം സ്വീകരിക്കാൻ വേണ്ടിയാണ്. ഓസോൺ കലർന്ന കടൽക്കാററ് കുടിച്ചുകൊണ്ട് ദിവസവും രണ്ട് ദശാംശം രണ്ട് അഞ്ചു കിലോമീററർ നടക്കുന്നുണ്ട്. ഇതു മനസ്സിനെ തളർത്തി ശരീരത്തെ ക്ഷീണിപ്പിക്കലാണ്. ഇതിന്റെ പിന്നിൽ ആരുടെയൊക്കെയോ പ്രാർത്ഥനകളുണ്ട്. തെളിവുകിട്ടുന്നതുവരെ പേർ പറയുന്നില്ല. അക്കങ്ങൾകൊണ്ട് മായാജാലം കാട്ടുന്നതാണ് എന്റെ വലത്തു കൈവിരലുകൾ. പിന്നെ ഇടയ്ക്കിടെ ഞാൻ എഴുതി അയയ്ക്കുന്ന ആക്ഷേപത്തിന്റെ കൂരമ്പുകൾ. ആവശ്യം വ്യക്തമാണ്. തല്പരകക്ഷികൾക്ക് എന്റെ വലതുവശം പ്രവർത്തനരഹിതമായിക്കാണണം.

കരിനീലിയെ സേവിച്ച് വിളിപ്പുറത്തു വരുത്തിയ കാരണവർ ചാത്തര് നായര് എനിക്കും അവകാശപ്പെട്ടതാണ്. അതാരും മറക്കണ്ട.

നാട്ടുനടപ്പനുസരിച്ച് ഞാൻ വലിയ ഡോക്ടറുടെ വീട്ടിൽച്ചെന്നു. അദ്ദേഹത്തെപ്പററി ഞാൻ കേട്ടിട്ടുണ്ട്. ഇംഗ്ലീഷിലും മലയാളത്തിലുമുള്ള ബോർഡുകളും വായിച്ചിട്ടുണ്ട്, പടിക്കലൂടെ കടന്നുപോകുമ്പോൾ.

പുറത്ത് ധാരാളം രോഗികളും ബന്ധുക്കളും കൂടിനിൽക്കുന്നുണ്ടായിരുന്നു. മുററം ഒന്നാംഘട്ടം, കോലായ രണ്ടാംഘട്ടം. കോലായിൽ ഒരു സീററ് ഒഴിയുമ്പോൾ കാവൽക്കാരൻ പുളിവടി ചൂണ്ടി ഒരാളോട് കയറിക്കോളാൻ ആംഗ്യംകാട്ടും. നല്ല ചിട്ടം. "ഡോക്ടർ അകത്തുണ്ട്," എന്ന ബോർഡുണ്ട് സമാധാനിപ്പിച്ചുകൊണ്ടു വരാന്തയിൽ.

കാവൽക്കാരൻ പുതുതായി മുററത്തേക്കു വന്ന എനിക്ക് ഒരു പ്ലാസ്റ്റിക് വട്ടു തന്നു. ഞാൻ നോക്കിയപ്പോൾ അതിൽ 31 എന്ന് എഴുതിയിട്ടുണ്ട്. മൂന്നും ഒന്നും നാല്.

എപ്പോഴും എൻെറ അക്കം ഇരട്ടയായിരിക്കും.

ആരോ എൻെറ പിന്നിൽവന്ന രോഗവിവരം ചോദിച്ചു. കുശലപ്രശ്നം പോലെ.

ആദ്യ വരവാണോ തുടർസന്ദർശനമാണോ എന്നറിയണം അയാൾക്ക്.

അപ്പോൾ കാവൽക്കാരൻ പുറത്തുവന്ന് എല്ലാവരും കേൾക്കാവുന്നവിധം ശബ്ദമുയർത്തിപ്പറഞ്ഞു: "ഇരുപതിനു ശേഷമുള്ളവർ നാളെ വരൂ."

എൻെറ പിറകിൽ വന്ന മുപ്പത്തിരണ്ടിനേയും മുപ്പത്തഞ്ചിനേയും ഞാൻ ശ്രദ്ധിച്ചിട്ടുണ്ട്. അവരെ തിരഞ്ഞു കോലായിലേക്കു മാററിനിറുത്തി കാവൽക്കാരൻ പറഞ്ഞു: "ഇരുപതിനു ശേഷമുള്ള നമ്പരുകൾ സ്ഥലംവിടുക."

ഞാൻ കാവൽക്കാരനെ ഒന്ന് ഉററു നോക്കി. അവൻ എൻെറ കണ്ണുകളെ നേരിടാനുള്ള ശക്തിയില്ലാതെ എങ്ങോട്ടോ മുഖം തിരിച്ചു. ആരുടെ കല്പനയാണിതു് ചങ്ങാതീ? വലിയ ഡോക്ടറുടെയാണോ? അതോ ഞാനെത്തിയതറിഞ്ഞു് ആരോ വിളിച്ചു പറഞ്ഞതോ? എൻെറ നോട്ടത്തിൽ അതെല്ലാം ഞാൻ വരുത്തിത്തീർത്തിരുന്നു.

ഞാൻ മടങ്ങി. മെയിൻറോഡിലെത്തിയപ്പോൾ എൻെറ താവളത്തിനരികിൽക്കൂടി പോകുന്ന സർക്കാർ ബസ് വരുന്നു. സിററി ബസ്സല്ല, ഇതു് സർക്കാർ ബസ്സാണ്. പകുതിയോളം സീററുകൾ ഒഴിഞ്ഞുകിടക്കുന്നു. ഡ്രൈവറും കണ്ടക്ടറും കൈ നീട്ടി നിൽക്കുന്ന എന്നെ കണ്ടപ്പോൾ ചിരിച്ചു് മുഖം തിരിച്ചു. പിന്നെ നിറുത്താതെ ഓടിച്ചുകളഞ്ഞു.

ഇതും ഒരാക്ഷേപത്തിനുള്ള വിഷയമാണ്. "ബസ്സുകൾ ഓടുന്നതു് ആർക്കു വേണ്ടി?"—പഥികൻ.

ഞാൻ നിരാശപ്പെടാതെ നടന്നു. എനിക്കു് ഇപ്പോൾ പരിഭവവും സങ്കടവും ഇല്ല. പ്രധാന നിരത്തിലൂടെ നാലടി നടന്നപ്പോഴേക്ക് ജനക്കൂട്ടത്തിൻെറ ആരവം കേട്ടു: ജാഥയാണെന്ന നാട്യത്തിൽ അവർ പുറപ്പെട്ടിരിക്കുന്നു. അപ്പുറത്തേക്കു മുറിച്ചുകടക്കാൻ വയ്യ എല്ലാ മുഖങ്ങളും എൻെറ നേർക്കാണ്. ക്രൂരമായ പരിഹാസമുള്ള മുഖങ്ങൾ. ഞാൻ കണ്ണടച്ചു, പിന്നെ ചെവിപൊത്തി. അടച്ച കൈപ്പത്തിയും കടന്ന് ഉറക്കെയുള്ള "എണ്ണിക്കോ" "എണ്ണിക്കോ!" എന്ന പൊട്ടിപ്പിക്കുന്ന വിളി ചെവികളിൽ മുഴങ്ങി. ഇരുപത്തിനാലു് മാർക്കിൻെറ വ്യത്യാസം നേടിയ കണക്കിൻെറ മേധാവിത്വത്തെപ്പററി അവനങ്ങനെ എളുപ്പം മറക്കില്ല!

പിന്നെ ഞാൻ നടന്നു. അധികം ശരീരമിളക്കാതെ. അതുകൊണ്ടു് കുഴപ്പമില്ല. ചിലപ്പോൾ രക്തക്കുഴലുകളിൽ കൊഴുപ്പ് അടഞ്ഞിട്ടുണ്ടെങ്കിൽ ഗുണമുണ്ടാവുകയും ചെയ്യും.

എൻെറ താവളത്തിലേക്കു തിരിയുന്ന ഇടുങ്ങിയ നിരത്തിൻെറ തുടക്കത്തിലെത്തിയപ്പോൾ അതുവരെ കത്തിയിരുന്ന തെരുവുവിളക്കുകൾ കെട്ടു. മെയിൻ റോഡിൽ വെളിച്ചമുണ്ട്. എൻെറ ഇടവഴിയിൽ മാത്രമില്ല. ഒന്നര ഫർലോങ് ദൂരമേ ഉള്ളൂ. ഇടവഴിയിലേക്കു കടന്ന് തപ്പി നടക്കാൻ തുടങ്ങിയപ്പോഴാണ്, ഈ ഇരുട്ടിനും അർത്ഥമുണ്ടെന്നു പെട്ടെന്നു് ഓർമ്മ വന്നതു്. ലൈററില്ലാത്ത സൈക്കിളുകൾ മുന്നിൽനിന്നും പിന്നിൽനിന്നും മണിയടിച്ചുവരുന്നു. സാക്ഷികളില്ലാത്ത നിശ്ശബ്ദമായ അപകടങ്ങൾ... എൻെറ കാഴ്ചശക്തിക്കും എന്തോ കുഴപ്പം ബാധിച്ചിട്ടുണ്ട്. കണക്കുകൂട്ടിവച്ച കാലടികൾ തെററുന്നു. രണ്ടുതവണ കമ്പിക്കാലിൽ മുട്ടി. സൈക്കിളുകൾ ഒന്നും കടന്നുപോയില്ല. പക്ഷേ, മണിയടി മുന്നിൽനിന്നും പിന്നിൽനിന്നുമുണ്ട്.



ഞാൻ ഭീരുവല്ല. ശത്രുവിൻെറ നീണ്ട കൈകൾ ഇരുട്ടിൽ എന്നെത്തേടി നടക്കുകയാണ് എന്നറിയാം. അവസാനം ഞാൻ പടിവാതില്ക്കലെത്തി.

വീടു തുറന്ന് വെളിച്ചമിട്ടു് സ്വയം പരിശോധിച്ചു. ശരീരത്തിൽ ഒരു പോറലുമില്ല. കുളിച്ചു. ആഹാരം കഴിച്ചു. കിടക്കുന്നതിനു മുമ്പ് മെൻറൽ ഡയനാമിക്സിൻെറ മൂന്നു വ്യായാമങ്ങൾ ശകുന്തളാദേവി എഴുതിയ അതേ തീക്ഷ്ണതയോടെ ചെയ്തു.

രാവിലെ നേരത്തെ എഴുന്നേററ് നിത്യകർമ്മങ്ങൾ കഴിച്ച് ഞാൻ വാർഡ് കൗൺസിലറുടെ വീടന്വേഷിച്ചിറങ്ങി. അദ്ദേഹം നല്ല മനുഷ്യനാണ്. രണ്ടു തവണ ഞാനദ്ദേഹത്തിനു വോട്ടുചെയ്തു് കൈവിരലിൽ ആ തുടുമുദ്ര അഭിമാനത്തോടെ വാങ്ങിയിട്ടുണ്ട്. രണ്ടാമത്തെ തവണ അദ്ദേഹം എന്നെക്കാണാൻ ഇങ്ങോട്ടു വന്നു, കഴിഞ്ഞ തവണത്തേതല്ല, വോട്ടു കുത്തേണ്ട അടയാളം എന്ന് ഓർമ്മിപ്പിക്കാൻ.

അദ്ദേഹം ഭാര്യവീട്ടിലായിരുന്നു. അതിൻെറ മുൻവശത്ത് കോൺക്രീററുപണിക്കാരുമായി അദ്ദേഹം സംസാരിച്ചു നിൽക്കുന്നു. ഞാൻ ചിരിച്ചു: "ഓർമ്മയുണ്ടല്ലോ. ഞാൻ—"

അദ്ദേഹത്തിന് ഓർമ്മവന്നില്ല. ഇതു പലർക്കും ഇപ്പോൾ സംഭവിക്കുന്നുണ്ട്. മെൻറൽ ഡയനാമിക്സിനെപ്പററി ആളുകളെ ബോധവാന്മാരാക്കാൻ വൈകി.

സ്വയം പരിചയപ്പെടുത്തി. പിന്നെ തെരുവു വിളക്കുകളുടെ കാര്യം പറഞ്ഞു.

"ആ വഴിക്കു കുറേ കുളച്ചെക്കന്മാരുണ്ട്. എറിഞ്ഞു പൊട്ടിക്കുന്നതാവും."

ഞാൻ വിനീതനായി തിരുത്തി. ഒരു ബൾബിനും കേടില്ല. ആരോ മനപ്പൂർവ്വം ലൈൻ കേടുവരുത്തിയതാണ്.

അദ്ദേഹം കോൺക്രീററു പണിക്കാർക്ക് പിന്നെയും ഉപദേശം കൊടുക്കുകയായിരുന്നു. വായു കുമിളകൾ കുടുങ്ങിയാൽ കോൺക്രീററിനുണ്ടാവുന്ന ഭവിഷ്യത്തുകൾ.

ഞാൻ അല്പം ശബ്ദം തുറന്നു. തെരുവു വിളക്കുകൾ ഒരു ചെറിയ കാര്യമല്ല. ഇരുട്ടിൽ ഇടുങ്ങിയ ഇടവഴികളിൽ പലതും സംഭവിക്കാം. കൊലപാതകംവരെ. ആവഴി പോകുന്നവരുടെ ശത്രുക്കൾക്കു് ഇതു സൗകര്യമാണ്. സാക്ഷികളില്ലാത്ത സൗകര്യം.

"പക്ഷേ, സഹോദരാ, അതു ഞങ്ങളല്ല നോക്കേണ്ടതു്. ബോർഡാണ്."

ഞാൻ സംശയിച്ചു.

"നഗരസഭയുടെ പരിധിയിലല്ല. ഇതു ബോർഡാണ് കൈകാര്യം ചെയ്യേണ്ടതു്."

ശരി. ബോർഡന്വേഷിച്ചു നടന്നപ്പോൾ ഒമ്പതാണ് നഗരത്തിൽ ഓഫീസുകൾ. അതിൽ എൻെറ വാർഡിൻെറ പ്രദേശത്തെ ഓഫീസിൽ കയറി. എൻജിനീയർ വന്നിട്ടില്ല പതിനൊന്നിനേ വരൂ. സൂപ്രണ്ടു് പത്തിനുംവരും. അപ്പോൾ ഭരിക്കുന്ന ചെറുപ്പക്കാരനോടു കാര്യം പറഞ്ഞപ്പോൾ "മനോഹരി"യിലെ തുടക്കഥ നിറുത്തി അദ്ദേഹം പറഞ്ഞു: "എക്സിക്യൂട്ടീവ് എൻജിനീയറെ കാണൂ. ഞങ്ങൾക്കു് റോഡിൻെറ ഇപ്പുറമേയുള്ളൂ."

സൗകര്യമായി. എക്സിക്യൂട്ടീവിൻെറ ഓഫീസ് അടുത്തുതന്നെ. അദ്ദേഹത്തിനു തിരക്കാണ്. "നോക്കാം, ഒരു ഹർജി എഴുതിത്തരൂ."

അടുത്ത കടയിൽനിന്ന് കടലാസുവാങ്ങി. ഹർജി എഴുതാൻ ഞാൻ വിദഗ്ദ്ധനാണ്. ആക്ഷേപത്തിൽ അല്പം മിനുക്കൽ നടത്തുന്നതാണ് ഹർജി. പഠിക്കുന്നകാലത്തു് ഗ്രാമത്തിലെ സെക്കൂലികൾക്കു് ഞാൻ കുറെ ഏറെ ഹർജികൾ എഴുതിക്കൊടുത്തിട്ടുണ്ട്. "സാധുവും ബുദ്ധിഹീനനുമായ സെക്കൂലി ബോധിപ്പിക്കുന്നതു്," എന്ന് എഴുതണമെന്ന് അയാൾക്കു നിർബ്ബന്ധമുണ്ടായിരുന്നു. സെക്കൂലിയുടെ ഹർജി വാചകം ഓർത്തപ്പോൾ ഉറക്കെ ചിരിച്ചുപോയി. ബസ് സ്റേറാപ്പിലെ ആളുകൾ സ്ഥലമൊഴിഞ്ഞുതന്ന് എഴുതാൻ സൗകര്യമുണ്ടാക്കി.

ഭംഗിയായി എഴുതിയ ഹർജിയും കൊണ്ടു് ഓഫീസിലെത്തിയപ്പോൾ നേരത്തെ കണ്ട ആളല്ല കസേരയിൽ. അയാളതു വായിച്ചുനോക്കിയിട്ട് "ഇതു് നഗരസഭയാണു ചെയ്യേണ്ടതു്. മെയ്ൻറനൻസ് മാത്രമാണു ഞങ്ങൾ."

"വാർഡ് കൗൺസിലർ പറഞ്ഞതു്,"

"അവരങ്ങനെയേ പറയൂ. കുററം എപ്പോഴും ബോർഡിനു്!"

അപ്പോൾ സമയത്തെപ്പററി ഓർമ്മവന്നു. ഓടി ഓഫീസിലെത്തിയപ്പോൾ ശിപായി ചിരിച്ചു. മേശപ്പുറത്ത് എൻെറ ഫയലുകൾക്കുമീതെ 'വൈകിവന്നതിനു കാരണം ബോധിപ്പിക്കാ'നുള്ള കല്പനയുണ്ട്. കല്പന ഒപ്പിട്ടിരിക്കുന്നതു് പരിചയമുള്ള മേലധികാരിയല്ല. ആളാരാണെന്ന് അറിയാതിരിക്കാൻ അക്ഷരങ്ങൾ തിരിച്ചറിയാത്ത ഒപ്പ്. എനിക്കറിയില്ല എന്നാണോ ധരിച്ചതു്? കൈയക്ഷരം നോക്കി സ്വഭാവംവരെ പറയുന്ന ഒരു ശാസ്ത്രമുണ്ട്. അതും കുറച്ചൊക്കെ ഞാൻ വായിച്ചിട്ടുണ്ട്.

അങ്ങനെ തോല്പിക്കാൻ നോക്കണ്ട. ഞാൻ വേഗത്തിൽ കാൽപ്പായക്കടലാസിൽ ലീവ്ഹർജി എഴുതി മേശപ്പുറത്തു വച്ചു് ഇറങ്ങി നടന്നു. പിന്നിൽ അവർ അടക്കംപറഞ്ഞു് ചിരിച്ചിരുന്നു.

നഗരസഭയുടെ ഓഫീസ് വളരെ വലുതായിരുന്നു. വളരെ വലിയ കെട്ടിടം. പാറാവുകാരനോടു് അന്വേഷിച്ചു:

"തെരുവുവിളക്കിൻെറ ഹർജി എവിടെയാണു കൊടുക്കേണ്ടതു്?"

അയാൾ ഒരു വാതിൽ ചൂണ്ടിക്കാട്ടി. അവിടെ ചെന്നപ്പോൾ കറുത്തു്കള്ളനായ ഒരാൾ ഇരുന്ന് കാൽവിരലുകളിലെ നഖം വെട്ടുന്നു. അയാൾ എൻെറ പുതിയ ഹർജി വായിച്ചു പറഞ്ഞു: "മുകളിൽ, രണ്ടാമത്തെ മുറി."

മുകളിലെ രണ്ടാമത്തെ മുറിയിൽചെന്നപ്പോൾ നഗരസഭയുടെ എൻജിനീയറെ കാണണമെന്നായി. എൻജിനീയർ അസിസ്റ്റൻറിൻെറ മുറിയുടെ നമ്പർ പറഞ്ഞുതന്നു.

നല്ല മനുഷ്യൻ. എല്ലാം കേട്ടു. മുഴുവൻ വായിച്ചു.

"ബോർഡ് അതു പറയും. പണിയെടുക്കാതെ കഴിഞ്ഞല്ലോ. നിങ്ങൾ വേണ്ടതു് എന്താണെന്നറിയാമോ? എല്ലാവരും ചേർന്ന്—ആ വഴി നടക്കാനിടയുള്ള എല്ലാവരും ചേർന്ന്—ഒപ്പുകൾ ശേഖരിച്ചു് ഭീമഹർജിയായി കൊടുക്കണം. ഒരു കോപ്പി എം. എൽ. എ. ക്കും."

നല്ല ഉപദേശം, നന്ദി പറഞ്ഞു ഞാൻ പുറത്തു കടന്നു. ഒപ്പുശേഖരണത്തിന് ദിവസങ്ങൾ പിടിക്കും. നഗരസഭയിൽ നിന്നു പുറത്തു കടക്കുമ്പോൾ ആരോ പിന്നിൽ സ്വകാര്യം പറഞ്ഞു് ചിരിച്ചു. എൻെറ നെഞ്ചിൽ കുറേശ്ശേ വേദന.

മുപ്പത്തൊന്നാം നമ്പർ ടോക്കൺ ഇപ്പോഴും എൻെറ കീശയിലുണ്ട്. ഇന്നു നേരത്തേ പരിശോധനനടത്തി വീട്ടിലെത്തണം. തെരുവുവിളക്കിൻെറ സഹായമില്ലാതെ ഇടവഴി കടക്കണം. ഡോക്ടറുടെ വീട്ടുപടിക്കലെത്തിയപ്പോൾ പുറത്താരുമില്ല സൗകര്യമായി. വരാന്തയിൽകയറി ഇരുന്നു. അപ്പോൾ കാവൽക്കാരൻ പുറത്തുവന്ന് എന്നെ നോക്കി; "ഡോക്ടർ അകത്തുണ്ട്" എന്ന ബോർഡ് തിരിച്ചുവച്ചു.

"മൂപ്പരു് തിരുവോന്തരംപോയി. ഇനി തിങ്കളാഴ്ച വന്നാമതി."

ഞാൻ കാവൽക്കാരനെ സൂക്ഷിച്ചുനോക്കി. കള്ളം പറയുകയാണോ? എൻെറ കണ്ണുകളിൽ മെൻറൽ ഡയനാമിക്സിൻെറ ശക്തിയുണ്ട്. ഞാൻ ഒന്നു ശരിക്കും സൂക്ഷിച്ചുനോക്കിയാൽ കള്ളം പറയാൻ നാവുപൊങ്ങില്ല. പതറും.

അയാൾ പതറുന്നതിനുപകരം ചെറിയ ഒരു ചിരിയോടെ മുളവടി എടുത്തു. വെറും പ്രാകൃതൻ.

സന്ധ്യയ്ക്കുമുമ്പേ വീട്ടിലെത്താൻ നടന്നു. വീടു് ആണിനു് സ്വന്തം കോട്ടയാണ് എന്നോ മറേറാ ഒരു പഴഞ്ചൊല്ലുണ്ട്. ഉപയോഗിക്കാത്തതുകൊണ്ടു് പഠിച്ച പഴഞ്ചൊല്ലുകളും മഹദ്വചനങ്ങളും പകുതിയുംമറന്നു. വീട്ടിലെത്തിയപ്പോൾ എന്തൊരാശ്വാസം.

വസ്ത്രംമാററി എണ്ണതേച്ചു് ലഘുവായി വ്യായാമംചെയ്തു് കുളിമുറിയിൽ കടന്നപ്പോൾ പൈപ്പിൽ വെള്ളമില്ല. രാവിലെ പിടിച്ചുവച്ചിട്ടുമില്ല. എനിക്കു് കിണറില്ല. അല്ലെങ്കിലും ഈ സ്ഥലത്തു് കിണറുണ്ടായാലും അമീബ ഉള്ള വെള്ളമേകിട്ടൂ.

പടിക്കൽനിന്നപ്പോൾ ഒരു കുട്ടി കടന്നുപോകുന്നതു കണ്ടു.

"അവിടെയൊക്കെ വെള്ളമുണ്ടോ?"

"ഉണ്ടല്ലോ."

തുണിത്തുണ്ടുകൾകൊണ്ടു് എണ്ണ വടിച്ചുകളഞ്ഞു ഞാൻ ഇരുന്ന് ആലോചിച്ചു: ഓഹോ, ദാഹിച്ചു പൊരിയണമെന്നായിരിക്കും! എന്നിട്ട് വീടിൻെറ ചുററും നടന്നു. അപ്പോഴാണു കാണുന്നതു്, പിറകിലെ ഭിത്തിക്കുസമീപം ചളിവെള്ളം കെട്ടിനിൽക്കുന്നു. അതു് ഏറിയേറിവരുന്നു...

മണ്ണിന്നടിയിലൂടെ, എൻെറ അതിർത്തിയിലേക്കു് കയറുന്നസ്ഥലത്തു വച്ചുതന്നെ പൈപ്പ് പൊട്ടിച്ചു കളഞ്ഞിരിക്കുന്നു. വെള്ളം വീടിൻെറ അസ്തിവാരത്തിൽ താഴുന്നു. തുണിത്തുണ്ടുകൾ വച്ച് അടച്ചു നോക്കി. കല്ലുകൊണ്ടു് പൊട്ടിയ പൈപ്പിൻെറ ചിരികോട്ടിയ വായമൂടാൻ നോക്കി. ഇല്ല.

കുടിവെള്ളത്തിൻെറ രക്ഷിതാവു് ആരാണീശ്വരാ, ഈ നഗരത്തിൽ! വീടുപൂട്ടി. ഇരുളാൻ തുടങ്ങിയിട്ടില്ല. ഇടവഴിയിലൂടെ ഓടി ഞാൻ പബ്ലിക് കാൾ ഓഫീസിൻെറ മുമ്പിലെത്തി. ഡയറക്ടറിയിൽ വെള്ളത്തിനു വകുപ്പുകൾ പലതാണ്. നഗരത്തിലേക്കുള്ള വെള്ളം മുഴുവൻ വരുന്ന സ്ഥലത്തെ നമ്പറുണ്ട്. അതു വിളിക്കാൻ എട്ടണ നാണ്യവും തയ്യാറായി പിടിച്ചു് നോക്കുമ്പോൾ—ഫോൺ ശബ്ദിക്കുന്നില്ല. "ഔട്ട് ഓഫ് ഓർഡർ"ക്കു് എന്ന ബോർഡ് താഴെ വീണുകിടക്കുന്നുണ്ട്. പഴയ ബോർഡ് വീണുകിടക്കുകയാണ് എന്ന നാട്യത്തിൽ. പുതിയ ബോർഡും പുതിയ എഴുത്തും കണ്ടാൽ തിരിച്ചറിയുകയില്ല എന്നാണോ ധരിച്ചതു്?

വീണ്ടും വീട്ടിലെത്തിയപ്പോൾ പുരത്തറയ്ക്കു ചുററും വെള്ളമാണ്. ഈ പൈപ്പുവെള്ളം പൊങ്ങിവന്ന് വീടിനെ മുഴുവനും ഞാൻ മുങ്ങിച്ചാവുമെന്നും ധരിച്ചു് ഭയപ്പെടുന്ന ദുർബ്ബലനല്ല ഞാൻ. ഭ്രാന്തനുമല്ല. പക്ഷേ...അതാണ് രഹസ്യം. വെള്ളം താണുതാണ് അടിത്തറ ഇളകി പതുക്കെപ്പതുക്കെ അടർന്നുവീഴണം. കുറേശ്ശയായി...അങ്ങനെ അഹോരാത്രം താവളമില്ലാതെ അലഞ്ഞു് ഗതികെട്ട് നഗരം വിടണം. ഒച്ചയില്ലാത്ത ഒരത്യാഹിതമാണു ലക്ഷ്യം.

ഞാൻ പ്രാർത്ഥിക്കാൻ ശ്രമിച്ചു. മനസ്സിൻെറ വ്യായാമങ്ങളിൽ ഉറച്ച കേന്ദ്രബിന്ദുക്കൾ കിട്ടുന്നില്ല. വെള്ളം ഒഴുകുന്ന ശബ്ദമില്ല. പക്ഷേ വെള്ളം ഒഴുകിത്താഴുന്നുണ്ടെന്ന് എനിക്കറിയാം. അസ്തിവാരക്കെട്ടുകൾ ഇളകുന്നുണ്ടെന്നും.

അങ്ങനെ രാത്രിവന്നു. ഇവിടെനിന്നു നോക്കിയാൽ കാണാം, എൻെറ ഇടവഴി ഇന്നും ഇരുട്ടിൽ മൂടിക്കിടക്കുന്നു. ഇപ്പോൾ എൻെറ പുരംപറമ്പിലെ ചതുപ്പിലെ കാട്ടുചേമ്പുകളെ ഇളക്കിക്കൊണ്ടു് ഒരു കാററുവന്നു. അതടങ്ങിയപ്പോഴും വീട്ടിലെ വിളക്കുകൾ ഇളകി ആടി. പിന്നെ വിളക്കുകൾ കെട്ടു. ഇതു നഗരത്തിൽ പതിവാണ്. സാധാരണയായി ഞാൻ ചെയ്യാറുള്ളതുപോലെ നൂറുവരെ മുകളിലേക്ക് എണ്ണി. പിന്നെ കീഴ്പ്പോട്ട് എണ്ണി. എന്നിട്ടും വെളിച്ചം വരാത്തതുകൊണ്ടു് വാതിൽ തുറന്ന് ചുററുവട്ടത്തേക്കു നോക്കി. കാണാവുന്ന സ്ഥലങ്ങളിലെല്ലാം നഗരവിളക്കുകളുടെ പ്രകാശമുണ്ട്. അങ്ങാടിയുടെ വെളിച്ചങ്ങൾ പുകയിൽക്കലർന്ന് പൊങ്ങിനിൽക്കുന്ന ഒരു പ്രകാശമേഘംപോലെ നഗരത്തിൻെറ മുകൾത്തട്ടിൽ പാറി നടക്കുന്നുണ്ട്.

കരുതിയിരിക്കുക. ഒരാക്രമണത്തിൻെറ അവസാന നിമിഷം അടുത്തെത്തിയിരിക്കുന്നു. പതറരുത്. താഴെത്തെ ഇരുട്ട് അസഹ്യമായിത്തോന്നിയപ്പോൾ ഇളകാൻതുടങ്ങിയ ഭിത്തിയിലൂടെ പിടിച്ചുകയറി ഞാൻ എൻെറ ചെറിയ അഭിമാനമായ വെണ്മാടത്തിലെത്തി. അവസാനത്തെ കരച്ചടി ഇഴഞ്ഞുവരുമ്പോൾ അവൻെറ കിങ്കരന്മാരെക്കാണാൻ ഇതാണ് സൗകര്യം. അടുത്ത ചതുപ്പുനിലത്തിലെ പടുചേമ്പിൻകാടുകളിലെ ഇരുട്ടിനു കൂടുതൽ കറുപ്പുണ്ട്. അവിടെനിന്ന് ചെറിയ മർമ്മരങ്ങൾ. ചേമ്പിൻകൂട്ടം ഇളകുന്നുണ്ട്.

കണ്ണടയ്ക്കുന്നനേരംനോക്കി മതിൽചാടി അകത്തുകയറാൻ ശത്രുവിൻെറ പട ഒരുങ്ങിയിരിക്കുന്നു. ഞാനുറങ്ങുമെന്നു മോഹിക്കുന്നോ, കൂലിക്കു കൊല്ലാൻ നടക്കുന്നവരേ? അധമരേ!

അവനിതു കേൾക്കില്ലല്ലോ. എപ്പോഴും അകലെയിരുന്ന് ആളുകളെ അയയ്ക്കയേ ഉള്ളൂ. കൂലിപ്പടയുടെ രാജാവു്!

നിന്നേക്കായ് ഉറങ്ങ മുദ്രാവാക്യം വിളിക്കാൻ എനിക്കറിയാം!

അകലെ എവിടെനിന്നെങ്കിലും ആപത്തിന്റെ സൂചന കിട്ടിയാൽ ധർമ്മത്തിന്റെ ഭടന്മാർ ചിലർ എനിക്കും തുണയ്ക്കുവരും. ഞാനും നീയും വന്നവഴികൾ വേറേ, പഠിച്ച മന്ത്രങ്ങൾ വേറേ. പൊന്തക്കാടിൽ കാവലിരിക്കുന്നവരറിയാതെ താഴെയിറങ്ങിവന്നു കിട്ടാവുന്ന എല്ലാ തുണികളും കടലാസുകളും പെറുക്കിയെടുത്തു. പഴയ മണ്ണെണ്ണവിളക്കു നോക്കുമ്പോൾ വരണ്ടുകിടക്കുന്നു. തുണികൾ എല്ലാം വെൺമാടത്തിൽ കൂട്ടിയിട്ട് കരിങ്കൽക്കഷണങ്ങളുരസി തീയുണ്ടാക്കി പഴന്തുണി കത്തിച്ചു. അതിൽനിന്ന് പുതിയ തുണികളിലേക്കു തീപകർന്നു.

അപ്പോൾ ഒരു വെല്ലുവിളിയെന്നോണം ദൂരത്തെ നിരത്തിലൂടെ അവന്റെ ജോലിക്കാർ പന്തങ്ങൾ പിടിച്ച് ഘോഷയാത്ര തുടങ്ങുന്നു. ആഘോഷിക്കാനുള്ള സമയമായില്ല, അടിമകളേ!

എന്റെ തീ കത്തിപ്പടരാൻ തുടങ്ങുന്നു. ഒരു രാത്രി മുഴുവൻ കത്താനുള്ള വിറകില്ലാത്തതാണ് ഇപ്പോഴത്തെ ശാപം.

ചേമ്പിൻകൂട്ടത്തിലെ തലകളൊന്നും പുറത്തുവരുന്നില്ല. ഭയം തിരിച്ചുവിടാൻ എനിക്കറിയാം.

ഹോമാഗ്നി അണയാതെ ഊട്ടി വളർത്തണം. എറിയുന്നതൊക്കെ സ്വീകരിച്ച് ചാരമാക്കി തുപ്പുന്ന ജ്വാലകൾ എന്റെ പ്രാർത്ഥന കേൾക്കുന്നുണ്ട്. ഉടുവസ്ത്രങ്ങൾ കൂടി ഊരി തീയിലേക്കിട്ട് സ്വതന്ത്രനായി ഞാൻ നിന്നു.

സർവ്വബാധകൾക്കും ശമനം.

എല്ലാ വൈരികൾക്കും വിനാശനം...

കാട്ടുചേമ്പുകൾ ചിരിക്കുകയാണോ? ഒരു കെടാത്ത തീപ്പന്തം ഞാൻ ബാക്കി വച്ചതു് നിങ്ങളറിയുന്നില്ല, പാതിരയുടെ സന്തതികളേ.

അതിന്റെ ജ്വാലകൾ നരകത്തീയായി പ്പടർന്ന് ചേമ്പിൻകാടുകളെ ചുട്ടെരിക്കും.

അവസാനം ജയിക്കുന്നതു നിങ്ങളാണെങ്കിലും ഈ രാത്രിയിലെ ജയം എനിക്കാണ്. അവശേഷിച്ച വെളിച്ചം, ഒരു കെടാത്ത തീപ്പന്തം, ക്ഷേത്രംപോലെ വിശുദ്ധമായി സൂക്ഷിച്ച ഈ ശരീരം, കണ്ടോ?

എവിടെ ഇരുട്ടിന്റെ ഉടയോന്മാർ?








## കൗമുദി ന്യൂസ് സർവീസ്

മല്ലികയ്ക്കുണ്ടമ്മ, മാലതിക്കുണ്ടമ്മ
കല്യാണകൃഷ്ണനമ്മയുണ്ടേ്ഭൂതം...

അമ്മു അതോർത്തോർത്ത് നെടുവീർപ്പിട്ടു. തനിക്കു മാത്രം അമ്മയില്ല! ആധുനികവും അത്യാധുനികവുമൊക്കെ പിറക്കുന്നതിനു മുമ്പ് ഒരു മലയാള കവി എഴുതിയ കവിതയുടെ ഒരുഭാഗം. ഒരു വെറും പ്രാദേശികപാർട്ടിയായിക്കഴിഞ്ഞിരുന്ന ആൻറണി കോൺഗ്രസ്സിനെ ഈ അടുത്തകാലത്തായി മഥിച്ചിരുന്നതു് ആ കവിതയിലെ അമ്മുവിന്റെ വിഷാദമായിരുന്നു.

ഐ—കോൺഗ്രസ്സിനുണ്ട് ഡെൽഹി, സി. പി. ഐ. ക്കുണ്ട് ഡെൽഹി, സി. പി. എമ്മിനുണ്ട് ഡെൽഹി, ജനതയ്ക്കുണ്ട് ഡെൽഹി. എന്തിന് ചാക്കോ കോൺഗ്രസ്സിനുപോലുമുണ്ട് പേരിനെങ്കിലും ഡെൽഹി. വെറും പ്രാദേശിക പാർട്ടിയാണെങ്കിലും എം. ജി. രാമചന്ദ്രന്റെ അണ്ണാ ഡി. എം. കെ. ക്കാണെങ്കിൽ അഖിലേന്ത്യാ എന്ന ടാഗ് എങ്കിലുമുണ്ട്.

അമ്മുവിനുമാത്രം അമ്മയില്ല!

'അഖിലേന്ത്യാ' ആയതിനാൽ കോൺഗ്രസ് ഐ. യിലെ എം. എം. ജേക്കബ്ബിനുപോലും എന്തൊക്കെ മാഹാത്മ്യമാണ്! രമേശ്ചെന്നിത്തല എന്ന ജൂനിയർമോസ്ററിനെ നോക്കൂ. നാഷണൽ സ്ററുഡൻറ്സ് യൂണിയൻ ഒഫ് ഇന്ത്യയുടെ തലവനാണിന്ന് ആ തല. കെ. എം. ചാണ്ടി ഇന്ന് പ്രൊഫസർ മാത്രമല്ല; ലഫ്ടനൻറ് ഗവർണർ കൂടിയാണ്. കോൺഗ്രസ്—ഐ. ക്കു തമിഴ്നാട്ടിൽ കൈനീട്ടം വിൽക്കുന്നില്ലെങ്കിലെന്ത്? കറുപ്പയ്യാ മൂപ്പനാർ എ. ഐ. സി. സി—ഐ. യുടെ ജനറൽസെക്രട്ടറി. 'അഖിലേന്ത്യാ' ആയാൽ, അതായതു് 'ദേശീയ (അധികാര) ധാര' എന്ന മാന്ത്രിക പ്രവാഹത്തിൽപ്പെട്ടാൽ ഏതു് തെളങ്ങേയ്ക്കും സ്വർഗ്ഗം. പ്രാദേശികപാർട്ടി, എത്ര നിന്ദ്യമായപദം!

അധികാരത്തിന്റെ സമസ്താകർഷണങ്ങളോടുംകൂടി ഡെൽഹിനഗരം വിലസുന്നു. ഇവിടെ കുറേപ്പേർ തിരുവനന്തപുരത്തുനിന്നു കണ്ണൂർവരെയും കണ്ണൂരിൽനിന്നു തിരുവനന്തപുരംവരെയും പദയാത്രയോടു പദയാത്ര. ഈ അധികാരയുഗത്തിൽ ഇതൊക്കെ നാണക്കേടാണ്! പണ്ട് സ്റ്റീഫൻജി പരവതാനി വിരിച്ചപ്പോൾ ത്തന്നെ ചാടിക്കയറാനൊത്തില്ല. ഇനിയും ഈ ചാൻസ് കളഞ്ഞുകുളിക്കാൻ പാടുള്ളതല്ല.

തമാശ പറയുന്നതല്ല. ഇതല്ലേ കേരളത്തിൽ ആൻറണി കോൺഗ്രസ് എന്നറിയപ്പെട്ടിരുന്ന ഖദർധാരികളെ കോൺഗ്രസ്-ഐയിലേക്കു നയിച്ച രാഷ്ട്രീയ ദർശനം? ഇനിയും ഒരു പ്രാദേശിക പാർട്ടിയായി നിൽക്കാൻ തങ്ങളില്ല എന്ന് മാസങ്ങൾക്കു മുമ്പ് കോട്ടയത്തും ആലപ്പുഴയിലുംവച്ച് ആൻറണി പറഞ്ഞിരുന്നതു്, അഖിലേന്ത്യാഖദർ ധരിക്കാൻ സ്വന്തം പാർട്ടിക്കാർ കാണിക്കുന്ന പരാക്രമങ്ങളും ചെലുത്തുന്ന സമ്മർദ്ദവും മാനിച്ചുതന്നെ ആയിരുന്നു.

ആൻറണി കോൺഗ്രസ്സിന്റെ ഈ ലയന വെപ്രാളം ഇത്രയും കാലം സംസ്ഥാനത്തെ കോൺഗ്രസ്-ഐക്കാർ ചെറുത്തുനിന്നു. ആദർശശാലികളാണ് ആൻറണി കോൺഗ്രസ്സിലുള്ളതെന്ന തെററിദ്ധാരണ കൊണ്ടൊന്നുമല്ല. ഖാദി ധരിക്കുന്നു എന്നതിലപ്പുറം, ആദർശത്തിന്മേൽ ആണയിടുന്നു എന്നതിലപ്പുറം ആൻറണി കോൺഗ്രസ്സുകാർക്കു് മറെറാന്നും കൈമുതലില്ല എന്നതു് കോൺഗ്രസ്-ഐക്കാർക്കറിയാം. ഏതു ജില്ലയിലെകോൺഗ്രസ്-എ.



നേതാക്കളും മററു കക്ഷിനേതാക്കളെക്കാൾ അഴിമതിക്കാര്യത്തിൽ ഒരിഞ്ചെങ്കിലും ഉയർന്നേ നില്ക്കൂ എന്നതു് കാര്യവും കണക്കും സഹിതം അവക്ക് സ്ഥാപിക്കാനുമറിയാം. പിന്നെ അവർ എന്തിനു ചെറുത്തു എന്നു ചോദിച്ചാൽ, അപ്പം പങ്കുവയ്ക്കുന്തോറും കഷണത്തിന്റെ വലിപ്പം കുറയും എന്നുള്ളതുകൊണ്ടുതന്നെ.

എങ്കിലെന്തിന് ഒടുവിൽ ആൻറണി കോൺഗ്രസ്സിനെ ഐ–കോൺഗ്രസ് സ്വീകരിച്ചു? എന്തിന് ഉമ്മൻ ചാണ്ടിയെ പ്രധാനമന്ത്രി ഡെൽഹിയിൽ സ്വന്തം ഓഫീസിലിരുത്തി സംസാരിപ്പിച്ചു? എന്തിന് പ്രണബ്കുമാർ മുഖർജിയെയും കറുപ്പയ്യാ മൂപ്പനാരെയുമൊക്കെ കേരളത്തിലേക്കയച്ചു? എന്തിന് ലയന കൺവെൻഷനിൽ പ്രധാനമന്ത്രിതന്നെ വരുന്നു.

കോൺഗ്രസ്-എ ക്കാരുടെ വിഖ്യാത മായമിടുക്ക് ഇവിടെയാണ് തെളിയുന്നതു്. അവർക്കു് ഓരോരോ ഘട്ടം വരുമ്പോൾ ഓരോരോ കളികളിച്ച് നിന്നു പിഴയ്ക്കാനറിയാം. ലയനക്കാര്യം ചർച്ച ചെയ്യാൻ ഉമ്മൻചാണ്ടി ഡെൽഹിയിൽ പോകുന്നു എന്നതിന് കേരളമാകെ വലിയ പബ്ലിസിററി നൽകി. ചാണ്ടി ഡെൽഹിക്കു പറന്നു. കേരളത്തിലെ നേതാക്കൾക്ക് പ്രധാനമന്ത്രി എന്നും സമയം നല്ലാറുണ്ട്. ലയനക്കാര്യംകൂടി ആയതിനാൽ ചാണ്ടിക്കും സമയം നൽകി. ചാണ്ടി സംസാരിച്ചു. മൂപ്പനാരെ അയയ്ക്കാം എന്നു പ്രധാനമന്ത്രി മറുപടിയും പറഞ്ഞു. പ്രധാനമന്ത്രിയുമായി ഉമ്മൻ ചാണ്ടി സംസാരിച്ചു എന്നതുതന്നെ വലിയ കാര്യമായി ആൻറണിഗ്രൂപ്പ് കൊട്ടിഘോഷിച്ചു.

അതിനുശേഷമാണ് കോൺഗ്രസ്–ഐ നേതൃത്വത്തിനു മറെറാരു ബുദ്ധി തോന്നിയതു്. കർണ്ണാടകത്തിൽ തിരഞ്ഞെടുപ്പു വരുന്നു. ആന്ധ്രയിലും തിരഞ്ഞെടുപ്പു വരുന്നു. കേരളത്തിൽ കോൺഗ്രസ്–ഐ യും ഇമ്മിണി ചെറിയ ഒന്നും കൂടി ലയിച്ച് കുറേക്കൂടി വലിയ ഒന്നായിത്തീരുകയാണെങ്കിൽ, അതു വലിയ ഫാൻഫെയറോടെതന്നെ ആകുന്നതാണു ബുദ്ധി. ഇതു കർണ്ണാടകത്തിലും ആന്ധ്രയിലും ഒരു പ്രതിഫലനഭംഗി പകരും. അങ്ങനെ ലയനസമ്മേളനത്തിന് പ്രധാനമന്ത്രിതന്നെ വരണമെന്നു തീരുമാനമായി. പക്ഷേ, പ്രധാനമന്ത്രിക്കു സമയം വേണ്ടേ. ഈ വെള്ളിയാഴ്ച (നവം.-26) യാണെങ്കിൽ വരാം എന്നാണ് പ്രധാനമന്ത്രി അറിയിച്ചതു്. ഈ വെള്ളിയാഴ്ച വളരെ അടുത്തുപോയി. ഏഷ്യൻ ഗെയിംസൊക്കെക്കഴിഞ്ഞു്, ഡിസംബർ ആദ്യവാരംതന്നെ ആക്കിക്കൂടെ എന്ന അഭ്യേത്ഥന ഇപ്പോൾ ഡെൽഹിയിലേക്കു പോയിരിക്കുകയാണ്.

ഇതിനിടയിൽ, ബുദ്ധിമാന്മാരായ ആൻറണി ഗ്രൂപ്പുകാർ രഹസ്യമായ ഒരു പ്രചരണം തുടങ്ങി. ഒന്നായിത്തീരുന്ന കോൺഗ്രസ്സിൽ ആൻറണി ഗ്രൂപ്പിനായിരിക്കും മേൽക്കൈ. കരുണാകരൻ പോലും തഴയപ്പെടും!

പക്ഷേ, കരുണാകരനെ ഇവർ നേരേ അറിയുന്നില്ല. മിസസ് ഗാന്ധിക്കറിയാം. 'ലോയൽററി' എന്ന പദത്തിന് കേരളത്തിലെ പര്യായപദമാണു കരുണാകരൻ. എന്നുമാത്രമല്ല, അദ്ദേഹത്തിന്റെ കുശാഗ്രസാമർത്ഥ്യം ഒന്നുകൊണ്ടു മാത്രമാണ് കേരളത്തിൽ അപകടകരമായ സാഹചര്യങ്ങളിൽപ്പോലും കോൺഗ്രസ്—ഐ പിടിച്ചുനിന്നതു്. മററു പല കോൺഗ്രസ് നേതാക്കളെയും പോലെ, ഇന്ദിരാഗാന്ധിയെ താങ്ങി നിറുത്തിയതു താനാണ് എന്ന വീമ്പിളക്കൽ കരുണാകരൻ നടത്തിയിട്ടുമില്ല. മഴയിലും വെയിലത്തും, ആപത്തുകാലത്തും സമ്പത്തുകാലത്തും ഒരേ ചിരിയുമായ! ഇന്ദിരാഗാന്ധിക്കു പിന്നിൽ സ്റ്റെഡിയായി നിന്നിട്ടുള്ള ആളാണ് കരുണാകരൻ അങ്ങനെയെല്ലാമുള്ള ആ നേതാവിനെ ഇന്ദിരാഗാന്ധി തഴയാനോ! അതും അവസരം വരുമ്പോൾ അതിനൊത്തു മാറുകയും കാററുള്ളപ്പോൾ തൂററുകയും ചെയ്യുന്ന ആൻറണി പ്രഭൃതികൾക്കുവേണ്ടി? സമർത്ഥനായ വൈ

ബി. ചവാനെപ്പോലും ഇന്നവരെ വേണ്ട വിധം സ്ൽക്കരിച്ചിട്ടില്ല. എന്നിട്ടാണ്, അടിയന്തരാവസ്ഥാ രാത്രി പൂർണ്ണമായും അവസാനിച്ച് കോഴികൂവി വെളുക്കുന്നതിനു മുമ്പ് മൂന്നുവട്ടം തന്നെ തള്ളിപ്പറയുകയും, ചിക്കമഗളൂർ തിരഞ്ഞെടുപ്പുകാലത്ത് ഘോരമായ ഒരു ത്യാഗംവഴി അഖിലേന്ത്യാ കൈയടി വാങ്ങുകയുംചെയ്ത ചരിത്രമുള്ള ആൻറണി ഗ്രൂപ്പിനുവേണ്ടി ഇപ്പോൾ കരുണാകരനെ തഴയുന്നത്! നല്ല പുകില്! മിസസ് ഗാന്ധിക്ക് തൽക്കാലം ആൻറണി ഗ്രൂപ്പിനെ വേണം. അത് ആ ഗ്രൂപ്പിൻെറ രാഷ്ട്രീയവൈഭവം കണ്ടും, ആ ഗ്രൂപ്പിലെ നേതാക്കളുടെ ഭരണചാതുര്യം കണ്ടും മനം മയങ്ങിയല്ല. സ്വന്തം കക്ഷിയിലെ നേതാക്കളുടെ പിടിപ്പില്ലായ്മ കണ്ട് മനംമടുത്തുമല്ല. കോൺഗ്രസ്സുകാരുടെ പൈതൃകസ്വത്തായ പിടിപ്പില്ലായ്മയും സ്വാർജ്ജിതസമ്പാദ്യമായ അവസരസേവയും നന്നായി ശുക്കി തിട്ടപ്പെടുത്തിവച്ചിട്ടുള്ള മിസസ് ഗാന്ധിക്ക് ഈ അവസരം എങ്ങനെ വിനിയോഗിക്കണമെന്ന് അസ്സലായറിയാം. അത്രമാത്രം.

ഇപ്പോൾ കേരളത്തിൽ രൂപം കൊള്ളുന്നതിനു സമാനമായ ഒരു സ്ഥിതിവിശേഷം കർണ്ണാടകത്തിൽ നിലവിലുണ്ട്. അവിടെ ദേവരാജ്അരശ് ഇന്ദിരാഗാന്ധിയുമായി പിണങ്ങി മാറിയപ്പോൾ, അരശിൻെറ കൂടെ കുറേ കോൺഗ്രസ്സുകാർ പോയി. ഇവിടെ ആൻറണിയുടെ കൂടെ എന്നതുപോലെ. അരശിൻെറ കൂടെ നിൽക്കുന്നതിനേക്കാൾ ഗുണകരം ഗുണ്ടുറാവുവിൻെറ അഖിലേന്ത്യാ വാഹനത്തിൽ സഞ്ചരിക്കുന്നതാണെന്നു കണ്ട അരശിൻെറ അനുയായികൾ അരശിനെത്തഴഞ്ഞ് ഗുണ്ടുറാവുവിനെ വരിച്ചു. ഫലം? ഫലം, അവിടത്തെ കോൺഗ്രസ്—ഐ യിൽ രണ്ടു ഗ്രൂപ്പുണ്ടായി. ലോയലിസ്റ്റുകൾ അഥവാ, എക്കാലവും ഇന്ദിരാഗാന്ധിയോടൊപ്പം നിന്ന ഗ്രൂപ്പ് ഒന്ന്. ഇവിടത്തെ കരുണാകരൻഗ്രൂപ്പ് എന്നപോലെ. അരശിനോടൊപ്പം പോയിട്ട് മടങ്ങിയെത്തിയ മുടിയരായ പുത്രന്മാർ മറേറത്. ഇവിടെ ഇപ്പോൾ ഇതിലുള്ള വ്യത്യാസം, ഇവിടത്തെ 'അരശ്' കൂടി മടങ്ങിച്ചെന്നു എന്നതു മാത്രമാണ്. കർണ്ണാടകത്തിൽ ഒന്നാം ഗ്രൂപ്പും രണ്ടാം ഗ്രൂപ്പും തമ്മിലുള്ള പോര്, ഇലക്ഷൻ പടി വാതിലിൽ വന്നുമുട്ടാറായിട്ടും തീർന്നിട്ടില്ല.

കേരളത്തിലും ഇതു സംഭവിക്കാൻ പോകുന്നുവെന്നു പറഞ്ഞാൽ അതു് ആരുടെയെങ്കിലും വിഷ്ഫലം തികിങ്ങ് മാത്രമല്ല. കാണാൻ പോകുന്ന പൂരമാണ്. പഞ്ചവാദ്യക്കാർ വയൽവരമ്പുകളിലൂടെയും ഇടവഴികളിലൂടെയും നീങ്ങിത്തുടങ്ങിയിട്ടുണ്ട്.

ഇതെല്ലാം കണ്ട്, ഒരാൾ മാത്രം ഒരു ചിരിചിരിക്കുന്നുണ്ട്. ഇന്ദിരാഗാന്ധി അല്ല. കെ. കരുണാകരൻ. കഴിഞ്ഞ അഞ്ച് വർഷത്തിനുള്ളിൽ ആൻറണി

(ശേഷം 35-ാം പേജിൽ)




മൂഷികസ്ത്രീ വീണ്ടും മൂഷികസ്ത്രീയായി

# ഹാക്കിൻസ് ലോകത്തിലേക്കു കടന്നുവരൂ-ഏററവും മികച്ച പ്രഷർ പാചകത്തെപ്പററി എല്ലാം മനസ്സിലാക്കൂ.

## ഇത്രയേറെ സ്വാദിഷ്ടവിഭവങ്ങൾ ഹാക്കിൻസ് പ്രഷർകുക്കറിൽ പാചകം ചെയ്യാമെന്ന് നിങ്ങൾക്കറിയാമായിരുന്നോ?

ഗോബി

പായസം

പുലാവ്

ദംആലു

മട്ടൻ റോസ്റ്റ്

നിങ്ങളുടെ വീട്ടിൽ പ്രഷർപാചകം ചെയ്യുന്ന വിഭവങ്ങൾ ... നന്നല്ലെന്നുണ്ടോ? രുചി പോരാ എന്നു തോന്നാറുണ്ടോ? ഇഷ്ടപ്പെട്ട ഭക്ഷണം പാചകം ചെയ്യാൻ മണിക്കൂറുകളോളം ചെലവഴിക്കുന്നുണ്ടോ? ഇന്ധനത്തിനായി ധാരാളം പണം ചെലവാകാറുണ്ടോ?

എങ്കിലിതാ, ഒരു സന്തോഷവാർത്ത! പ്രഷർ കുക്കർകൊണ്ട് പരമ്പരാഗതമായ വിഭവങ്ങൾ ഉണ്ടാക്കുന്നതിനെപ്പററി ഹാക്കിൻസ് കുക്കറി അഡ്വൈസറി സർവ്വീസ് വർഷങ്ങളോളം നടത്തിയ ഗവേഷണത്തിന്റെ ഫലമായി രൂപീകരിക്കപ്പെട്ട വിവിധ വിഭവങ്ങൾ ഇപ്പോൾ വേഗം തയ്യാറാക്കാം.

ഓരോ ഹാക്കിൻസ് പ്രഷർ കുക്കർ വാങ്ങുമ്പോഴും പാചകരീതികളും നിർദ്ദേശങ്ങളും മലയാളത്തിൽ വിവരിക്കുന്ന ഒരു പുസ്തകം നിങ്ങൾക്കു കിട്ടും. പാചകം ചെയ്തു പരിശോധിച്ച 127 സ്വാദിഷ്ട വിഭവങ്ങളുടെ പാചകരീതി അതിലുണ്ട്. മാത്രമല്ല, പല പട്ടണങ്ങളിലും ഹാക്കിൻസ് പ്രയോഗ പ്രദർശന കേന്ദ്രങ്ങൾ ഉണ്ട്; രുചിയുള്ള ഭക്ഷണം വേഗം പാചകം ചെയ്യുന്നതെങ്ങിനെയെന്ന് അവർ സസന്തോഷം പറഞ്ഞുതരും.

**ഹാക്കിൻസ് പലതരത്തിൽ—ഇഷ്ടപ്പെട്ടതു തെരഞ്ഞെടുക്കുക**

ഭക്ഷണത്തിന് പല വിഭവങ്ങളും വേണ്ടേ? അപ്പോൾ ഒന്നിലധികം പ്രഷർ കുക്കർ ഉള്ളതു നല്ലതാണ്. ഓരോ വിഭവവും പാചകം ചെയ്യാൻ വേണ്ട സമയം വ്യത്യസ്തമാണ്. അതുകൊണ്ട്, ഒരേ പ്രഷർ കുക്കറിൽ ഒരേ സമയം എല്ലാ വിഭവങ്ങളുംകൂടി പാചകം ചെയ്യാൻ ബുദ്ധിമുട്ടാണ്.

വിവിധ മോഡലുകളിലുള്ള ഹാക്കിൻസ് പ്രഷർ കുക്കർ ഉണ്ടെങ്കിൽ, ആവശ്യത്തിനനുസരിച്ച് ശരിയായ അളവിലുള്ളതു് ഉപയോഗിക്കാം. അപ്പോൾ ഇന്ധനവും കൂടുതൽ ലാഭിക്കാം. ലോകത്തിലെ പ്രഷർ കുക്കർ നിർമ്മാതാക്കളിൽ ഏററവുമധികം മോഡലുകൾ നൽകുന്നതു് ഹാക്കിൻസ് നിർമ്മാതാക്കളാണ്. 2 ലിററർ മുതൽ 22 ലിററർ വരെ 10 വ്യത്യസ്ത വലിപ്പങ്ങളിലായി 33 മോഡലുകളിൽ ഹാക്കിൻസ് കിട്ടുന്നു. ഇഷ്ടപ്പെട്ട മോഡലുകൾ നിങ്ങൾക്കു തെരഞ്ഞെടുക്കാം.

**ഹാക്കിൻസ് എല്ലാം, ഏററവും മികച്ചത്**

നിങ്ങൾ തെരഞ്ഞെടുക്കുന്ന മോഡൽ ഏതുമാകട്ടെ! ഹാക്കിൻസ് മികച്ചതാണ്. സവിശേഷമായ ഡിസൈൻ, തികഞ്ഞ ശ്രദ്ധയോടെയുള്ള ഗുണനിയന്ത്രണം, ഇവയൊക്കെ നിങ്ങൾക്കു പ്രയോജനപ്പെടും. ഹാക്കിൻസ് ഈടു നിൽക്കുന്നു; സുരക്ഷിതമാണ്; അതുകൊണ്ട് വിവരമുള്ള വീട്ടമ്മമാർക്കൊക്കെ ഹാക്കിൻസ് ആണ് മററെല്ലാററിനെക്കാളും ഇഷ്ടം. മാർക്കററ് റിസേർച്ചിലൂടെ ഇതു തെളിഞ്ഞിട്ടുണ്ട്.

ഭാരതത്തിൽ ആകെ 118 അധികൃത സർവീസ് കേന്ദ്രങ്ങൾ ഹാക്കിൻസിനുണ്ട്. അവിടെ സൗജന്യമായ വിദഗ്ദ്ധ സേവനം നിങ്ങൾക്കു ലഭിക്കുന്നു. സീൽ ചെയ്ത അസൽ സ്പെയർ പാർട്ടുകളും അവിടെ കിട്ടും.

**ഹാക്കിൻസ് വാങ്ങാൻ ആദ്യം കൊടുക്കേണ്ടതു് 90 രൂപ മാത്രം**

ഹാക്കിൻസ് അധികൃത ഹയർ-പർച്ചേസ് വ്യാപാരിയിൽനിന്ന് ആദ്യ തവണയായി 90 രൂപ കൊടുത്താൽ ഹാക്കിൻസ് പ്രഷർ കുക്കർ വാങ്ങാം. (ബാക്കി ആറു തുല്യ പ്രതിമാസ തവണകളായി കൊടുത്താൽ മതി)

നിങ്ങളുടെ അടുത്തുള്ള ഹാക്കിൻസ് ഹയർ-പർച്ചേസ് വ്യാപാരിയുടെ മേൽവിലാസം വേണോ? ഈ പരസ്യത്തിൽ കൊടുത്തിരിക്കുന്ന 8 സ്വാദിഷ്ടവിഭവങ്ങളുടെ പാചകരീതി അടങ്ങിയ ഒരു സൗജന്യ ലഘുപുസ്തകം വേണോ? ഹാക്കിൻസ് പാചകത്തെയും സേവനത്തേയും പററി എന്തെങ്കിലും അറിയാൻ ആഗ്രഹമുണ്ടോ?

ഈ വിലാസത്തിൽ എഴുതുക: മാനേജർ, ഹാക്കിൻസ് കുക്കറി അഡ്വൈസറി സർവീസ് ഗ്രൂപ്പ്, 21 പ്രഷർ കുക്കേഴ്സ് & അപ്ലയൻസസ് ലിമിറ്റഡ്, പി. ഒ. ബോക്സ് 6481, ബോംബെ 400 016.

"നിങ്ങൾക്കു പ്രിയംകരമായ വിഭവങ്ങൾ ഹാക്കിൻസിൽ പാചകം ചെയ്യുക-അതേ സ്വാദോടുകൂടിത്തന്നെ. കൂടുതൽ സമയലാഭം; കൂടുതൽ ഇന്ധനലാഭം."

വിശ്വസനീയമായ

# ഹാക്കിൻസ്®

## മികച്ച പ്രഷർ കുക്കർ മികച്ച പാചകത്തിന്.

Hawkins

a PCA product

എഡിററർക്കുള്ള കത്തുകളിൽ വി. ചക്രപാണിമാസ്റ്റർ (മുഖത്തല) എന്നൊരു വായനക്കാരന്റെ കത്ത് കേരളകൗമുദി പ്രസിദ്ധീകരിച്ചിരുന്നു. അതിൽ ഇങ്ങനെ പറഞ്ഞിരുന്നു.

സ്വാമി ആനന്ദതീർത്ഥനെ ഗുരുവായൂർ ക്ഷേത്രത്തിലെ കാവൽവിഭാഗത്തിൽപ്പെട്ട ഒരുദ്യോഗസ്ഥൻ മർദ്ദിച്ചതായി അദ്ദേഹം പരാതിപ്പെട്ടിരിക്കുന്നതായും അദ്ദേഹം പാലക്കാട്ട് ആശുപത്രിയിൽ ചികിത്സയിലിരിക്കുന്നതായും പത്രവാർത്ത കണ്ടു. ഹരിജനസേവനത്തിനായി പൂണൂൽ പൊട്ടിച്ചെറിഞ്ഞ ബ്രാഹ്മണ കുലജാതനാണ് സ്വാമി. ബ്രാഹ്മണർക്കു് ഊണുകൊടുക്കുന്ന ഊട്ടുപുരയിൽ ഉണ്ണാൻചെന്നതാണ് മർദ്ദനമേൽക്കാനുള്ള കാരണമെന്നും കാണുന്നു. പ്രബുദ്ധ കേരളത്തിലാണിതു നടന്നത്! ഗുരുവായൂർ സത്യഗ്രഹ ജൂബിലിയാഘോഷാരവം കെട്ടടങ്ങുംമുൻപുതന്നെ ഇങ്ങനെയൊരു ദുര്യോഗം ഗുരുവായൂരപ്പന്റെ സന്നിധിയിൽ നടന്നത് മറെറാരദ്ഭുതവുമാണ്. കേളപ്പജിയുടെ ആത്മാവിനു നിത്യശാന്തി നേരാം.

വിശക്കുന്നവന് ആഹാരം, വസ്ത്രമില്ലാത്തവനു വസ്ത്രം, ദുഃഖിക്കു സന്തോഷം, രോഗിക്കു ശുശ്രൂഷ, ആപത്തിൽപ്പെട്ടോന്നാശ്വാസം ഇവയെല്ലാം ഈശ്വരനിഷ്ടമാണെന്നു കേട്ടിട്ടുണ്ട്. ആനന്ദതീർത്ഥന് അടി ഈശ്വരനിഷ്ടമാണോ ആവോ? ഗുരുവായൂരപ്പൻ പാഞ്ചാലിക്കു പട്ടുചേല, കുചേലനു തുംഗസൗധം, താനുണ്ട ചീരയിലയാൽ ദാന്തനും തൃപ്തി, താണജാതിക്കാരനായ വിദുരന്റെ അത്താഴം ഇവയെല്ലാം ചെയ്തിട്ടുണ്ട്. കലിയുഗത്തിൽ ആനന്ദതീർത്ഥന് മർദ്ദനമായിരിക്കാം അദ്ദേഹത്തിന്റെ ലീലാവിലാസം. ഹരിയുടെ ജനങ്ങളെ സേവിക്കുന്നതാവാം സ്വാമിയുടെ തെററ്.

ഈ സംഭവം എല്ലാ ഭക്തന്മാരുടെയും മനുഷ്യസ്നേഹികളുടെയും കണ്ണു തുറപ്പിക്കേണ്ടതാണ്. അനേകം ഹിന്ദു സംഘടനകളും അവയുടെ അധിപന്മാരും ഉണ്ട്. ഇതിനെതിരായി ആരും ഉരിയാടിക്കണ്ടില്ല. ഒരു രണ്ടാം ഗുരുവായൂർ സത്യഗ്രഹം തന്നെയാണിതിനു പ്രതിവിധി. ചട്ടമ്പിസ്വാമികളും ശ്രീനാരായണഗുരുദേവനും കേളപ്പനും എ. കെ. ജി.യും ജീവിച്ചിരുന്നതു് നാം സൗകര്യപൂർവ്വം മറക്കുന്നു. പൂന്താനത്തെ കള്ളന്മാർ ആക്രമിച്ചപ്പോൾ ആ ഭക്തൻ ചോദിച്ച ചോദ്യംതന്നെ ചോദിക്കട്ടെ. ആനന്ദതീർത്ഥനെ അവിടുത്തെ ശമ്പളംപററുന്ന ഒരു ജീവനക്കാരൻ ഉപദ്രവിച്ചപ്പോൾ അല്ലയോ ഗുരുവായൂരപ്പാ, അങ്ങ് അവിടെ എന്തുകൊണ്ട് എത്തിയില്ല. അതോ ഇവററകളുടെ പ്രവൃത്തിയിൽ പ്രതിഷേധിച്ചു അങ്ങ് കേരളം ഉപേക്ഷിച്ചോ? സാ ത്വരാ ക്വ ഗതാ ഹരേ?



ആനന്ദതീർത്ഥൻ

# ഗുരുവായൂരപ്പാ അങ്ങും കേരളം വിട്ടോ

## ഗുരുവായൂരിലെത്തിയ സ്വാമി ആനന്ദതീർത്ഥനെ അടിച്ചവശനാക്കിയപ്പോൾ കേരളം അതു കണ്ടതേയില്ല.

ഏതാനും പത്രങ്ങളിൽ ഒതുങ്ങിപ്പോയ ഒരു വാർത്തയായിത്തീർന്നതായിരുന്നു ആ സംഭവം. ചാവക്കാട്ട് ആശുപത്രിയിലായിരുന്നു ഒരാഴ്ച സ്വാമി. ഗവണ്മെന്റ് ഒരു കേസ് രജിസ്റ്റർ ചെയ്തുവത്രേ, സ്വാമി ആനന്ദതീർത്ഥനെ കൈയേറാൻ ശ്രമിച്ചതിന്റെ പേരിൽ. ആപൽബാന്ധവരായ സർക്കാരിന്റെ ചുമതലയും അവിടം കൊണ്ടുതീർന്നു.

സ്വാമിക്കു് എൺപതുവയസ്സായി. കാഴ്ചയ്ക്ക് അത്രയും പ്രായം പറയില്ലെങ്കിലും, വാർദ്ധക്യം അദ്ദേഹത്തേയും ആക്രമിച്ചു കീഴ്പ്പെടുത്തിത്തുടങ്ങിയിട്ടുണ്ട്. ഈ ഭുവനമാസകലം രണ്ടു കാലുകൾകൊണ്ട് അളന്നുതീർക്കാമെന്ന ആത്മധൈര്യത്തോടെ ഇറങ്ങിത്തിരിച്ച അദ്ദേഹത്തിന്റെ ചുമല് മുന്നോട്ടു വളയുകയും ഓർമ്മയുടെ നൈരന്തര്യം ചിലപ്പോൾ കൈവിട്ടുപോവുകയും ചെയ്യുന്നുണ്ട്. സ്വാമി അതൊന്നും അറിയുന്നില്ലെന്നുമാത്രം. പകൽ മുഴുവൻ അലഞ്ഞു തിരിയുന്നു. രാത്രിയാവുമ്പോൾ പരിചയമുള്ള എവിടെയെങ്കിലും തല ചായ്ക്കും.

തന്റെ മനസ്സാക്ഷിക്കു ശരിയെന്നു തോന്നുന്ന ജീവിതചര്യ വരിച്ച സ്വാമി ബ്രാഹ്മണർക്ക് ഊണുകൊടുക്കുന്ന ഊട്ടുപുരയിൽ ഉണ്ണാൻ ചെന്നാൽ, അദ്ദേഹത്തെ അടിച്ചു പുറത്താക്കുമ്പോൾ ആ സംഭവം കണ്ടില്ലെന്നും കേട്ടില്ലെന്നും നടിക്കാൻ കേരളത്തിനെങ്ങനെ കഴിഞ്ഞു? മനുഷ്യാവകാശധ്വംസനത്തെപ്പററി വാവിട്ടു കരയുന്ന പ്രബുദ്ധമതികൾ ഈ നാട്ടിൽ നിരവധിയുണ്ടല്ലോ? കവിതയിലും കഥയിലും നോവലിലും മനുഷ്യസ്നേഹത്തെപ്പററി കല്ലിനെപ്പോലും അലിയിക്കുന്ന തന്മയത്വത്തോടെ എഴുതുന്നവർ ഇവിടില്ലേ? കേരളമെന്നുകേട്ടാൽ ആയിരംവട്ടം വിറകൊള്ളുന്ന അഭിമാനികളായ രാഷ്ട്രീയനേതാക്കൾ ഇല്ലേ? സ്വാതന്ത്ര്യത്തിന്റെ കാവൽ നായ്ക്കളായി നിരന്തരം കുരച്ചുകൊണ്ടിരിക്കുന്ന ദിനപത്രങ്ങൾ ഇവിടില്ലേ? സ്വാമിക്കേററ പ്രഹരം ഇവരിലൊന്നും ഒരു വികാരവും ജനിപ്പിച്ചില്ലെന്നു വരുമോ? അതോ വികാരമൊന്നുമില്ലാത്ത വന്ധ്യാസമൂഹമായി നാം മാറിക്കൊണ്ടിരിക്കുകയാണോ?

ഇവിടെ സംഭവിച്ചുകൊണ്ടിരിക്കുന്നതു് അതിലും ആപൽക്കരമായിട്ടുള്ളതാണ്. എല്ലാം സ്ഥാപനവൽക്കരിക്കപ്പെട്ടിരിക്കുന്നു. സ്വാമിക്ക് അദ്ദേഹത്തിന്റെ സന്ദേശങ്ങളെ ഒരു സംഘടനയുടെ ബോർഡിൽ തൂക്കിയിടാൻ സാധിച്ചിട്ടില്ല. രജിസ്റ്റർ ചെയ്ത ഒരു നമ്പരും ഒരു ലററർപാഡും അദ്ദേഹത്തിനുണ്ടായിരുന്നുവെങ്കിൽ അവയുടെ ബലത്തിൽ, അനുയായികളില്ലെങ്കിലും അദ്ദേഹത്തിന് ഇവിടെ പ്രക്ഷോഭണത്തിന്റെ പുകമറ സൃഷ്ടിക്കാനാകുമായിരുന്നു. അതോടൊപ്പം ചേരാൻ അപ്പോൾ ധിഷണാശാലികളും സ്വാതന്ത്ര്യഭടന്മാരും പത്രങ്ങളുമെല്ലാം എത്തുമായിരുന്നു. നിർഭാഗ്യത്തിനു് സ്വാമി ആനന്ദതീർത്ഥന് അതൊന്നും ഇല്ലാതെപോയി.

സുഖസമൃദ്ധമായ ഒരു ജീവിതത്തെ രണ്ടു ചില്ലിക്കാശിന്റെ വിലപോലും കല്പിക്കാതെ എടുത്തുകളഞ്ഞ സ്വാമി നമുക്ക് ഒരു ഭ്രാന്തനായിരിക്കാം. സ്വാതന്ത്ര്യസമരകാലത്തു് പൊലീസ് കൊടി അഴിച്ചു മാററുന്നതു് കാണാനെത്തിയ കൂട്ടത്തിലുണ്ടായിരുന്നവർ മന്ത്രിമാരാകുന്ന ഇക്കാലത്തു് സ്വാമിയെപ്പോലുള്ളവർ ഭ്രാന്തന്മാർ തന്നെയാണ്. അഭിജാതന്മാർക്കുമാത്രം പ്രവേശനമുള്ള ക്ഷേത്രസന്നിധാനങ്ങളിൽ എത്തുന്ന ഈ ഭ്രാന്തന്മാരെ തല്ലി കാലൊടിക്കേണ്ടതു് ഈ കാലത്തിന്റെ ധർമ്മം തന്നെ. അത്തരം സംഭവങ്ങളുടെ നേർക്ക് കണ്ണുപൊത്തി ജ്ഞാനിയായ കുരങ്ങാവേണ്ടതു് നമ്മുടെ മനസ്സാക്ഷി। സൂക്ഷിപ്പുകാരുടെ ആവശ്യവും.

**കൗമുദി ന്യൂസ് സർവീസ്**

# ചേതോഹരമായ ഒരു ജീവിതം

**വി**വിയൻ ലീ അനശ്വരയാക്കിയ ഒരു കഥാപാത്രമാണ് സ്കാർലററ് ഒഹാര. ആ കഥാപാത്രത്തെ, ഒരിക്കൽ മലമുകളിലെത്തിയ കെ. പി. എസ്. മേനോൻ ഓർമ്മിക്കുകയുണ്ടായി, പാറക്കെട്ടുകളിൽ തല്ലിയൊഴുകുന്ന കാട്ടുചോല കണ്ടപ്പോൾ. അകം കാണാവുന്ന ആ അരുവിയിൽ ചിതറിക്കിടക്കുന്ന വെള്ളാരങ്കല്ലുകൾ നീലരാശി പുരണ്ട സ്കാർലററ് ഒഹാരയുടെ കണ്ണിണയെയാണ് ഓർമ്മയിൽ കൊണ്ടുവന്നതെന്ന് അദ്ദേഹം എഴുതിയിട്ടുണ്ട്. തൻെറ വിചാരങ്ങൾക്കു് സാഹിത്യത്തിൻെറ ഇഴയിട്ട അദ്ദേഹത്തിൻെറ ലേഖനങ്ങളും സ്മരണകളും ആത്മകഥകളും ജീവിതത്തെ നർമ്മത്തോടെ സമീപിച്ച ഒരു നല്ല മനുഷ്യൻെറ മുദ്രകൾ നിറഞ്ഞുനിൽക്കുന്നവയാണ്.

കഴിഞ്ഞ ദിവസം (നവംബർ 21) അന്തരിച്ച കെ. പി. എസ്. മേനോൻെറ ജീവിതം അക്ഷരാർത്ഥത്തിൽ സംഭവബഹുലമായിരുന്നു. മഹാത്മാഗാന്ധി, ജവഹർലാൽ നെഹ്റു, വിൻസ്റ്റൺ ചർച്ചിൽ, സ്റ്റാലിൻ, ക്രൂഷ്ചേവ്, ചിയാങ് കൈഷക്, സർദാർ പട്ടേൽ, സോളമൻ ബന്ദാരനായകെ, ഇന്ദിരാഗാന്ധി—ഈ നൂററാണ്ടിൻെറ ചരിത്രത്തെ നിർണ്ണായകമായി സ്വാധീനിച്ച ഇവരുമായി ഇടപഴകാൻ കഴിഞ്ഞ അദ്ദേഹത്തിൻെറ ഔദ്യോഗിക ജീവിതം ഭൂഖണ്ഡങ്ങളിലായി പരന്നുകിടക്കുന്നു. വിദ്യാഭ്യാസജീവിതത്തിലെന്നപോലെ ഔദ്യോഗിക ജീവിതത്തിലും അദ്ദേഹം ഒന്നാമനായിരുന്നു. ബ്രിട്ടീഷ് മലബാറിലെ ഒററപ്പാലത്തുള്ള കർഷകപ്രമാണിമാരിൽ ഒരാളും കോട്ടയത്തെ പ്രഗല്ഭ അഭിഭാഷകനുമായിരുന്ന കുമാരമേനോൻെറയും നേമം പ്ലാവിളവീട്ടിൽ ജാനകിയമ്മയുടെയും മകനായി 1898-ലാണ് കെ. പി. ശിവശങ്കരമേനോൻ ജനിച്ചത്. ഓക്സ്ഫോർഡിൽ എം. എ. യിലും, ലണ്ടനിൽനടന്ന ഐ. സി. എസ്. പരീക്ഷയിലും ഒന്നാമനായി ജയിച്ച മേനോൻ 1923-ൽ തൃശ്ശിനാപ്പള്ളി അസിസ്റ്റൻറ് കളക്ടറായി ഔദ്യോഗിക ജീവിതം തുടങ്ങി. രണ്ടുകൊല്ലത്തിനുശേഷം പൊളിററിക്കൽ വകുപ്പിലേക്ക് നിയമിതനായ അദ്ദേഹം കുറേക്കാലം സിലോണിൽ ഇന്ത്യാഗവണ്മെൻറിൻെറ ഏജൻറായി സേവനമനുഷ്ഠിച്ചു. അവിടെനിന്ന് ബലൂചിസ്ഥാനിലും തുടർന്ന് ചൈനയിലും അദ്ദേഹം പോയി. സ്വാതന്ത്ര്യപ്രാപ്തിയോടെ ചൈനയിലെ അമ്പാസഡറായി. ചൈനയിൽനിന്നും സോവിയററ് യൂണിയനിലെത്തിയ മേനോൻ 1952-മുതൽ 61-വരെ അവിടെ അമ്പാസഡറായി തുടർന്നു.

നയതന്ത്രരംഗത്തായിരുന്നു മേനോൻെറ മികച്ച സംഭാവനകൾ. ഇന്ത്യയുടെ വിദേശനയത്തിനു അസ്തിവാരമിട്ട മൂന്നുപേർ കെ. പി. എസ്. മേനോനും എൻ. ആർ. പിള്ളയും ഗിരിജാശങ്കർ വാജ്പേയിയുമാണെന്ന് പറയാറുണ്ട്. ഒരു രാഷ്ട്രവുമായി സൗഹൃദബന്ധം നിലനിറുത്തുന്നതിനുവേണ്ടി അനുഷ്ഠിക്കേണ്ട മര്യാദകളെപ്പററി ബോധവാനായിരുന്ന അദ്ദേഹം തൻെറ നിരീക്ഷണങ്ങൾ നെഹ്റുവിനെ അറിയിച്ചിരുന്നു. വിദേശകാര്യവകുപ്പിൻെറ മാർഗ്ഗനിർദ്ദേശങ്ങളായിത്തീർന്നവയായിരുന്നു ഈ നിരീക്ഷണങ്ങൾ. ഒരു നയതന്ത്രജ്ഞൻെറ സ്ഥാനം അണിയറയ്ക്കുള്ളിലാണെന്ന് ശരിക്കും മനസ്സിലാക്കിയിരുന്ന അപൂർവ്വം ചിലരിൽ ഒരാളായിരുന്നു മേനോൻ. "നശ്വരമോ അല്ലെങ്കിൽ ക്ഷണികമെങ്കിലുമോ ആയതാണ് യശസ്സ് എന്ന് ഞാനറിയുന്നു. എങ്കിലും എൻെറ പുസ്തകങ്ങളെക്കുറിച്ച് നല്ലൊരു നിരൂപണം കാണുമ്പോൾ ഞാൻ സന്തോഷിക്കാറുണ്ട്"—ഭാരിച്ച ഔദ്യോഗിക കൃത്യങ്ങൾക്കിടയിലും സ്വപ്നം കാണാൻ മറന്നുപോകാത്ത അദ്ദേഹം, മറെറന്തിനെക്കാളും പ്രാധാന്യം നൽകിയിരുന്നത് തൻെറ രചനകൾക്കായിരുന്നു. ആ രചനകളാകട്ടേ, സുഹൃദ്സംഭാഷണംപോലെ ഹൃദ്യവും രസനീയങ്ങളുമായിരുന്നു. അദ്ദേഹത്തിൻെറ കൃതികൾ വായിക്കുന്നതുപോലെ രസകരങ്ങളായിരുന്നു പ്രസംഗങ്ങളും. നർമ്മരസത്തിൻെറ പരിമളം നിറഞ്ഞ ആ പ്രസംഗങ്ങൾ, പാണ്ഡിത്യപ്രകടനങ്ങളായിരുന്നില്ല. പ്രത്യുത അനുഭവങ്ങളിൽനിന്നടർത്തിയെടുത്ത ഒരുതരം കഥപറച്ചിലായിരുന്നു.

പത്മഭൂഷൺ, ലെനിൻ അവാർഡ് എന്നീ ബഹുമതികൾ തേടിയെത്തിയ ആ ജീവിതം നിസ്തന്ദ്രമായ പ്രവർത്തനത്തിൽ മുഴുകിയിരുന്നു. ഔദ്യോഗിക ജീവിതത്തോടുള്ള വിടവാങ്ങൽ പലരേയും പരീക്ഷിക്കാറുണ്ട്. മേനോൻെറ കാര്യത്തിൽ മറിച്ചാണു സംഭവിച്ചത്. സമാധാനത്തിൻെറ അമ്പാസഡറായി അദ്ദേഹം തൻെറ പ്രവർത്തന മേഖലയെ കൂടുതൽ വികസ്വരമാക്കി. നിറഞ്ഞുതുളുമ്പിയ ആ ജീവിതത്തെ കൂടുതൽ പ്രകാശമാനമാക്കിയത്, മലയാളികളുടെ മുത്തശ്ശിയെന്ന് വിശേഷിപ്പിക്കാവുന്ന അദ്ദേഹത്തിൻെറ ഭാര്യ സരസ്വതി അമ്മയാണ്. അനുജിയെന്ന് അദ്ദേഹം പ്രേമപൂർവ്വം വിളിച്ചിരുന്ന ആ അമ്മ, മേനോൻെറ തിരക്കേറിയ ജീവിതത്തെ കൂടുതൽ പ്രസാദമധുരമാക്കിയിരുന്നു.

സരളജീവിതവും, പെരുമാററത്തിൽ വിനയവും കെ. പി. എസ്സിൻെറ വ്യക്തിത്വത്തിൻെറ സവിശേഷതകളായിരുന്നു. വളരെ ചിട്ടയോടെ ജീവിതം നയിച്ചിരുന്ന അദ്ദേഹം എഴുത്തും വായനയും ഉച്ചയ്ക്കുറക്കവും ഒരിക്കലും മുടക്കിയിരുന്നില്ല. പക്ഷേ, ഒന്നര മുതൽ മൂന്നരവരെയുള്ള ആ പതിവ് ഉച്ചയുറക്കം ഒരിക്കൽ തെററി, ഹെൻറി കിസിംഗർ വന്നപ്പോൾ.

കുറെയേറെ കണ്ട ജീവിതം



**കൗമുദി ന്യൂസ് സർവീസ്**

# മുപ്പത്തേഴു പൈസ

## പി. രാജഗോപാലൻ

"**പാ**ലക്കാട് ജില്ല, ഒററപ്പാലം താലൂക്ക്, ലക്കിടി വില്ലേജിൽ കിള്ളിക്കുറിശ്ശിമംഗലം ദേശത്ത് കലക്കത്ത് വീട്ടിൽ കുഞ്ഞിലക്ഷ്മി നങ്ങ്യാർ ബോധിപ്പിക്കുന്ന ഹരിജി:

ഞങ്ങളുടെ തറവാട്ടുകാരണവരായിരുന്ന കലക്കത്ത് കുഞ്ചൻനമ്പ്യാർ എന്നവരുടെ പേരിൽ പഴയ തിരുവിതാംകൂർ സക്കാരിൽ നിന്നും 24 ചക്രം അടുത്തൂണായി അനുവദിച്ചിരുന്നു. ഈ ചക്രങ്ങൾ കാലചക്രഭ്രമണത്തിൽപ്പെട്ട് കാലക്രമേണ ഉറുപ്പികയും അണയും പിന്നീട് നയാപൈസയും അവസാനം വെറും പൈസയുമായി രൂപാന്തരപ്പെട്ടു. ഈ ചക്രങ്ങൾക്കൊപ്പം പഴയ തിരുവിതാംകൂറും കലക്കത്ത് വീട്ടുകാരും കാലരഥത്തിൽ കറങ്ങിക്കറങ്ങി ഇപ്പോൾ ഒററപ്പാലം ഖജനാവിൻെറ വരാന്തയിൽ എത്തിയിരിക്കയാണ്. മുൻപറഞ്ഞ അടുത്തൂൺകാരൻെറ അനന്തരാവകാശികളായ ഞങ്ങൾക്ക് ഇപ്പോൾ കിട്ടുന്ന പെൻഷൻ തലയെണ്ണി പങ്കുവച്ചാൽ ഒരാൾക്ക കിട്ടുന്നത് മുപ്പത്തേഴ് പൈസയാണ്.

ഈ മുപ്പത്തേഴ് പൈസ ഉറുപ്പികയുടെ ഇന്നത്തെ വിലയേക്കാൾ വളരെക്കൂടുതലാണ് എന്നതു ശരിതന്നെ. പക്ഷേ, മുപ്പത്തേഴ പൈസ കൈപ്പററാൻ ഒരുറുപ്പികയോളം ബസ്സുകൂലി കൊടുക്കേണ്ട പരുവത്തിലാണ് ഇന്നു ഞങ്ങൾ എത്തിയിരിക്കുന്നത്. ഞങ്ങളുടെ കാരണവരുടെ പരിഹാസത്തിന് നിത്യവിഷയമായ ആ മുള്ളുണ്ടല്ലോ, അതു് ഞങ്ങൾക്കും ഉള്ളതുകൊണ്ട് ഈ പൈസകൾ വാങ്ങാൻ ഉറുപ്പികകൾ കടംവാങ്ങി ചെലവാക്കിവരുന്നു. ഞങ്ങളുടെ അമ്മാമൻെറ വാക്കുകളിൽ,

"പ്രൗഢതയ്ക്കും കുറവില്ല, മൂഢതയ്ക്കും
കുറവില്ല
ഒന്നുകണ്ടാലറിയാത്ത കൂട്ടരായിത്തീർന്നു
ഞങ്ങൾ
വന്നുകണ്ടാലാവലാതിയുണർത്തിപ്പാൻ
ശക്തിയില്ല."

ഈ പെൻഷൻ കാലാനുസൃതം വർദ്ധിപ്പിക്കണമെന്ന ഞങ്ങളുടെ അപേക്ഷ നിഷ്കരുണം തള്ളപ്പെടുകയാണു ചെയ്തത്. അതിനു പറഞ്ഞ കാരണം കേട്ടാൽ ഞങ്ങളുടെ കവിയമ്മാവൻെറ ഹാസ്യംപോലും ദൂരെനിൽക്കും. സക്കാരിൻെറ ധനസ്ഥിതി അനുവദിക്കുന്നില്ല പോലും! ജീവിച്ചിരിക്കുന്ന അടുത്തൂൺകാരുടെ മുറവിളിക്കിടയിൽ പണ്ടെങ്ങോ അന്തരിച്ചുപോയ ഒരടുത്തൂൺകാരൻെറ അനന്തരാവകാശികളുടെ രോദനം കേവലം വനരോദനമായിത്തീർന്നിരിക്കയാണ്.

ഇന്ന് സക്കാർ ഖജനാവിൽനിന്ന് അഗതി പെൻഷൻ മുതൽ ക്ഷയരോഗ പെൻഷൻവരെ, അകാരാദി ക്രമത്തിൽത്തന്നെ അനേകം പെൻഷനുകൾ കൊടുത്തു വരുന്നുണ്ട്. അതിലൊന്നിനും ഞങ്ങൾ അഹ്രല്ലെ നം. ണ്. ഉത്തരവായിരിക്കുന്നത്.

"പടിക്കൽ പാറപൊന്നെങ്കിൽ പാതി, തേവർക്കെ"ന്നു ഞങ്ങൾ വഴി പാടുനേർന്നില്ല. ഞങ്ങളുടെ കാരണവർ പറഞ്ഞപോലെ,

"ജഗത്തിന്നും നാഗത്തിന്നും മൃഗത്തിന്നും
ഖഗത്തിന്നും
സുഖത്തിന്നും മഖത്തിന്നും ഇടത്തിന്നും
വലത്തിന്നും
മരത്തിന്നും തരത്തിന്നും ശിവത്തിന്നും
ജപത്തിന്നും
ഇരുമ്പിന്നും തുരുമ്പിന്നും വരമ്പിന്നും
തരമ്പിന്നും"

ഇന്നു പലേ സൗജന്യങ്ങളും വേതനങ്ങളും ലഭിക്കുന്നുണ്ട്.

മരിച്ചുപോയ, ഞങ്ങളുടെ കവിയമ്മാമൻ അന്നത്തെ ഭരണകർത്താക്കളെ കളിയാക്കി വല്ലതും പറഞ്ഞുപോയെങ്കിൽ അതിനു ഞങ്ങൾക്ക ശിക്ഷവിധിക്കുന്നതു കഷ്ടമാണ്.

"അഷ്ടിക്കന്നായ്ക്കഴിച്ചുകൊണ്ടേ—
ഷണിക്ക നടക്കുന്ന
യഷ്ടികളുമതിൽത്തന്നെ പലരുണ്ടെന്ന—
റിഞ്ഞാലും.
വാളെടുക്കുന്നവരെല്ലാം വെളിച്ചപ്പാ—
ടെന്നപോലെ
മേളമേറും പ്രഭുക്കന്മാരെന്ന ഭാവം
ചിലർക്കുണ്ട്.
കേളികേട്ട പുരുഷകുലസൂയകൊ—
ണ്ടൊരുകൂട്ടം
താളമൊന്നു പിഴപ്പിപ്പാൻ തരംനോ—
ക്കി നടക്കുന്നു."

എന്നും മററും അങ്ങോർ പറഞ്ഞിരിക്കാം. പക്ഷേ, അതെല്ലാം ഇന്നത്തെ തലമുറയെ ഉദ്ദേശിച്ചാണ് എന്ന് എന്തിനു സംശയിക്കണം?

ശാരീരികമായും സാമ്പത്തികമായും അവശതകളനുഭവിക്കുന്നവക്ക് പെൻഷൻ കൊടുക്കണമെന്ന ആശയം ആദ്യമായി പുറപ്പെടുവിച്ചത് ഞങ്ങളുടെ മൺമറഞ്ഞ കവിയമ്മാമനായിരുന്നുവെന്നുതന്നെ പറയാം. വൃദ്ധജനങ്ങളുടേയും അശരണരുടേയും എത്രയോ വാങ്മയ ചിത്രങ്ങൾ അദ്ദേഹം വരച്ചുവച്ചിട്ടുണ്ട്. അവ കണ്ടാൽ അഞ്ചോ പത്തോ പൈസയെടുക്കുവാൻ ആരും കീശയിൽ കൈയിട്ടുപോകും. നോക്കുക,

"മുലരണ്ടും കിഴപ്പോട്ടുതുങ്ങല—
യുമ്പോളവൾക്കുള്ള
വില പാരമിടിഞ്ഞുപോം നിലച്ചു—
പോമഹംഭാവം
മലമ്പനവളോടു യാത്ര
ചൊല്ലിപ്പോമകന്നു
തലകമ്പിട്ടിരിക്കെന്യേ തരുണി—
ക്കില്ലൊരാധാരം."

ഇങ്ങനെ തലകമ്പിട്ടിരിക്കുന്ന കലാകാരന്മാർക്കും കലാകാരികൾക്കും സാമൂഹ്യപ്രവർത്തകക്കും നടീനടന്മാക്കും മററും പെൻഷനു വേണ്ടി ആദ്യമായി നിവേദനംനടത്തിയത് ഞങ്ങളുടെ അമ്മാമനായിരുന്നു.

"കോലംകെട്ടുക കോലകങ്ങളിൽ നട—
ക്കെന്നുള്ള വേലയ്ക്കിനി—
ക്കാലം വാദ്ധകമാകകൊണ്ടടിയനെ—
ച്ചാടിക്കൊലാ ഭൂപതേ"

എന്നു പറഞ്ഞാണ് അദ്ദേഹം തിരുവിതാംകൂറിൽനിന്നും വിടവാങ്ങിയത്.

ഈ രാജ്യത്തിലെ അറുനൂറോളം രാജാക്കന്മാർക്ക് ഒരുകാലത്ത് അനുവദിച്ചുകൊടുത്ത പെൻഷൻ ഇപ്പോൾ നിറുത്തിയിരിക്കുകയാണ്. എന്നിരിക്കെ ഏതോ കാലത്തു ജീവിച്ചിരുന്ന ഒരു കവിയുടെ—അദ്ദേഹം ഹാസസമ്രാട്ടായിരിക്കാം—അനന്തരാവകാശികൾക്കു പെൻഷൻ കൊടുക്കുക എന്നത് സാമൂഹ്യനീതിക്കും സോഷ്യലിസ്റ്റ് വ്യവസ്ഥിതിക്കും നിരക്കുന്നതല്ലപോലും! ഞങ്ങൾ സമൂഹത്തിനു വേണ്ടി യാതൊന്നും ചെയ്യുന്നില്ല എന്ന ന്യായം പറഞ്ഞാണ് ഞങ്ങളുടെ അപേക്ഷ തിരസ്കരിച്ചിരിക്കുന്നത്. പക്ഷേ, ഒന്നുണ്ട്; ഞങ്ങൾ ആരേയും ദ്രോഹിക്കുന്നില്ല. കാരണവർ അങ്ങോരുടെ വാചകമടികൊണ്ടു പലരേയും അലോസരപ്പെടുത്തിയിരിക്കാമെങ്കിലും ഞങ്ങൾ തികച്ചും നിരുപദ്രവികളായി കഴിയുന്നു. എന്നാൽ അങ്ങനെയല്ലാത്ത മററു പലർക്കും ഇന്ന് ആജീവനാന്തപെൻഷൻ അനുവദിച്ചുകൊടുക്കുന്നു.

ഇതൊക്കെക്കാണുമ്പോൾ,

യക്ഷികൾക്കും മക്ഷികൾക്കും പക്ഷി
കൾക്കും കുക്ഷികൾക്കും
ത്ര്യക്ഷനല്ലോ രക്ഷശിക്ഷാ പ്രക്രിയകൾ—
ക്കേകനാഥൻ
ഇക്ഷുചാപാന്തകൻ തന്നെ പക്ഷപാതം
തുടങ്ങുമ്പോൾ
രൂക്ഷതയ്ക്കുമിങ്ങു രണ്ടു പക്ഷമില്ലാ
പുരന്മാർക്ക്,"

എന്നു ഞങ്ങളും പറഞ്ഞുപോകുന്നു.

അതുകൊണ്ട് ഈ കാര്യത്തിൽ ഒന്നുകൂടി ശ്രദ്ധിക്കണമെന്ന് ഞങ്ങൾ അപേക്ഷിക്കുന്നു."

എന്ന്,

(ഒപ്പ്)

മറുപടി:

മേൽ സൂചിപ്പിച്ച ഹരിജിക്ക് നിങ്ങളുടെ അമ്മാമൻ തന്നെ പഠിപ്പിച്ചുതന്ന മറുപടിയിതാ:

"ഞാനൊരുത്തൻ നിരൂപിച്ചാലിതിനു
പോംവഴിയില്ല."

എന്ന്,

(ഒപ്പ്)

കളക്ടർ.

## കെ. രാജേന്ദ്രബാബു എം. എസ്‌സി.

രാഷ്ട്രീയ പാർട്ടികളുടെ അഭിപ്രായങ്ങളും നയപരിപാടികളുമൊക്കെ കാലത്തിനനുസരിച്ച് മാറിക്കൊണ്ടിരിക്കും. എങ്ങനെയെങ്കിലും അധികാരം പിടിച്ചുപറ്റുക എന്നതാണ് അവരുടെ ലക്ഷ്യം. അതിനുള്ള എളുപ്പമാർഗ്ഗം എന്തായിരിക്കണം എന്നതിനെ ആശ്രയിച്ചാണ് അവരുടെ നയങ്ങളും പരിപാടികളുമൊക്കെ മാററിയെടുക്കുന്നത്. അതുപോലെ ശാസ്ത്രസിദ്ധാന്തങ്ങളിലും കാലം കടന്നുപോകുന്നതിനനുസരിച്ച് തിരുത്തിയെഴുത്തുകൾ നടക്കുന്നു. പക്ഷേ, ഇവിടെ ഒരു വ്യത്യാസമുണ്ട്. ശാസ്ത്രസിദ്ധാന്തങ്ങൾ പൊളിച്ചെഴുതണമെങ്കിൽ മതിയായ തെളിവുകൾ ബഹുജനസമക്ഷം ഹാജരാക്കണം. ഈ രംഗത്ത് മഹാദ്ഭുതങ്ങളെന്നു നിനച്ചിരുന്ന എന്തെല്ലാം കാര്യങ്ങളാണ് വസ്തുനിഷ്ഠമായ പഠനങ്ങളിലൂടെ പിൽക്കാലത്ത് തള്ളിക്കളഞ്ഞിട്ടുള്ളത്! ഇക്കാര്യം ഉദാഹരിക്കുന്നതിന്, കാഴ്ചയ്ക്ക് പുള്ളിമാനെ ഓർമ്മിപ്പിക്കുന്ന 'ഫാലോ ഡിയറിനെ ഒരു പ്രധാന കഥാപാത്രമായി അവതരിപ്പിക്കാറുണ്ട്'. സുന്ദരമായ ഈ മൃഗത്തെ സംബന്ധിക്കുന്ന പല ശാസ്ത്രപഠനങ്ങളും പിൽക്കാലത്ത് തിരുത്തിക്കുറിക്കേണ്ടിവന്നു.

അകലങ്ങളിൽ നിന്നുപോലും വാസന മണക്കാനുള്ള കഴിവ് വിശരി മാനുകളുടെ പ്രത്യേകതയാണ്. ശത്രുക്കളിൽ നിന്നും രക്ഷ പ്രാപിക്കാൻ ഈ കഴിവ് അവയെ സഹായിക്കുന്നു.

# വിശരി മാൻ

പണ്ട് പതിവായി പ്രസിദ്ധീകരിച്ചുകൊണ്ടിരുന്ന ഒരു ജേർണൽ ആയിരുന്നു 'നാചുറൽഹിസ്ററി ഓഫ് സെൻബോൺ.' ഗിൽബർട്ട് വൈററ് എന്നൊരു ശാസ്ത്രകാരൻ വളരെ വർഷങ്ങൾക്കു മുമ്പ് അതിൽ തന്റെ ഒരു കണ്ടുപിടിത്തം പ്രസിദ്ധം ചെയ്തു. ലേഖനത്തിന്റെ സാരം ഏതാണ്ട് ഇങ്ങനെയാണ്: ഫാലോ ഡിയർ എന്ന മാനിന്റെ കണ്ണുകൾക്കു ചുവടിലായി രണ്ടു സുഷിരങ്ങളുണ്ട്. ഇതൊരു എക്സ്ട്രാ ജോടി നാസാരന്ധ്രങ്ങളാണ്. വെള്ളം കുടിക്കുമ്പോൾ ഇവ കുറെ സമയത്തേക്കു് വായും മൂക്കും വെള്ളത്തിൽ മുക്കിവയ്ക്കുന്നു. ആ അവസരത്തിൽ ശ്വാസോച്ഛ്വാസം ചെയ്യാൻ സാധിക്കുന്നത് കണ്ണിനു ചുവട്ടിലുള്ള അധിക ദ്വാരങ്ങളാണ്. ഈ ജീവികൾ വിരണ്ടോടുമ്പോൾ സാധാരണയിലേറെ ശ്വാസം കഴിക്കേണ്ടിവരുന്നു. അവിടെയും തുണയ്ക്കായി എത്തുന്നത് ഈ വിശിഷ്ട അവയവമാണ്. എക്സ്ട്രാ മൂക്കിനു സമീപം ഒരു ഓറഞ്ചു പിടിച്ചു ഞെക്കിയാൽ ആ മൃഗം തുമ്മുകയും ചീററുകയും ഒക്കെ ചെയ്യും. ഇതുതന്നെ ആ അവയവം നാസികയാണെന്നതിനു തെളിവല്ലേ, ഗിൽബർട്ട് വൈററ് ചോദിക്കുന്നു! ഇന്നു നമുക്ക് ഒരു തമാശയായി തോന്നാവുന്ന വൈററിന്റെ കണ്ടുപിടിത്തം അന്നൊക്കെ പലരും വിശ്വസിച്ചിരുന്നു. പിൽക്കാലത്തു നടന്ന ചില പഠനങ്ങൾ, ഗിൽബർട്ട് വൈററ് പറഞ്ഞതു് തെററാണെന്നു തെളിയിച്ചു. അനാട്ടമിയെക്കുറിച്ച് യാതൊരു വിവരവുമില്ലാത്ത ഒരു വെറും മൃഗനിരീക്ഷകനാണ് വൈററ് എന്നും, മാനുകളുടെ കണ്ണിനു കീഴെ സ്ഥിതിചെയ്യുന്ന സുഷിരങ്ങൾ വദനഗ്രന്ഥികളിലേക്കുള്ള വാതായനങ്ങളാണെന്നും അദ്ദേഹത്തിന്റെ 'ഓറഞ്ച് പരീക്ഷണ'ഫലം വെറും ഭാവനയായിരിക്കാമെന്നും പണ്ഡിതന്മാർ പറഞ്ഞുവച്ചു. ഈ അഭിപ്രായങ്ങൾ ഇന്നും നിലനിൽക്കുന്നു. ഒരു പക്ഷേ, ഇന്നത്തെ ഈ വിശ്വാസങ്ങൾ നാളെ മാറിക്കൂടെന്നുമില്ല.

വിശറി പോലെ പരന്ന കൊമ്പുകളുടെ സാന്നിദ്ധ്യംകൊണ്ട് ഈ മാൻ സ്വവർഗ്ഗക്കാരിൽനിന്ന് വേറിട്ടുനിൽക്കുന്നു. കൊമ്പിന്റെ പുതുമ മറന്നാൽ നമ്മുടെ പുള്ളിമാനിനെ ഓർമ്മിപ്പിക്കുന്ന ഈ മനോഹരജീവി പണ്ടൊരു കാലത്ത് മെഡിററേനിയൻ മേഖലയിലാകെ വ്യാപകമായ തോതിൽ ഉണ്ടായിരുന്നു. ഇവയുടെ രണ്ടു സ്പീഷീസുകളാണ് ഇന്ന് ജീവിച്ചിരിപ്പുള്ളത്. യൂറോപ്യൻ പാർക്കുകളിൽ സർവ്വസാധാരണമായ യൂറോപ്യൻ ഇനവും, പേർഷ്യയിലെ അപൂർവ്വജീവിയായി മാറിയ പേർഷ്യൻ ഇനവും. നൂററാണ്ടുകൾക്കു മുമ്പേതന്നെ ഫിനീഷ്യരും റോമക്കാരും വിശറിമാനുകളെ യൂറോപ്യൻ രാജ്യങ്ങളിലൊക്കെ കൊണ്ടുപോയി വളർത്തിയിരുന്നു എന്നതിന് മതിയായ തെളിവുകളുണ്ട്. പ്രതികൂലമായ കാലാവസ്ഥകളിൽപ്പോലും പിടിച്ചു നിൽക്കാനുള്ള കഴിവു കാരണം യൂറോപ്പിൽ ഇവ അന്യംനിന്നു പോകാനിടയായില്ല. മനുഷ്യർ ഇടപെട്ട് വംശവർദ്ധന നടത്തിയതു മൂലമാവണം ഇവയുടെ കൂട്ടത്തിൽ പല വർണ്ണങ്ങളിലുള്ളവയും ഉരുത്തിരിഞ്ഞു വന്നിട്ടുണ്ട്. വെള്ള, കറുപ്പ്, ചുവപ്പ്, മഞ്ഞ എന്നീ നിറങ്ങളിലെ പുറഞ്ചുട്ടകളാണ് ഇവ അണിഞ്ഞുകാണുന്നത്.

കിഴക്കൻ ആംഗ്ലിയയിൽനിന്നും വിശറിമാനിന്റെ അവശിഷ്ടങ്ങൾ ഉത്ഖനനം ചെയ്തെടുത്തിട്ടുണ്ട്. ഹിമകാലഘട്ടങ്ങൾക്കിടയിൽ ഏതോ ഒരവസരത്തിലാണു ഈ മാനുകൾ മെഡിററേനിയൻ പ്രദേശത്തുനിന്ന് വടക്കോട്ടു വ്യാപിച്ചതെന്നുള്ളതിനു് ഇതു് തെളിവുതരുന്നു. അന്നൊക്കെ ഇറച്ചിക്കും തൊലിക്കും വേണ്ടി യാതൊരു ദയവുമില്ലാതെ ഇക്കൂട്ടരെ മനുഷ്യർ വേട്ടയാടിയിരുന്നുവെങ്കിലും എണ്ണത്തിൽ സാരമായ കുറവുവന്നില്ല എന്നുവേണം കരുതാൻ. പിൽക്കാലത്ത് ഈ മാനിന്റെ ആവാസകേന്ദ്രമായ വനങ്ങൾ രാജകീയവനങ്ങളായി പ്രഖ്യാപിക്കപ്പെടുകയും അങ്ങോട്ടുള്ള അതിക്രമങ്ങൾക്കെതിരെ ശക്തമായ പ്രതിരോധനടപടികൾ കൈക്കൊള്ളുകയും ചെയ്തതുമൂലമാണ് ഒരു പരിധിവരെ ഇതിന്റെ വംശം അവിടങ്ങളിൽ നിലനിന്നുപോന്നത്. അകലങ്ങളിൽനിന്നു പോലുമുള്ള വാസന മനസ്സിലാക്കാനുള്ള കഴിവും അസാമാന്യശക്തിയുള്ള കണ്ണുകളും കാതുകളും ഉണ്ടായി എന്നതും ഇവയുടെ ജീവിതം അപായം കൂടാതെ തള്ളിനീക്കാൻ സഹായകമായി. അല്പം അകലെ നിശ്ചലനായി നില്ക്കുന്ന മനുഷ്യനെ കണ്ടുപിടിക്കാൻ മിക്ക മാനുകൾക്കും കഴിവില്ല. പക്ഷേ, മനുഷ്യന്റെ നേരിയ ചലനം അവയുടെ ഒക്കെ കണ്ണിൽപ്പെടും. വിശറി മാനിന്റെ കണ്ണുകൾക്കാകട്ടെ, അനങ്ങാതെ ദൂരെ നിൽക്കുന്ന മനുഷ്യനെ നിഷ്പ്രയാസം കണ്ടുപിടിക്കാനാവും. ഏതെങ്കിലും ഒരു വസ്തുവിൽ കേന്ദ്രീകരിച്ചുനിറുത്താൻതക്ക പ്രാപ്തിയുള്ള കണ്ണുകൾ. മനുഷ്യർക്കും അവരോടടുത്ത ചില വാനരന്മാർക്കുമുള്ള അപൂർവ്വ സിദ്ധികളിലൊന്നാണിതു്. പാർക്കുകളിൽ വളരുന്ന വിശറി മാനുകൾ മനുഷ്യരോടടുപ്പം കാണിക്കുമെങ്കിലും വനത്തിലുള്ളവ സദാനാണം കുണുങ്ങികളായി ഒളിച്ചുകഴിയുന്നു.

പററംപററമായി മേഞ്ഞുനടക്കുന്ന സന്ധ്യഭുക്കുകൾ. ഒരു സംഘത്തിൽ പെണ്ണുങ്ങളും കുട്ടികളും മാത്രമേ കാണാറുള്ളു. ആണുങ്ങൾ അവരുടേതായ സംഘം ഉണ്ടാക്കുന്നു. ഒക്ടോബർ മദ്ധ്യത്തോടെയാണ് ഇവയ്ക്ക് കാമവികാരമുണരുന്നതു്. ആ അവസരങ്ങളിൽ മാത്രം ആണിന്റേയും പെണ്ണിന്റേയും സംഘങ്ങൾ ഒന്നിച്ചുചേരും. ഒപ്പം ആണുങ്ങൾ തമ്മിൽ യുദ്ധവും തുടങ്ങും. ഏററുമുട്ടുന്നതു് സമജോടികളാണെങ്കിൽ യുദ്ധം ഏറെനേരം നീണ്ടുനിൽക്കും. സാധാരണഗതിയിൽ എതിരാളിയുടെ ശക്തി മനസ്സിലാക്കുന്ന ദുർബ്ബലൻ ആദ്യമേതന്നെപിൻമാറുകയാണു പതിവ്. ഇണചേർന്ന് എട്ടാം മാസത്തിൽ പെണ്ണ് പ്രസവിക്കും. സാധാരണയായി ഒരു പേററിൽ ഒരു കുട്ടിയാണ് പതിവ്; അപൂർവ്വമായി രണ്ടും. കുട്ടിക്കു് തന്നോടൊപ്പം ഓടിയെത്താൻതക്ക പ്രാപ്തിയാകുന്നതുവരെ തള്ള കുട്ടിയോടൊന്നിച്ചുതന്നെ കഴിയുന്നു. പിന്നെ അവൾ പെണ്ണുങ്ങൾക്കും കുട്ടികൾക്കുമായുള്ള സംഘത്തിൽ ചേരും.

വിശറിമാനിന്റെ പേർഷ്യൻ ഇനത്തിന് വംശനാശം സംഭവിച്ചു കഴിഞ്ഞു എന്നാണ് കരുതിയിരുന്നത്. 1951-ാമാണ്ട് ഈ അപൂർവ്വജീവിയെ ശാസ്ത്രരേഖകളിൽ നിന്ന് എഴുതിത്തള്ളുകയും ചെയ്തു. 1955-ൽ ഒരു ദിവസം ലീ മാരിയൻ ടാൽബട്ട് എന്ന അമേരിക്കൻ ശാസ്ത്രജ്ഞൻ ഏഷ്യാമൈനറിലൂടെ സഞ്ചരിക്കുകയായിരുന്നു. പ്രകൃതി സംരക്ഷണത്തിനായുള്ള അന്തർദ്ദേശീയ സംഘടനയ്ക്കുവേണ്ടി ചില പ്രത്യേക പഠനങ്ങൾ നടത്തുന്നതിലേക്കാണ് അദ്ദേഹം ഏഷ്യാമൈനറിൽ ചെന്നതു്. പേർഷ്യൻ-ഇറാക്ക് അതിരുകളിൽ ചില മാനുകൾ ഉള്ളതായി അന്ന് അദ്ദേഹം മനസ്സിലാക്കുകയും ആ വിവരം ജർമ്മൻ ശാസ്ത്രജ്ഞന്മാരെ ധരിപ്പിക്കുകയും ചെയ്തു. അവ പേർഷ്യൻ ഫാലോ ഡിയർ ആകാനിടയുണ്ടെന്ന' ആ ശാസ്ത്രകാരന്മാർ സംശയിച്ചു. ഏതായാലും വിശദമായ ഒരു അന്വേഷണം നടത്താൻതന്നെ അവർ തീരുമാനിച്ചു. അവരുടെ അഭ്യർത്ഥന സ്വീകരിച്ചുകൊണ്ട്, ഏഷ്യാമൈനറിൽ ഉണ്ടെന്നു കരുതപ്പെടുന്ന മാനുകളെക്കുറിച്ച് പഠനങ്ങൾ നടത്തുന്നതിലേക്കായി പ്രകൃതിസംരക്ഷണ സംഘടന ആവശ്യമായ ഫണ്ട് അനുവദിക്കുകയും ചെയ്തു. 1957-ൽ ഒരു ദിവസം ഈ ശാസ്ത്രകാരന്മാർ അങ്ങോട്ട് തിരിച്ചു. കാർച്ചെ നദിയുടെ കരയിലുള്ള കുററിക്കാടുകളിൽ അവർ ഒരു പററം വിശറിമാനുകളെ കണ്ടെത്തുകയും ചെയ്തു. അന്ന് ലോകത്ത് ആകെ അവശേഷിച്ചിട്ടുണ്ടായിരുന്ന ഈ മാനുകളെ സംരക്ഷിക്കുന്നതിലേക്കായി സത്വര നടപടികൾ കൈക്കൊള്ളാൻ പിന്നീട് ഒട്ടും വൈകിയില്ല. തെക്കൻ പേർഷ്യയിൽ ഇന്ന് ഇരുനൂറിനും, നാനൂറിനുമിടയ്ക്ക് വിശറിമാനുകൾ ജീവിച്ചിരിപ്പുണ്ടെന്ന് കണക്കാക്കപ്പെടുന്നു.



മേടുകളിൽ അലയുന്ന വിശറിമാൻകൂട്ടം

---

## ഒരു ചിരി

(26-ാം പേജിൽ നിന്നു തുടർച്ച്)

കോൺഗ്രസ്സുകൾ ഈ നാട്ടിൽനടത്തിയ എല്ലാ അഭ്യാസങ്ങളും കരുണാകരനെതിരേ ആയിരുന്നു. അടിയന്തരാവസ്ഥയിലെ അതിക്രമങ്ങൾക്കെതിരേ അതെല്ലാം കഴിഞ്ഞു നടത്തിയ ആക്രമണങ്ങൾ, മൂന്നാം ചേരിവാദം, പിന്നീട് മാർക്സിസ്ററുകളുമായുള്ള ബാന്ധവം— ഒക്കെ. 'ഇന്ദിരാഗാന്ധിക്കെതിരേ' എന്നതു് വെറുമൊരുജാടമാത്രമായിരുന്നുവെന്ന് അന്നുമിന്നും വ്യക്തമാണ്. സഞ്ജയ് ഗാന്ധി ഉണ്ടായിരുന്നപ്പോൾ ചില പ്രമുഖ ആൻറണി കോൺഗ്രസ്സുകാർ പറഞ്ഞിരുന്നതോർമ്മയില്ലേ — ഞങ്ങൾക്കു് ഇന്ദിരാജിയോടു് എതിർപ്പൊന്നുമില്ല. എതിർപ്പ് ആ സഞ്ജയന്റെ പോക്കിനോടാണ്! ഇന്ന് സഞ്ജയനില്ലല്ലോ. കരുണാകരൻ ഉണ്ട്. അദ്ദേഹത്തെ ഒഴിവാക്കൽ ഇന്നിപ്പോൾ എളുപ്പമായിത്തീർന്നിരിക്കുകയാണെന്ന് ഇവർ കരുതുന്നു. കരുണാകരനാവട്ടേ, ആ ചിരിയും ചിരിച്ച്, ഉദാരനായി, ഒന്നുമറിയുന്നില്ലെന്ന മട്ടിൽ ഒരിരിപ്പുമിരിക്കുന്നു.

ആൻറണി കോൺഗ്രസ്, ഇന്ദിരാ കോൺഗ്രസ്സിൽ ലയിക്കുന്ന ഈ മംഗള മുഹൂർത്തത്തിൽ ഇങ്ങനെയൊക്കെ പറയേണ്ടി വന്നതിൽ വിഷമമുണ്ട്. ഇതു വായിക്കുന്ന ആൻറണി കോൺഗ്രസ്സുകാർ ആരെങ്കിലുമുണ്ടെങ്കിൽ അവർ ക്രുദ്ധരാവും. പക്ഷേ, അവർ സ്വന്തം നെഞ്ചിൽ കൈവച്ചുനോക്കട്ടേ.

●

ആൻറണി കോൺഗ്രസ്സിൽ എല്ലാ മുഖങ്ങളും ഇപ്പോൾ ചിരി നിറഞ്ഞവയാണ്. ആൻറണിക്കു്, ഉമ്മൻചാണ്ടിക്കു്, വയലാർ രവിക്കു്, തച്ചടി പ്രഭാകരനു്, ആര്യാടൻ മുഹമ്മദിനു്—എല്ലാവർക്കും ചിരി. കരുണാകരൻ പടർത്തിവിട്ട ലയനച്ചിരി. 'ആംഗ്ലോ-ഇന്ത്യൻ' കിട്ടി. ലയനം കിട്ടി. ഇനി 'വർക്കിങ്കമ്മിററി' കിട്ടും. മററു പലതും കിട്ടും. ചിരി തന്നെ ചിരി. പക്ഷേ, ഉമ്മൻചാണ്ടിയുടെ കണ്ണുകളിൽ സൂക്ഷിച്ചുനോക്കൂ. അകത്തെ ആളിക്കത്തൽ കാണാം. ആഫ്ററർ ലയനം, വാട്ട്? വയലാർ രവിയുടെ കണ്ണുകളിൽ സൂക്ഷിച്ചുനോക്കൂ. വെപ്രാളം കാണാം. ആഫ്ററർ കരുണാകരൻ ഹൂ? തച്ചടിയുടെ ആ മുഖത്തേക്കൊന്നു നോക്കൂ. ആരാടനെ നോക്കൂ. ചിരികൾകൊണ്ടു മറച്ച കോൺഗ്രസ് സംസ്കാരം തനിത്രൂപത്തിൽ കാണാം. എറണാകുളത്തെ ലയന സമ്മേളനത്തിനു് തിരശ്ശീല വീഴുന്നതോടെ കേരളത്തിലെ പി. സി. സി.-യിലും, ഡി. സി. സി. കളിലും പിന്നെയുള്ള ചെറു സി. സി. കളിലും ഈ സംസ്കാരം പടരും. കർണ്ണാടകത്തിലും ആന്ധ്രയിലും യു. പി. യിലുമുള്ള കോൺഗ്രസ്സിൽനിന്നും വിഭിന്നമല്ല ഇവിടെയുള്ള കോൺഗ്രസ്സുകാർ. അവരുടെ ഖാദിക്കുപ്പായങ്ങളുടെ കീശയിൽ, നാളെ കളിക്കാനുള്ള കളികളുടെ മൈക്രോചിപ്പ് ഒളിച്ചു കിടക്കുന്നു—ഫൈവ് ഫൈവ് ഫൈവിനോടും, വിദേശനിർമ്മിത കൗതുകവസ്തുക്കളോടുമൊപ്പം.

മാധവൻ അയ്യപ്പത്ത്




കണ്ടപാടെ ഓടിവന്ന്
കൈപിടിച്ച്, കൈഞെരിച്ച്
തോളിൽ വീണ്ടും കയ്യണച്ച്
മാറണച്ച് മാറിനിന്ന്

നോക്കിനിന്ന് നോക്കിനിന്ന്
ഖിന്നകണ്ഠനായി അങ്ങേന്നോട് പറഞ്ഞു:
ഉണ്ണീ, നീ വന്നല്ലൊ, നന്നായി.
ഈ കടവത്തു ഞാൻ

നിന്നെ കാത്തുനിൽക്കുകയായിരുന്നു.
നീ വരുമെന്ന് എങ്ങനെ അറിഞ്ഞുവെന്നോ?
കളമൊഴിയാം കിളിയറിഞ്ഞു
കിളി പറഞ്ഞു ഞാനറിഞ്ഞു.
കനത്ത ഇരുട്ടിനുശേഷം
ആദ്യത്തെ വിത്തിനു മുളപൊട്ടുമ്പോൾ
നീയിവിടെയെത്തുമെന്ന്
കണ്ടറിഞ്ഞു കാത്തുനിന്നു.

വാഹനങ്ങളിതുവരെയല്ലേവരൂ.
അപ്പോൾ ഇവിടെ നിന്നാൽ
വരുന്നവരെയൊക്കെ കാണാമല്ലൊ.
അതെ,
ഇന്നലെ ഞാനിവിടെയെത്തി,
അന്തിവെട്ടം മങ്ങിടുമ്പോൾ
ചൂട്ടുമിന്നിച്ചിവിടെയെത്തി.

അലകളുടെ
അലിഞ്ഞലിഞ്ഞുകൊണ്ടിരിക്കുന്ന
മൃദുരവത്തിന് കാതോർത്തും കൊണ്ട്,
വെള്ളത്തിലേക്ക് തള്ളിനിൽക്കുന്ന ഒരു പാറക്കല്ലിൻ
[തുമ്പിൽ
കുന്തിച്ചിരിപ്പായി.
അദ്ഭുതം തുടിക്കുന്ന ആയിരം കണ്ണുകൾ കൊണ്ട്
ആ ഇരിപ്പ് ഏറേ നേരം ഉറ്റു നോക്കി നിന്ന രാത്രി
തളർന്നലഞ്ഞുറങ്ങി വീണു മാറി.

അപ്പോഴാണ്
കിളിയുടെ മന്ത്രം കാതിലെത്തിയത്.

ശരി, അങ്ങനെയാവാം,
ജലാശയത്തിന്റെ വക്കത്തേക്കുതന്നെ പോകാം.
കാലുകൾ അതിനുള്ളതാണല്ലോ.
എന്തൊരു ജലപ്പരപ്പ്, അല്ലേ?

ജലക്രീഡയ്ക്ക്
ആയിരം കയ്യുകൊണ്ടാരാനും
അണകെട്ടിനിർത്തിയതാണോ
എന്നൊന്നും ചോദിക്കണ്ട.
പറയാനറിയുന്നവർ ആരുമിവിടെയില്ല.

വേണമെങ്കിൽ
തന്റെ ശിവലിംഗവും ഇവിടെ സ്ഥാപിച്ചോളു.
സാമഗ്രികളും വിഗ്രഹവും ഒഴുകിപ്പോകും വരെ
ഇരുന്നു പൂജിച്ചുകൊള്ളു.
കീർത്തനങ്ങൾ പാടിക്കൊള്ളു.
നൃത്തം ചെയ്തുകൊള്ളു.
താനുംകൂടി മുങ്ങുംവരെ
പൂജാരിക്കിതൊക്കെ ചെയ്യാം.
പിന്നീടെന്തായാലെന്തു ചേതം?

പലരുമിവിടെ വരാറുണ്ടുപോൽ
ഉടുക്കുകൊട്ടി പാടുന്നവർ,
കണ്ടതൊക്കെ കൊയ്തുകൂട്ടുന്നവർ,
മതിലായ മതിലിന്മേലെല്ലാം
മാനസ സരസ്സിലെ മരാളങ്ങളെ
വരച്ചുവയ്ക്കുന്നവർ.
(പക്ഷേ, മഴക്കാലത്തവയെ കാണാറില്ല.




പായ്ക്കുനയിൽ കിടന്ന കാറിന്റെ തൊണ്ടിൽ
കാട്ടുകുതിരകളെ പൂട്ടി
പലനിറത്തിലുള്ള പാട്ടുചുഴററി
ചക്രവാളത്തിലേക്കു നീട്ടിത്തുപ്പുന്നവർ,
ഉപ്പതിന്ന് വെള്ളം തേടുന്നവർ,
വർണ്ണശബളമായ മേലങ്കിയണിഞ്ഞ്,
കരളുന്ന എലികളുടേയും
കളിമ്പക്കാരായ കിടാങ്ങളുടേയും
മുമ്പിൽ നടന്ന്,
തങ്ങളുടെ തന്നെ കുഴലൂതുന്നവർ—
അങ്ങനെ പലരും.

അക്കരെയ്ക്കു കടക്കാൻ
ചിലർ
മഴവില്ലുകൊണ്ടൊരു പാലം കെട്ടാനൊരുങ്ങിപോലും
മായായ്ക, മായായ്ക
എന്ന പാട്ടിന്റെ ഈണത്തിൽ
അവരെല്ലാമലിഞ്ഞുപോയിപോലും.

നീന്തിയും തുഴഞ്ഞും
മുങ്ങിയും പൊങ്ങിയും
തുനിഞ്ഞിറങ്ങി മറഞ്ഞവരുടെ ഓർമ്മയ്ക്കായി
ആണ്ടുതോറും ഇവിടെ
തെയ്യവും താലപ്പൊലിയും
ഏർപ്പെടുത്തിയിട്ടുണ്ടത്രേ.

തുമ്പിക്കയ്യുകൊണ്ട് തിടമ്പുയർത്തിപ്പിടിച്ചുനിൽക്കുന്ന,
പൊന്നണിഞ്ഞ,
കൊമ്പുകൂർത്ത,
കുറുമ്പന്മാർ,
വാടകയ്ക്കെടുത്ത വാദ്യം
പാട്ടും കൂത്തും സമ്മാനവുമുണ്ട്.

ഉച്ചത്തിലൂതുന്ന കുഴലുകളെ,
മെച്ചത്തിന് ആടുന്ന കുഴലുകളെ,
പത്തായം കരളുന്ന പല്ലുകളെ,
സമ്മാനിച്ചാദരിക്കുന്നു.

കിട്ടുന്നതിന്റെ ലഹരിയിൽ
കൊടുക്കുന്നതിന്റെ ലഹരിയിൽ
കാണുന്നതിന്റെ ലഹരിയിൽ
കേൾക്കുന്നതിന്റെ ലഹരിയിൽ
വന്നവർ, നിന്നവർ
കൈയിലെ താലം പൊലിക്കുന്നു.

ഇതാ, നാം അലയോരത്ത് എത്തിക്കഴിഞ്ഞു.

പരപ്പു കണ്ട് പകയ്ക്കുകയാണോ?
ആഴമറിയാഞ്ഞമ്പരക്കുകയാണോ?
ഇതിനൊഴുക്കുണ്ടോ എന്നുററുനോക്കുകയാണോ?
തുരുമ്പിൻ തരികളിളകുന്നതു്
ഓളത്തിലോ ഒഴുക്കിലോ
എന്ന് ഊഹിക്കുകയാണോ?

കാതോർത്തു നോക്കു.
പ്രവാഹത്തിന്റെ മൃദുമർമ്മരം കേൾക്കുന്നുണ്ടോ?

ഇതിലൊന്നിറങ്ങി മുങ്ങാനാശതോന്നുന്നു, അല്ലേ?
മുങ്ങി നോക്കു.

എന്താ, നനയുന്നില്ലേ?
ഞാനുമിന്നലെ കുറെ മുങ്ങിനോക്കി.
നനയാൻ കഴിയാഞ്ഞപ്പോഴാണ്
മേടിറങ്ങിയ പാറപ്പുറത്ത്
പിടിച്ചു കയറി കുന്തിച്ചിരിപ്പായത്.

എന്നിട്ടുമെന്തായി?
രാത്രിരേവ വ്യരംസീത്
രാത്രിമാത്രം കഴിഞ്ഞുപോയി.

ആതിരനിലാവണിഞ്ഞ്
പാതിരാപ്പൂ ചൂടിയ
രാത്രിയും കടന്നകന്നു.
ഞാനപ്പോഴും ബാക്കിനിന്നു.

അപ്പോഴാണ് കിളിയുടെമന്ത്രണം
കാതിലെത്തിയത്:
''അതൊന്നും സാരമില്ല'' എന്ന്.

ഇനിയുമൊരു രസം കാണണോ?
''ഇനിയൊരടി നടന്നാൽ കിട്ടുമേ കൈയിൽ''
എന്ന പാട്ടാണോ മൂളുന്നത്?
വരൂ, ഈവഴി വരൂ.

ഇളവെയിലിന്റെ ഈർപ്പം ഇനിയും വിട്ടിട്ടില്ല.
ഇളംതെന്നലിന്റെ
അതിലോലമായ ലാളനത്തിന്റെ മിനുസം
നാമിവിടെത്തന്നെയുണ്ടെന്ന്
നമ്മെ ഓർമ്മിപ്പിക്കുന്നു, അല്ലേ?
വരൂ, ഈ വഴിക്ക് അല്പം നടന്നുനോക്കാം.




സാമാന്യം വീതിയുള്ള വഴി.
പടർപ്പുല്ലുകൾ പടർന്നു പച്ചപിടിച്ചു കിടക്കുന്നു.
കാടല്ലെങ്കിലും കാട്ടിലാണെന്നു തോന്നുന്നു, അല്ലേ?
കുലക്കുമ്പേന്തുന്ന കദളിക്കൂട്ടങ്ങൾ,
വാസനച്ചെപ്പു തുറക്കാൻതുടങ്ങുന്ന ഇലഞ്ഞികൾ.

നടപ്പാതയുടെ അപ്പുറത്തു മിപ്പുറത്തും
എത്രയെത്ര പൂക്കളാണ്, അല്ലേ?
എന്തെല്ലാം നിറങ്ങൾ!
എന്തെല്ലാം മണങ്ങൾ!
എന്തെന്താകൃതികൾ!

പറിച്ചെടുക്കാനൊരുങ്ങുകയാണോ?
എന്താ, വിരലടുക്കുമ്പോൾ അവ വാടുന്നുവോ?
വിലാസംകൊണ്ട് വിഭ്രമമുണർത്തി
വിസ്മൃതിയിൽ മറയുന്നുവോ?
വിരലിന്നപ്പുറത്തെ വികാസത്തിലേക്ക്
വിവേകങ്ങൾ നീക്കിവയ്ക്കുന്നുവോ?
ചില്ലകളുടെ ചിരിക്കിടയിൽ
കിളിയുടെ മന്ത്രണം കേൾക്കാനില്ലേ:
''അതൊന്നും സാരമില്ല, സാരമില്ല''
വഴിയോരങ്ങളിൽ വിളഞ്ഞുലഞ്ഞാടുന്ന
വരിനെല്ലിന്റെ കതിരുതിരിയ
മണികൾ പൊതിഞ്ഞെടുത്ത്
അവിൽപ്പൊതിപോലെ കൊണ്ടുവന്നിട്ടില്ലേ,
ആ പൊതി പുറത്തെടുത്തോളു.
നെഞ്ചിലെ ചൂടുകൊണ്ട്
പൊരിഞ്ഞ് മലരായിക്കാണും.
ഇക്കാണുന്ന ഇലക്കുമ്പിളുകളിലൊക്കെ
മലരുതന്നെ, മലരുതന്നെ.
എന്തെല്ലാം നിറത്തിൽ!
എന്തെല്ലാം രുചിയിൽ!
വലിയ കുമ്പിളുകൾ.
ചെറിയ കുമ്പിളുകൾ.
കുഞ്ഞിക്കുമ്പിളുകൾ.
ഏറിയും കുറഞ്ഞുമിരിക്കുന്നു.
എല്ലാം മലരുതന്നെ, മലരുതന്നെ.
പൂച്ചെടികൾക്കപ്പുറത്ത്
ആ നീരുറവ കണ്ടില്ലേ?
അതിൽനിന്ന് ഒരു കുടന്ന തെളിനീരെടുത്ത്
ഈ കുമ്പിളുകളിൽ തളിച്ചുനോക്കാം.
നോക്കു, നോക്കു, എല്ലാം ഒരേ നിറം!
നാം ഒരുമിച്ച്
കൈ കൊട്ടിച്ചിരിക്കുകയാണോ?

കിളി കാതിൽ മന്ത്രിച്ചത്
ഓർമ്മവരുന്നു, അല്ലേ;
''അതൊന്നും സാരമില്ല, സാരമില്ല.''




# പി. ജി. പുരുഷോത്തമൻപിള്ള

# ശകലം കണക്കു പറച്ചിൽ

**കേന്ദ്രബജററിൽ ഇക്കൊല്ലം പ്രതീക്ഷിക്കുന്ന കമ്മി 1400കോടി രൂപയാണ്. അതിലധികം ആയാലും അതേപ്പററി സർക്കാരിനെ ചോദ്യംചെയ്യാനും ക്രമക്കേടിനു വഴിവച്ചവരെ, മന്ത്രിയടക്കം, വിചാരണ ചെയ്യാനുമുള്ള സംവിധാനങ്ങൾ ഇന്ത്യയിലില്ല.**

**കേ**ന്ദ്രഗവണ്മെൻറിൻെറ 1981–82 ലെ ചെലവ് പാർലമെൻറ് അനുവദിച്ചതിനേക്കാൾ 359.15 കോടി രൂപ അധികമായിരുന്നുവെന്ന് പബ്ലിക് അക്കൗണ്ട്സ് കമ്മിററി ചൂണ്ടിക്കാണിച്ചിരിക്കുന്നു. ഇന്ദിരാഗാന്ധിയുടെ പുരികക്കൊടി നോക്കി കൈരണ്ടും പൊക്കാൻ വെമ്പൽ കൊള്ളുന്നവരാണ് പാർലമെൻറിലെ ബഹുഭൂരിപക്ഷം. അവർ പലപ്പോഴായി അനുവദിച്ചതിനേക്കാൾ 359 കോടിയാണ് അധികരിച്ചതു് എന്നതു നിസ്സാരമാണോ? എഷ്യാഡ് ആനകളുടെ അങ്കച്ചമയം, ആംഗ്ലോ–ഇന്ത്യൻ നോമിനിയുടെ അരങ്ങേററം തുടങ്ങി വാർത്താപ്രാധാന്യമുള്ള കാര്യങ്ങൾക്കിടയിൽ മലയാള പത്രങ്ങൾക്ക പലതിനും ഇതു വലിയ കാര്യമായിത്തോന്നിയില്ല.

പാർലമെൻറിൽ ബഡ്ജററ് എന്നുപറഞ്ഞാൽ, സംഭവമാണ്. രാജ്യത്താകെ ചലനമാണ്. എന്നാൽ ചെലവു നീക്കി ബാക്കി ഇതൊന്നും ആരും ഗൗനിക്കുന്നില്ല. മാന്യവായനക്കാരാ, നിങ്ങൾ ഒരു കമ്പനിയുടെ ഓഹരിയുടമയാണെന്നിരിക്കട്ടെ. കമ്പനിയുടെ ബഡ്ജററിലായിരിക്കുമോ അതോ ബാക്കി പത്രത്തിൽ ആയിരിക്കുമോ ശ്രദ്ധിക്കുന്നതു്? ഉത്തരം, ബാക്കി പത്രത്തിൽ. തുടരെ നഷ്ടം വരുത്തുന്ന കമ്പനിയുടെ ഓഹരി വില താണുകൊണ്ടിരിക്കും. എന്നാൽ ഇന്ത്യ എന്ന ഭാരതം എന്ന ഇന്ദിരാ പ്രൈവററ് ലിമിററഡ് കമ്പനിക്ക് ഇതുബാധകം ആകുന്നില്ല. എന്തുകൊണ്ട്.

നമ്മുടെ ഭരണഘടന തന്നെ വളരെ പ്രാധാന്യം നൽകുന്നതു ബഡ്ജററിനാണ്. ചെലവുകൾ പരിശോധിക്കാൻ ആഡിററർ ജനറലിനെ വച്ചിട്ടുണ്ട്. എന്നാൽ ആദ്യത്തെ ആഡിററർ ജനറൽ എ. കെ. ചന്ദ ഒഴികെ ഉണ്ടായവർ എല്ലാം എക്സിക്യൂട്ടീവ് ഗവണ്മെൻറിൻെറ കൈക്കാരായിരുന്നു. ചിലക്ക് ജോലിയിൽനിന്നു വിരമിച്ചശേഷം ആയിരുന്നു പാരിതോഷികം നൽകിയതു് എന്നു പറയാം.

ഈ വർഷം ഫെബ്റുവരി ഒടുക്കം ബഡ്ജററ് അവതരിപ്പിക്കുമ്പോൾ ഉദ്ദേശിച്ച ചെലവ് 23,000 കോടിരൂപ ആയിരുന്നു. ജൂലൈയിൽ ബഡ്ജററു നാടകത്തിൻെറ രണ്ടാംഭാഗം വന്നു. 2263.1 കോടി രൂപയുടെ അധികച്ചെലവുമായി. അതും പോരാഞ്ഞു് സെപ്ററംബറിൽ 290 കോടിയുടെ ചെലവു വീണ്ടും അനുവദിപ്പിച്ചു. ഇക്കൊല്ലത്തെ കമ്മി പ്രതീക്ഷിക്കുന്നതു് 1400 കോടിയാണ്. ഇതു് രണ്ടായിരമോ അതിലധികമോ ആയാലും ആരറിയാൻ? എഴുന്നൂറിലധികം വരുന്ന പാർലമെൻറംഗങ്ങളിൽ ഇത്തരം കാര്യങ്ങളിൽ താല്പര്യമോ അറിവോ ഉള്ളവർ ഒരു ഡസൻ കാണുകയില്ല.

ആ കുറവു പരിഹരിക്കാനാണ് പബ്ലിക്അക്കൗണ്ട്സ്കമ്മിററിയും അതിൻെറ കണ്ണും കാതുമായി അക്കൗണ്ടൻറ്ജനറലും പ്രവർത്തിക്കുന്നതു്. ആഡിററു റിപ്പോർട്ട വരുന്നതു് സംഭവംകഴിഞ്ഞു് രണ്ടുകൊല്ലത്തിനുശേഷമായിരിക്കും. പിന്നെയും കാലം കഴിയും പി. എ. സി. അതു പരിശോധിക്കുവാൻ. അതിനകം ഭരണകക്ഷിയുടെ ചാട്ടുവാർ ഉപയോഗിച്ച് അധികച്ചെലവുകളും ക്രമരഹിതമായ ഇനങ്ങളും ശരിപ്പെടുത്തിക്കാണും.

ഭരണഘടനയുടെ കാര്യത്തിൽ നാം മാതൃകയായി എടുത്തിരിക്കുന്ന ബ്രിട്ടണിൽ അധികച്ചെലവ് സാദ്ധ്യമല്ല. അവിടെ എക്സ്ചെക്കർ കൺട്രോൾ (Exchequer control) എന്നൊരു സംവിധാനമുണ്ട്. ട്രഷറിയിൽനിന്നു പോകുന്ന ഓരോ പെനിയും കൺട്രോളർ കണ്ടിരിക്കും. ഈ കണക്കപ്പിള്ളയുടെ കണ്ണുവെട്ടിക്കുക എളുപ്പമല്ല. ബഡ്ജററിൽ ഇല്ലാത്ത ഒരു പെനിയും ചെലവാക്കാൻ സാദ്ധ്യമല്ലെങ്കിൽ പിന്നെ ചെലവ് അധികരിക്കുന്നതെങ്ങനെ?

ഇന്ത്യയിൽ അക്കൗണ്ടൻറ്ജനറലിനു് കംട്രോളർ (Comptroller) എന്ന സ്ഥാനമാനം ഉണ്ട്. പക്ഷേ, ചെലവുകൾക്ക മൂകസാക്ഷിയാണു കഥാപുരുഷൻ. പോസ്ററുമോർട്ടം പരിശോധന—അതും ശവം അളിഞ്ഞു നാറിയശേഷമാണ് നടക്കുന്നതു്. പി. എ. സി. അംഗങ്ങളിൽത്തന്നെ ഇത്തരം കാര്യങ്ങളിൽ ശ്രദ്ധ പതിപ്പിക്കുന്നവർ കുറയുകകാരണം കള്ളക്കളികൾ പലതും വെളിച്ചം കാണാതെ പോകുന്നു.

ഇന്ത്യയിൽ എക്സ് ചെക്കർ കൺട്രോൾ ഏർപ്പെടുത്തുക എളുപ്പമല്ല. പതിനായിരക്കണക്കിനു് ഓഫീസുകളിൽ നടക്കുന്ന സഹസ്രകോടിക്കണക്കിനു രൂപയുടെ ചെലവു മുഴവൻ ഒരു സ്ഥാനത്തു പരിശോധിക്കുക സുസാദ്ധ്യം അല്ല. ബ്രിട്ടൻ താരതമ്യേന ചെറുതായ യൂണിററി സ്റ്റേറാണെന്നും ഓർക്കുക. പി. എ. സി. റിപ്പോർട്ട ചെയ്താൽത്തന്നെ പലതിനും നടപടി ഉണ്ടാകാറില്ല. ശുപാർശകളിന്മേൽ എടുത്ത നടപടി, കമ്മിററിക്ക പരിശോധിക്കാം. പരിശോധിക്കുന്നു എന്നാണ് സങ്കല്പവും. പക്ഷേ, അതും ഫലപ്രദമല്ല. ശുപാർശകൾ നടപ്പാക്കേണ്ടതും ക്രമക്കേടു കാണിച്ച എക്സിക്യൂട്ടീവ് ഗവണ്മെൻറാണല്ലോ.

ഇവിടെയാണ് ഫ്രാൻസിലുള്ള ഒരു സംവിധാനത്തിൻെറ പ്രസക്തി. ആഡിററുകോർട്ട് എന്നാണ് അതിൻെറ പേർ. ആഡിററിൽ കാണുന്ന ക്രമക്കേടുകൾ പി. എ. സി. പരിശോധിച്ച ശുപാർശ സമർപ്പിച്ചുകഴിഞ്ഞാൽ അക്കൗണ്ടിങ്ങിൽ പരിചയസമ്പന്നനും സ്വതന്ത്രനുമായ ഒരുദ്യോഗസ്ഥൻ – അക്കൗണ്ടൻറ് ജനറൽ തന്നെ ആയാലും മതി— ഒരു കേസ് പ്രോസിക്യൂട്ട ചെയ്യുകയും മന്ത്രിയടക്കം ക്രമക്കേടിനു വഴിവച്ചവരെ വിചാരണ ചെയ്യുകയും ചെയ്യുന്ന ആഡിററുകോർട്ടായിരിക്കും ഇന്ത്യക്കു കൂടുതൽ യോജിച്ചതു്.

നിങ്ങളുടെ എല്ലാ ആവശ്യങ്ങളും അംഗീകരിച്ചുതന്നാൽ, ഈവഷം നിങ്ങൾക്ക് സമരമൊന്നുമില്ലാതെ പോകേണ്ടിവരും. ഒരു മുതലാളിയെന്ന നിലയിൽ ഞാൻ അതിനെക്കുറിച്ചൊക്കെ ചിന്തിക്കേണ്ടതല്ലേ?






ലക്ഷപ്രഭുവായ സി.കെ.യുടെ ഏക മകൾ ലില്ലി മെഡിക്കൽ വിദ്യാർത്ഥിനിയാണ്. നാലു ദിവസം മുമ്പ് ലില്ലിയെ അത്യാവശ്യമായി ഹോസ്റ്റലിൽനിന്നും വീട്ടിൽ കൊണ്ടുപോയതാണ്. മടങ്ങുന്ന വഴിയിൽ മാമന്നൂർ എത്തിയപ്പോൾ പ്രധാന നിരത്തുവിട്ട് കാട്ടുപാതയിലൂടെ കാറോടിക്കണമെന്നായി ലില്ലിക്കു ശാഠ്യം. അനുസരിക്കാതെ വയ്യ. അച്ചുതൻനായർ ആകെ വിരണ്ടിട്ടാണ്. പ്രായം തികഞ്ഞ പെൺകുട്ടിയെയും കൊണ്ടു കൊടും കാട്ടിലൂടെ ഒറ്റയ്ക്കുള്ള യാത്ര.

വഴിയിൽ അച്ചുതൻ നായർ കാർ നിറുത്തി; ഒന്നു മറവിലിരിക്കാൻ. റെക്കേർഡ് പ്ലേയറും സ്യൂട്ട് കെയ്സുമായി പുറത്തിറങ്ങി കിളി പോയ വഴിയേ ലില്ലി ഒഴുകിനീങ്ങി. മറ്റൊരു കാട്ടുകിളിയായി, കാട്ടു പൂവായി അവൾ മറഞ്ഞു...

ലില്ലി കാട്ടിൽ മറയുന്നതിനു മുമ്പ്, പ്രതിശ്രുതവരനായ ഡോക്ടർ കൃഷ്ണചന്ദ്രനെ സന്ധിച്ചു. വീട്ടിൽവച്ചു നടന്ന ആ കൂടിക്കാഴ്ചയ്ക്കുശേഷം കൃഷ്ണചന്ദ്രൻ അവളെയും കൂട്ടി പുറത്തു ഡ്രൈവിനു പോയി. ഒരു സുഹൃത്തിന്റെ ഒഴിഞ്ഞ വീട്ടിലേക്കാണ് അയാൾ അവളെ കൂട്ടിക്കൊണ്ടു പോയത്. അവിടെവച്ചു തനിക്ക് എല്ലാം നഷ്ടമാകുന്നത് മദ്യത്തിന്റെ മയക്കത്തിൽ ലില്ലി അറിഞ്ഞില്ല. വിലകൂടിയ വാച്ചും സമ്മാനിച്ച് കൃഷ്ണചന്ദ്രൻ പാതിരാവായപ്പോൾ അവളെ വീട്ടിലെത്തിച്ചു. എത്തിയപാടെ സ്റ്റീരിയോ ഓൺ ചെയ്ത് അവൾ കിടക്കയിലേക്കു മറിഞ്ഞു. കത്തിപ്പടരുന്ന നാദവീചികൾ...

പുലർച്ചയ്ക്ക് ലില്ലി കാറിൽ സ്വയം എവിടേക്കോ ഓടിച്ചു പോയി.

തുടർന്നു വായിക്കുക.

## നോവൽ 7

പട്ടണത്തിലെ ബഹളം നിറഞ്ഞ നിരത്തുവിട്ട് പുഴക്കരയിലെ ചെമ്മൺ പാതയിലൂടെ കാർ ഓടി. നിരത്തിന്റെ മറുവശത്ത് തലങ്ങനെയും വിലങ്ങനെയും ഒഴുകുന്ന തോടുകളാണ്. അവിടെ പെണ്ണുങ്ങൾ ചകിരി തല്ലിക്കൊണ്ടിരുന്നു. കെട്ട ചകിരിയുടെ രൂക്ഷമായ ഗന്ധമുണ്ടായിരുന്നു അവിടെ. തോട്ടിലൊരിടത്ത് കറുത്ത ചളിവെള്ളത്തിൽ വെളുത്ത ആമ്പലുകൾ വിടർന്നുകിടക്കുന്നത് അവൾ കണ്ടു.

ഒരു തോടിനു മുകളിലെ തെങ്ങുപാലത്തിനരികിൽ അവൾ കാർ നിറുത്തി. അതിനപ്പുറം കാർ പോകില്ല.

ചകിരി തല്ലുന്ന പെണ്ണുങ്ങൾ വിസ്മയത്തോടെ അവളെയും കാറിനെയും മാറി മാറി നോക്കി. പുരകളിൽ നിന്നു കുട്ടികൾ ഓടിവന്ന് കാറിനെ വട്ടംചുററി നിന്നു.

അവൾ കാറിൽ നിന്നു താഴെയിറങ്ങി സാരി ചുമലിലൂടെ വലിച്ചിട്ട് തോടു മുറിച്ചുകടന്നു. തെങ്ങിൻ പാലത്തിനു മുകളിലൂടെ ബാലൻസ് പിടിച്ചു നടക്കുമ്പോൾ, ചകിരി തല്ലുന്ന ഒരു പ്രായം ചെന്ന അമ്മൂമ്മ വിളിച്ചുപറഞ്ഞു:

"സൂച്ചിച്ച് മോളെ..."

അവൾ പുഞ്ചിരിതൂകി.

തോടുകളുടെ കരയിൽ കറുത്ത പൂഴിമണ്ണാണ്. നടക്കുമ്പോൾ ചെരിപ്പ് പൂണ്ടുപോകുന്നു.

ഒരു ചെറിയ തോടുകൂടി മുറിച്ചുകടന്നപ്പോൾ തെങ്ങിൻകൂട്ടങ്ങൾക്കിടയിലൂടെ സത്യന്റെ വീടു കണ്ടു. അവളുടെ മനസ്സ് സന്തോഷത്താൽ തുടിച്ചു. മുററത്ത് പതിവുപോലെ പൂച്ചെടികൾ തഴച്ചുവളർന്നു കിടക്കുന്നു. നീല ശംഖുപുഷ്പങ്ങളും ചുവന്ന പഗോഡകളുമാണ് കൂടുതൽ.

അഞ്ചാറുമാസം കഴിഞ്ഞിരിക്കുന്നു ഇവിടെ വന്നിട്ട്. അവൾ ഓർത്തു. കഴിഞ്ഞതവണ വെക്കേഷനു വന്നപ്പോൾ സത്യൻ ഇവിടെ ഉണ്ടായിരുന്നില്ല. അയാൾ ഒരു യാത്രയിലായിരുന്നു. ഇടുക്കി ജില്ലയിലെ കാട്ടുപ്രദേശങ്ങളിൽ. ആദിവാസികളുടെ കൂടെ ചെലവഴിച്ച ആ നാളുകളെക്കുറിച്ച് അയാൾ അവൾക്കു് എഴുതിയിരുന്നു. "പക്ഷികളുടെ ഇറച്ചി തിന്നുവാനും കാട്ടുതേൻ കുടിക്കുവാനുമാണ് ഞാനിവിടെ വന്നത്. പക്ഷേ, പഷ്ണിയും രോഗവും മാത്രമാണു ഞാൻ കണ്ടതു്...ഇവിടെ പക്ഷികൾക്കുപോലും വിശക്കുന്നു..."

ഓടിട്ട ഒരു കൊച്ചു വീടാണ് സത്യന്റേതു്. അവളെക്കണ്ടു് അയാളുടെ അമ്മ വെളിയിൽ വന്നു.

"ഇതാരു്, ലില്ലിയോ?" അവർ അതിശയിച്ചു.

"മോളെപ്പോൾ വന്നു?"

"ഇന്നലെ."

സത്യന്റെ അമ്മ ഉടുമുണ്ടുകൊണ്ടു് പൊടിതട്ടി ഒരു കസേര അവളുടെ മുന്നിൽ നീക്കിയിട്ടു.

"മോളിരിക്കു്."

"എനിക്കു വേഗം പോകണം അമ്മേ. സത്യൻ വീട്ടിലില്ലേ?"

അച്ചുതൻനായർ മാക്ക്ഫോർ തുടച്ചു മിനുക്കി കാത്തുനിൽക്കുകയായിരിക്കും.

"ഓൻ കളിക്കുകയാ, മോളു് ഇരുന്നാട്ടെ. കുടിക്കുവാൻ എന്താ വേണ്ടതു്?"

"ഒന്നും."

കുടിക്കുവാൻ കൊണ്ടുവരുവാനായി അവർ അകത്തേക്കുപോകാൻ ഭാവിക്കുകയായിരുന്നു. ലില്ലിയെ കാണുമ്പോൾ എപ്പോഴും അവർക്കു് ബേജാറാണ്. പരിഭ്രമമാണ്.

അവർക്കു് രണ്ടു മക്കളാണുള്ളതു്. മൂത്തവനാണ് സത്യൻ. രണ്ടാമത്തേതു് വിപിനൻ.

അവൾക്കു് എത്രയോ പ്രിയപ്പെട്ട ഒരു വീടാണിതു്. അവരുമായി ഒരു രക്തബന്ധവുമില്ല. എങ്കിലും എത്രയോ കണ്ണികൾ അവളെ ഈ വീടുമായി ബന്ധിക്കുന്നു.

"വിപിനൻ എവിടെപ്പോയി?"

വാതിൽപ്പടിയിൽ നിൽക്കുന്ന അമ്മയുടെ മുഖം വാടുന്നതു് അവൾ ശ്രദ്ധിച്ചു. അവർ വാക്കുകൾക്കുവേണ്ടി തപ്പുന്നതുപോലെ തോന്നി.

"എന്തുപററി അമ്മേ?"

"നാടുവിട്ടിട്ട് അഞ്ചുമാസായി. ഒരു വിവരോം ഇല്ല. ഒരു കത്തുപോലും..."

അവരുടെ കണ്ണുകൾ നനഞ്ഞു. അവരുടെ മുഖത്തു നോക്കിയപ്പോൾ കൂടുതൽ ഒന്നും ചോദിക്കുവാൻ അവൾക്കു തോന്നിയില്ല.

നന്നേ ക്ഷീണിച്ച താണ കണ്ണുകളുള്ള ഒരു പതിനെട്ടുകാരനാണു വിപിനൻ. ആരാധനയോടെയാണ് അവൻ എന്നും അവളെ നോക്കാറുള്ളതു്.

## എം. മുകുന്ദൻ

"അവൻ കഞ്ചാവു വലിക്കുന്നു."

ഒരുദിവസം സത്യൻ പറഞ്ഞു.

വിപിനനു് എന്തോ സംഭവിച്ചിരിക്കുന്നു. അല്ലെങ്കിൽ ഒരു കത്തെങ്കിലും അയയ്ക്കാതിരിക്കുമോ? അമ്മ എല്ലാ അമ്പലങ്ങളിലും നേർച്ചകൾ നേർന്നു. രാത്രി ഉറക്കമില്ലാതെ അവനെപ്പററി ചിന്തിച്ചു കിടക്കുന്നു.

വിപിനന്റെ അച്ഛൻ നേരത്തേ പോയി. അവനുകൂടി എന്തെങ്കിലും സംഭവിച്ചാൽ...

ലില്ലി മുററത്തെ പൂച്ചെടികളിൽ നോക്കിയിരുന്നു. വേലിയിൽ പടർന്നുനിൽക്കുന്ന ശംഖുപുഷ്പങ്ങൾ. കാടുപിടിച്ചു വളർന്ന ചുവന്ന പഗോഡകൾ. കനത്ത മഞ്ഞ ചെട്ടിപ്പൂവുകളും...

ഈ മുററത്ത് എന്നും പൂവുകളുണ്ടായിരുന്നു...



പ്രീ. യൂ. സി.ക്കു പഠിക്കുമ്പോഴാണ് ആദ്യമായി സത്യന്റെകൂടെ ഇവിടെ വന്നതു്. അന്നും ഇതേപോലെ ഇതേ പൂവുകൾ വിടർന്നു കിടപ്പുണ്ടായിരുന്നു.

"ഏതാടാ ഈ പെണ്ണ്?"

മുഖത്തു് കുററിരോമങ്ങൾ. പററെ വെട്ടിയ നരച്ച തലമുടി.

"എന്റെ ക്ലാസ്മെയ്ററാ. ലില്ലി."

സത്യന്റെ അച്ഛൻ അവളെ ഒന്നു ചുഴിഞ്ഞുനോക്കി.

"ഇതു പാരീസാണെന്നാ നിന്റെ വിചാരം? പെങ്കുട്ടികളേംകൂട്ടി നടക്കാൻ?"

അച്ഛനും മകനും രൂക്ഷമായ ഒരു നോട്ടം കൈമാറി. അവൾ പരിഭ്രമിച്ചു നിന്നു. സത്യൻ പറഞ്ഞു:

"കുട്ടി അകത്തു വാ. അമ്മയെ കാണണ്ടേ?"

അമ്മ ചോദിച്ചു:

"ഇതേതാ ഈ കുട്ടി?"

"സി. കെ. യുടെ മകൾ."

"ഹെന്തു്?"

ഉമ്മറത്തിരിക്കുന്ന അച്ഛൻ ഞെട്ടിയെഴുന്നേററു. അമ്മ ആകെ തരിച്ചുപോയി. വീട്ടിൽ കയറിവന്ന പെൺകുട്ടിയോടു് ഇരിക്കുവാൻ പറയാനുള്ള മര്യാദപോലും അവർ മറന്നുപോയി.

"ലില്ലി അമ്മയെ കാണുവാൻ വന്നതാണ്."

വിശ്വാസംവരാതെ അമ്മ രണ്ടുപേരുടെയും മുഖത്തു് മാറിമാറി നോക്കി.

"അമ്മ ലില്ലിയോടു് ഇരിക്കാൻ പറയണം."

"ഇരിക്കൂ മോളെ."

അവർ വേവലാതിയോടെ ഒരു കസേര പൊടിതട്ടി അവളുടെ നേരെ നീക്കിവച്ചു. അവൾ പുസ്തകങ്ങൾ മടിയിൽ വച്ച് ഇരുന്നു.

അവൾ ഇപ്പോൾ ഇരിക്കുന്ന അതേ കസേരയിൽ.

സത്യന്റെ അച്ഛനെ പിന്നീട് അവൾ കണ്ടിട്ടില്ല. റാക്ക്ഷാപ്പിൽ വച്ചാണ് അയാൾ മരിച്ചതെന്ന് കുറേക്കഴിഞ്ഞ് അവൾ അറിഞ്ഞു.

അതിനുശേഷം എത്രയോ തവണ അവൾ ഈ വീട്ടിൽ പതിവായി വന്നു. ബി. എസ്‌സി. കഴിഞ്ഞ് നഗരത്തിലെ മെഡിക്കൽ കോളേജിൽ ചേർന്നിട്ടും ആ പതിവ് നിറുത്തിയില്ല. വെക്കേഷനു വരുമ്പോഴെല്ലാം ഈ വീട്ടിലും ഒന്നു കയറാതിരിക്കില്ല.

അയൽപക്കക്കാർ എല്ലാം ശ്രദ്ധിച്ചു. അവർ പരസ്യമായും രഹസ്യമായും പലതും പറഞ്ഞു. അമ്മയുടെ മനസ്സിൽ തീയായിരുന്നു.

"ഞാനും ലില്ലിയും ചങ്ങാതികൾ മാത്രമാണ്. അതിനപ്പുറം ഒന്നുമില്ല. അമ്മ വിശ്വസിക്കണം."

ആദ്യം അവർ വിശ്വസിച്ചില്ല. ഇപ്പോൾ വിശ്വസിക്കുന്നു. പക്ഷേ, നാട്ടുകാരെക്കുറിച്ചോർക്കുമ്പോൾ... പ്രത്യേകിച്ച് സി. കെ. യെക്കുറിച്ച് ഓർക്കുമ്പോൾ...

"കുട്ടി വന്നതു് ഞാനറിഞ്ഞു."

"ആരു പറഞ്ഞു?"

"ഒരു കിളി."

അയാൾ ചിരിച്ചു. നനഞ്ഞ സോപ്പിന്റെ വാസന അവിടെ പരന്നു.

അയാൾ ചുമരിൽ തൂക്കിയിരുന്ന ചെറിയ കണ്ണാടി എടുത്ത് വാതിലിനരികിൽ നീങ്ങിനിന്ന് മുടിചീകി. അയാൾ അല്പം തടിച്ചതായി അവൾക്കുതോന്നി. ചുമലുകളിൽ ചലിക്കുന്ന മാംസപേശികൾ. ബലിഷ്ഠമായ മുതുകും കഴുത്തും.

മുടി ചീകിയശേഷം അകത്തുപോയി കൈയില്ലാത്ത ഒരു ബനിയൻ എടുത്തിട്ട് അയാൾ തിരികെ വന്നു.

"പരീക്ഷ കഴിഞ്ഞോ?"

"ഇല്ല."

"പിന്നെ ഇപ്പോൾ..."

"അച്ഛൻ ആളെ അയച്ച് വിളിച്ചിട്ടുവന്നതാ. ഇന്നുതന്നെ തിരിച്ചു പോകണം."

അതിനെക്കുറിച്ച് അയാൾ കൂടുതൽ ഒന്നും ചോദിച്ചില്ല.

"കുട്ടിവരൂ. നമുക്ക് കോലായിലിരുന്നു വർത്തമാനം പറയാം. എന്തൊരുഷ്ണം."

കുളിച്ചുവന്ന അയാൾക്ക് വിയർക്കുവാൻ തുടങ്ങിയിരുന്നു. രാത്രി മഴപെയ്തുകൊണ്ടായിരിക്കണം, ഇന്ന് കാലത്തുതന്നെ വിയർപ്പ്.

അവൾ മുറിയിൽനിന്ന് കോലായിലേക്കുവന്നു. പ്രഭാതവെയിലിൽ ചുവന്ന പഗോഡകൾ കത്തിയാളുന്നതുപോലെ തോന്നി. ചെട്ടിപ്പൂവുകൾ ഉരുകി അവയുടെ മഞ്ഞനിറം വെയിലിലാകെ പടർന്നതുപോലെ...

"വിപിനന്റെ വിവരം അമ്മ പറഞ്ഞു..."

"അവൻ എവിടേയും പോകില്ല. ഊരുചുററിതിരിച്ചുവരും. അമ്മയ്ക്ക് അവനെ അറിയില്ല. എനിക്കറിയാം."

അമ്മ വാതിൽക്കൽ മുഖം കാണിച്ചുകൊണ്ടു പറഞ്ഞു:

"കഞ്ഞി വേണ്ടേ? രണ്ടാളും വാ."

"ഇപ്പോൾ വേണ്ടമ്മേ. ഞാനും സത്യനും ഒന്ന് നടന്നിട്ടുവരാം."

അവൾ ഉമ്മറത്തെ അരമതിലിന്മേൽ വച്ചിരുന്ന കാറിന്റെ താക്കോൽ കൈയിലെടുത്തു. അയാൾ വീണ്ടും അകത്തുപോയി ഒരു ഷർട്ടെടുത്തിട്ട് പുറത്തുവന്നു. അതു് ഇസ്തിരിയിട്ടിരുന്നില്ല. കോളേജിൽ പഠിക്കുമ്പോഴും അയാൾ ഷർട്ട് തേയ്ക്കാറില്ലായിരുന്നു.

"അമ്മേ ഞങ്ങളിറങ്ങുന്നു."

"ഇതു നല്ല കഥ! ലില്ലി ഇവിടംവരെ വന്നിട്ട് ഒരു ഗ്ലാസ് ചായപോലും കുടിക്കാതേ..."

"ഇനി വരുമ്പോൾ രണ്ടുഗ്ലാസ് ചായ ഒന്നിച്ചു കുടിച്ചോളാം, പോരേ?"

അതുകേട്ട് അമ്മയ്ക്കു ചിരിവന്നു.

സത്യൻ ജനൽപ്പടിയിൽനിന്നു ബീഡിയും തീപ്പെട്ടിയും എടുത്ത് മുണ്ടു മടക്കിക്കുത്തി ലില്ലിയുടെകൂടെ പുറത്തിറങ്ങി. അയാൾ ചാർമിനാർ ഉപേക്ഷിച്ചിരുന്നു.

"എനിക്കിപ്പോൾ ഒരു ജോലിയുണ്ട്."

"എന്നിട്ടെന്താണ് എന്നെ അറിയിക്കാതിരുന്നത്?"

അയാൾ പറഞ്ഞതു കേട്ട് അവൾ ആശ്ചര്യപ്പെട്ടു.

സത്യൻ മാത്സ് എം. എസ്സി. യാണ്. ഫസ്റ്റ് ക്ലാസ്സും റാങ്കും ഉണ്ടായിരുന്നു. ഐ. ഐ. ടി. യിൽ ചേരുവാനായിരുന്നു ആഗ്രഹം. അഡ്മിഷൻ ശരിയായതായിരുന്നു. സാമ്പത്തികശേഷിയില്ലാത്തതുകൊണ്ട് അതു നടന്നില്ല.

കോളേജിൽ ഒരു ലക്ചറർ ഉദ്യോഗത്തിനാണ് പിന്നീട് ശ്രമിച്ചത്. അതു നടക്കാതായപ്പോൾ സ്കൂളിൽ ശ്രമിച്ചു. എല്ലാത്തിനും പണം വേണം. അതുകൊണ്ട് ആഗ്രഹമൊന്നും നടന്നില്ല.

"പൈസ വേണമെങ്കിൽ മടിക്കാതെ പറയണം," കഴിഞ്ഞ തവണ കണ്ടപ്പോൾ പണിയൊന്നുമില്ലാതെ വെറുതെ നടക്കുന്ന അയാളോട് അവൾ പറഞ്ഞു. "ഞാൻ തരാം."

"പണം കൊടുത്തു വാങ്ങുന്ന ഒരുദ്യോഗം എനിക്കു വേണ്ട. കഷ്ടപ്പെട്ടു പഠിച്ച് റാങ്ക് വാങ്ങിയതുംപോരാ, പണവും കൊടുക്കണോ?"

എന്നിട്ട് ഇപ്പോൾ എങ്ങനെ ഉദ്യോഗം കിട്ടി?

"ഏതു കോളേജിലാ?"

അവൾ ഉത്സാഹത്തോടെ ചോദിച്ചു. അതു കേട്ട് അയാൾക്കു ചിരിവന്നു.

"കോളേജിലാണ് ജോലിയെന്ന് ആരു പറഞ്ഞു?"

"എന്നാൽ പിന്നെ ഏതു സ്കൂളിലാണ്?"

"പറയാം."

സത്യനും ലില്ലിയും തോടിന്റെ കരയിലൂടെ നടന്നു. പുരകളിൽ നിന്ന് പല കണ്ണുകളും അവരെ പിന്തുടർന്നു. ചകരി തല്ലുന്ന ചെറുപ്പക്കാരികൾ വിസ്മയത്തോടെ അവരെ നോക്കി.

"പോകുവാൻ തിരക്കുണ്ടോ?"

കാറിന്റെ അരികിൽ എത്തിയപ്പോൾ അയാൾ ചോദിച്ചു.

"ഇല്ല."

"എന്നാൽ നമുക്കൊരുമിച്ച് ഒരു ചായ കുടിക്കാം. എന്നിട്ട് ഞാൻ ജോലിചെയ്യുന്ന സ്ഥലം കാണിച്ചുതരാം."

"കാറിൽപ്പോകാം."

അയാൾ നേരെ നടക്കുന്നതു കണ്ട് അവൾ പറഞ്ഞു: അച്ചുതൻനായർ കാത്തിരിക്കുന്നുണ്ടാകും....

അയാൾ ഡോർ തുറന്ന് അവളുടെ അരികിൽ ഇരുന്നു. തോടുകളുടെ കരയിലൂടെ കാറോടി. ചകരി തല്ലുന്ന പെണ്ണുങ്ങൾ ഒളിഞ്ഞുനോക്കി. എന്തെല്ലാമോ തമ്മിൽപ്പറഞ്ഞു ചിരിച്ചു. അതു കണ്ട് സത്യൻ പറഞ്ഞു:

"സീകേയുടെ മോളാ. ഡോക്ടറാ. എന്നാലും ആ പെങ്കുട്ടീടെ ഒരു ധൈര്യം. നാലാള് കാണുന്നു എന്ന വിജാരമില്ല..."

ഓടുന്ന കാറിലിരുന്ന് അവർ രണ്ടുപേരും പൊട്ടിച്ചിരിച്ചു.

തോടുകൾ പിന്നിട്ട് പുഴക്കരയിലൂടെ കാർ മുന്നോട്ടുനീങ്ങി. സത്യൻ വഴി പറഞ്ഞുകൊടുത്തു. രണ്ടു നാഴിക അകലെ കലം വിൽക്കുന്ന ഒരു പീടികയുടെ അരികിലെത്തിയപ്പോൾ അയാൾ കാർ നിറുത്തി. തൊട്ടരികിൽ ഒരു ചായപ്പീടിക കാണാം.

"എനിക്ക് പിട്ടും കടലയും. നിനക്കോ?"

"എനിക്കും?"

അയാൾ കാറിൽനിന്നിറങ്ങി ചായപ്പീടികയുടെ നേരെനടന്നു. വിജനമായ നിരത്തിലൂടെ പൊടിമണ്ണ് പാറത്തിക്കൊണ്ട് ഒരു ബസ് കടന്നുപോയി.

അവർ കാറിലിരുന്ന് പിട്ടും കടലയും തിന്നു. ടൗണിലെ സ്കൂളിലേക്കുപോകുന്ന പെൺകുട്ടികൾക്ക് ആ കാഴ്ച കണ്ടു നാണംവന്നു.

വക്കുപൊട്ടിയ പിഞ്ഞാണത്തിലെ എരിവുള്ള കടലയിൽ ആവിപൊങ്ങുന്ന പിട്ട് കുഴച്ച് അവൾ കൊതിയോടെ തിന്നു, ഇടയ്ക്കിടെ കടുപ്പമുള്ള ചായ മൊത്തിക്കുടിച്ചു.

"ഈ ദേശത്ത് ഏററവും നല്ല ചായ കിട്ടുന്ന പീടികയാണ് അനന്തന്റേത്."

അനന്തൻ കേൾക്കാൻ വേണ്ടി അയാൾ ഉച്ചത്തിൽപ്പറഞ്ഞു:

"അനന്തന്റെ ചായ കുടിച്ചെങ്കിലേ എനിക്ക് തൃപ്തിയാകുകയുള്ളൂ."

സത്യൻ സാമാവറിലെ കനലിൽ നിന്ന് ഒരു ബീഡി കത്തിച്ചു.

"ഇതാരതാ കാറ് മൂപ്പരെ?"

"ആ പെണ്ണിന്റെ."

"സീതേടെ മോളല്ലേ?ഞമ്മക്കറിയാം."

അനന്തൻ കണ്ണിറുക്കിച്ചിരിച്ചു.

സത്യൻ പൈസകൊടുത്ത് തിരികെ കാറിൽ ചെന്നിരുന്നു. കാർ സ്റ്റാർട്ടായി. അയാൾ പറഞ്ഞവഴിയെ അവൾ വണ്ടിയോടിച്ചു. അവളുടെ അറിവിൽ ആ ദേശത്തൊന്നും ഒരു സ്കൂളോ കോളേജോ ഇല്ല.

ഒരു കയററം ഇറങ്ങി കുലുക്കത്തോടെ കാർ പാടത്തിന്റെ കരയിലേക്കു തിരിഞ്ഞു. അയാൾ വണ്ടി നിറുത്താൻ പറഞ്ഞു. പാടത്തിലെ വെള്ളത്തിൽ കാറിന്റെ പ്രതിച്ഛായ അനങ്ങാതെ നിന്നു.

"അതാ, ഞാൻ പണിയെടുക്കുന്ന സ്ഥലം."

അയാൾ ഇടതുവശം ചൂണ്ടിക്കാട്ടി. അവിടെ ഒരു വലിയ ബംഗ്ലാവിന്റെപണിനടന്നുകൊണ്ടിരിക്കുകയാണ്. കല്ലും സിമന്റും കമ്പികളും കൂമ്പാരമായിചിതറിക്കിടക്കുന്നു.പണിക്കാർജോലിതുടങ്ങിയിരുന്നു.

അയാൾ ഡോർ തുറന്ന് കാറിൽനിന്നു പുറത്തിറങ്ങി.

"കമ്പിയുടെ പണിയാണ് എനിക്ക്. ഒരു ദിവസം മുഴുവൻ കമ്പി വളച്ചാൽ മുപ്പതുറുപ്പിക കിട്ടും. രാത്രിയും ജോലി ചെയ്താൽ അമ്പതോ അറുപതോ ഉറുപ്പിക. കോളേജിൽ പഠിപ്പിച്ചാൽ ഇത്രയും പൈസ കിട്ടുമോ ലില്ലീ?"

അവൾക്കു വിശ്വാസം വന്നില്ല.

അയാൾ ഷർട്ടഴിച്ച് തൊട്ടടുത്തുള്ള മാവിന്റെ കൊമ്പിൽ തൂക്കിയിട്ടു. ലുങ്കി മടക്കിക്കുത്തി ഒരു വലിയ കമ്പിപൊന്തിച്ചെടുത്ത് അളവുതിട്ടപ്പെടുത്തി വളയ്ക്കുവാൻ തുടങ്ങി. അയാളുടെ കൈകളിലെയും ചുമലുകളിലെയും മാംസപേശികളിൽ സൂര്യവെളിച്ചം ജ്വലിച്ചുനിന്നു.

"എപ്പടി?"

തിരികെ കാറിന്റെ അരികൽവന്ന് അയാൾ ചോദിച്ചു.

"രണ്ടു കമ്പികൾ കൂടി വളച്ച് കാണിച്ചുതരട്ടെ?"

"മതിയപ്പാ, ഹെർക്കുലീസ് തന്നെ. സമ്മതിച്ചു."

ഒരു നിമിഷനേരത്തെ മൗനത്തിനുശേഷം അയാൾ ഗൗരവത്തോടെ പറഞ്ഞു:

"കൂലിപ്പണിയെടുക്കുന്നതിൽ എല്ലാവരും എന്നെ കുററപ്പെടുത്തുന്നു. ഞാനതിൽ ലജ്ജിക്കുവാൻ ഒന്നും കാണുന്നില്ല. എനിക്കു സന്തോഷമേയുള്ളൂ."

അവളുടെ മുഖത്തുനോക്കി അയാൾ നിഷ്കളങ്കമായി ചിരിച്ചു.

"ഇനി നീ പോകൂ. അച്ചുതൻ നായർ കാത്തുനിൽക്കുന്നുണ്ടാകില്ലേ?"

ക്ലച്ചിന്മേൽ അവളുടെ സുന്ദരമായ പാദവും ഗിയറിന്മേൽ അവളുടെ വെളുത്തു നീണ്ട കൈവിരലുകളും നിശ്ചലമായി നിന്നു. കാർ മുന്നോട്ടു നീങ്ങുവാൻ വിസമ്മതിക്കുന്നതുപോലെ അനങ്ങാതെനിന്നു.

(തുടരും)



# നാടകം

**അ**ധികാരി: (അവളെ പകച്ചു നോക്കുന്നു. മറുപടി പറയുന്നില്ല. അയാളുടെ പ്രാഭവം ഇടിഞ്ഞുതാഴുന്നു എന്നതു് പ്രത്യക്ഷം...മുന്നോട്ടു് ഒരടികൂടി വയ്ക്കുന്നു. ചീത ഏതോ വിഭ്രാമക ഭാവത്തിലെന്നപോലെ മാറിപ്പോകുന്നു—അധികാരി മുന്നോട്ടു നടക്കുന്നു. ചീതയും അധികാരിയും തമ്മിലുള്ള രംഗം കഴിയുമ്പോൾ വിളക്കിനു ചുററും കൂടിയിരുന്നവർ പെട്ടെന്നു പിൻതിരിഞ്ഞു് അധികാരിയുടെ മുന്നോട്ടുള്ള പുരോഗതിതന്നെ നോക്കുന്നു. ഒരുനിമിഷത്തെ സന്ദിഗ്ദ്ധാവസ്ഥ... അധികാരി മരത്തിൽച്ചെന്നു തൊട്ടു... തിരിഞ്ഞു. പിന്നീടു് ഗമയാണു്. അധികാരി, ആ സ്ഥാനമഹത്വത്തിൻെറ ഗമയിൽത്തന്നെ നടന്നുവരുന്നു....കൂട്ടം ചാടി എണീററു ചുററും നില്ക്കുന്നു.)

അധികാരി: ഞാൻ അപ്പൊഴേ പറഞ്ഞില്ലേ? ഞാനൊരു പാപോം ചെയ്യിട്ടില്ല...അതുകൊണ്ടു് ദൈവകോപത്തിൻെറ ഹേതുവും ഞാനല്ല! ഉം...ഇനി...

ആഢ്യൻ: ആശാൻ.

ആശാൻ: അതെന്താ തിരുമേനിയായാൽ.

അധികാരി: ശെടാ! ഇതൊരു...ഞാൻ ധീരമായി എൻെറ പങ്കു ചെയ്തു.

ആഢ്യൻ: അടുത്ത ധീരൻ—ഇയാളാ ധീമാൻ.

ധിമ്മൻ: തിരുമേനീ (വിളിയിൽ അഭ്യർത്ഥനയാണു്.)

ആഢ്യൻ; എടോ! ധിമ്മനെന്നല്ല. ധീ—മാൻ ... ബുദ്ധിമാൻ ... തനിക്കതില്ലെന്നും, ഈ ശിരോരൂപം വെറും ഒരലങ്കാരമാണെന്നും ആർക്കാണറിഞ്ഞുകൂടാത്തതു്!

ആശാൻ: ഈ വാശി കൊള്ളില്ല.

ആഢ്യൻ: എങ്കിൽ ധിമ്മൻ പോകട്ടെ.

അധികാരി: ഇതിനൊരു പൗർവ്വാപര്യം വേണം. നമുക്കു് നറുക്കെടുത്തു കളയാം.

ആശാൻ: വേണ്ട...വേണ്ട.

അധികാരി: പിന്നെങ്ങനാ...?

ആഢ്യൻ: അല്ല. നമുക്കു് അതേക്കാൾ ഭേഷായിട്ടു് ഒരുട്ടം തോന്നണു.

ആശാൻ: എന്താ തിരുമേനീ?

ആഢ്യൻ: അക്ഷരശ്ലോകം. അസ്സലാ! അസ്സൽ...തുല്ലിടുന്നവൻ പോയിത്തൊടട്ടെ.

ധിമ്മൻ: അതു പററില്ല.

ആഢ്യൻ: ഹും...ഹേതു്...?

ധിമ്മൻ: ഞാൻ പോയാ പിന്നിവിടെത്തന്നങ്ങു നിക്കേണ്ടിവരും. എനിക്കൊരു ശ്ലോകോം തോന്നുല്ല.

അധികാരി: ഇത്രേം നേരം ഞാൻ ക്ഷമിച്ചു. അധികാരിയാണേലും ഒരു ജനാധിപത്യ മര്യാദയൊക്കെ വേണമല്ലോ ഇനി–സാദ്ധ്യമല്ല...പറയുന്നവർ പൊക്കോണം. ആശാൻ.

ആശാൻ: (അതു വേണമായിരുന്നോ എന്ന അർത്ഥത്തിൽ അധികാരിയെ നോക്കുന്നു. മെല്ലെ നടക്കുന്നു. അവശേഷിച്ചവരുടെ പ്രതികരണം പഴയതുപോലെ തന്നെ. ആശാൻെറ യാത്ര മുന്നോട്ടു് നീങ്ങുന്നതിനനുസരിച്ചു്...ചീതയുടെ രൂപം ആശാനെ സമീപിക്കുന്നു. മന്ത്രിക്കുന്ന സ്വരത്തിൽ അവൾ വിളിക്കുന്നു.)

ചീത: ആശാനേ—(ആദ്യം അയാൾ അതു കേൾക്കുന്നില്ല.)

ചീത: (വീണ്ടും അതേ രീതിയിൽ) ആശാനേ...

(ആശാൻ ഞെട്ടിത്തിരിയുന്നു. നോക്കുന്നിടത്തില്ല ചീത. അവൾ അയാളെ വലംവയ്ക്കുകയാണു്. ഒരു ഭ്രമാത്മക രംഗമാണിതു് എന്നുവേണം പ്രേക്ഷകർ ധരിക്കുവാൻ.)

ആശാൻ: നീ...നീ...ചീ...ത...

ചീത: അതേ സീത. അപവാദംകൊണ്ടു് ഒരു സമൂഹം കാട്ടിലേക്കു വലിച്ചെറിഞ്ഞ സീത.

ആശാൻ: ഇപ്പോൾ നീ...എന്നെ...?

ചീത: പാപം വലിച്ചെറിഞ്ഞു് ജീവിതം തെളിയിക്കാൻ പുറപ്പെട്ടതല്ലേ?

ആശാൻ: നിനക്കറിയരുതോ എല്ലാ സംഗതിയും.

ചീത: അറിയാം. അതുതന്നെയാണു് പ്രശ്നം. പണ്ടൊരഗ്നിപരീക്ഷയ്ക്കു് തുനിഞ്ഞവളാണു് സീത. ആളിക്കത്തുന്ന തീയുടെ മദ്ധ്യത്തിൽ—കേട്ടിട്ടുണ്ടാവുമല്ലോ. പണ്ഡിതനല്ലേ?

ആശാൻ: അധികം പറയണ്ട. താരതമ്യം കൊള്ളാം. ആ സീതയും. ഈ... ഈ...

ചീത: നിറുത്തണ്ട. പറയാം. 'ഇതിനു' മുമ്പെങ്കിലും—

ആശാൻ: (ക്ഷുഭിതൻ) ഏതിനുമുമ്പു്—

ചീത: അഗ്നിപരീക്ഷയ്ക്കു്—മുതിർക്കു്...

ആശാൻ: (ചഞ്ചലചിത്തനാകുന്നു.) മതിയാക്കു്.

ചീത: തുടങ്ങിയതു് ഞാനല്ല.

ആശാൻ: കൂനാങ്കുരുക്കു്...

ചീത: അതൊപ്പിച്ചതു നിങ്ങളാണു്... ചോദിക്കട്ടെ, എത്ര കുടുംബങ്ങളെ കുത്തുപാളയെടുപ്പിച്ചു? ആരെയൊക്കെ മറുനാട്ടിലും മാനത്തും പായിച്ചു? കണക്കു വല്ലതുമുണ്ടോ കൈയിൽ?

(ആശാൻ മൗനം)

എന്നാൽ എൻെറ കൈയിലുണ്ടു്. ബുദ്ധിമാൻ. ആശാൻ. നാട്ടുപ്രമാണി... ചൊല്ലുംചിതവുമറിയുന്നവൻ— പോരേ (ശബ്ദം നിശിതമായി) ഈ മുഖംമൂടികളുമായി എവിടെയൊക്കെ നുഴഞ്ഞുകയറി? അഹിതമെന്തുചെയ്തു? എൻെറ വീടു്...എനിക്കു് ജന്മം തന്ന എൻെറ അമ്മ...എനിക്കേകാധാരമായിരുന്ന കുടിൽ...അതുപോലും തകർത്തുകളഞ്ഞവനല്ലേ നിങ്ങൾ? പോ...പോയിത്തൊടു്. കിലുക്കിക്കുത്തുകാരൻെറ ഭാഗ്യംപോലെ അകം കിടന്നു് കിലുങ്ങുകയല്ലേ. ദൈവനാമവുമായിട്ടു്...പോ... പോയി സ്വന്തം വിധി ഏററുമേടിക്കു്.

(ആശാൻെറ കാലുകൾ മെല്ലെ നീങ്ങാൻ ശ്രമിക്കുന്നു.)

ചീത: പക്ഷേ...എൻെറ കണക്കുപുസ്തകവും അവിടെ നിവർത്തി വയ്ക്കപ്പെട്ടിട്ടുണ്ടാവും (ഒരു മാതിരി മന്ത്രംചൊല്ലുംപോലെ) പോ...പോ...പോ...

(ചീത വീണ്ടും അയാൾ നയിക്കുന്ന പഥത്തിൽനിന്നും വിട്ടുമാറുന്നു. ആശാൻ കാഞ്ഞിരത്തിൻെറ അവിടെ പോകുന്നു. തൊടുന്നു. ഒരുനിമിഷം. ഒന്നും സംഭവിക്കുന്നില്ല. തിരിയുന്നു. കൂടെയുള്ള കൂട്ടത്തിൻെറ പ്രതികരണം അതേപോലെതന്നെ. ആശാൻെറ പഴയ ചാഞ്ചല്യം അസ്തമിച്ചിരിക്കുന്നു. തിരിച്ചുനടക്കുന്നു. ചീതയുമായി സന്ധിച്ച സ്ഥലത്തുവരുമ്പോൾ ആശാൻ നിൽക്കുന്നു. ആരോടെന്നില്ലാതെ വീമ്പിളക്കുന്നു.)

ആശാൻ: കണക്കുപുസ്തകമുണ്ടത്രേ... ഞാൻ തെണ്ടിച്ചതിൻെറ കണക്കു്. എവിടെ അതു്? എന്നെ മര്യാദ പഠിപ്പിക്കുവാൻ വന്ന വരവേ! ഞാനെൻെറ സത്യം തെളിയിച്ചിരിക്കുന്നു. പാപമുക്തൻ!... പക്ഷേ, ഇവന്മാരിലാരോ കൊടുംപാപം ചെയ്തിരിക്കുന്നു... അധികാരി രക്ഷപ്പെട്ടു...അടുത്തവൻ—?...അടുത്തവൻ—?

(തട്ടി മുന്നോട്ടു് ചാണ്ടിയ മട്ടിൽ ധിമ്മൻ ആശാൻെറ മേത്തു് വന്നുവീഴുന്നു. ആശാൻ ആദ്യമൊന്നു പരിഭ്രമിച്ചുകൂടെന്നില്ല.)

ആശാൻ: എന്താ...? എന്താതേ!

ധിമ്മൻ: (പരിഭ്രമം മാറാതെ, ശകലം വിലാപത്തിൻെറ സ്വരത്തിൽ, കൊച്ചുകുട്ടികൾ പരാതിപറയുന്ന രീതിയിലും) ദേണ്ടെ പിടിച്ചുതള്ളി!

ആശാൻ: ആരാ...?

ധിമ്മൻ: മററാരാ...ആ കെഴട്ടുശുംഭൻ നമ്പൂരി! (ആശാൻ അങ്ങോട്ടു നോക്കുന്നു. 'താനൊന്നുമറിഞ്ഞില്ലേ' എന്ന മട്ടിൽ തിരുമേനി വിളക്കിൻെറ നേർക്കു തിരിഞ്ഞിരിക്കുകയാണു്.)

ആശാൻ: (അധികാരിയോടു്) ഉള്ളതാണോ?

ധിമ്മൻ: ഞാൻ പറഞ്ഞിട്ടു് വിശ്വാസം വരുന്നില്ല്യോ.

അധികാരി: തിരുമേനി കല്പിച്ചാൽ അവനൊന്നു് അനുസരിച്ചുകൂടായോ?

ധിമ്മൻ: കണ്ടോ...കണ്ടോ...

ആശാൻ: (അല്പം ഉറക്കെ) ഹോയ്... നമ്പൂതിരി...തിരുമേനി!

അധികാരി: എന്തിനാ വിളിച്ചുകൂവുന്നതു്. അവനും പോകേണ്ടവനല്ലേ. നാലില്ലത്തിൽ കാരണോപ്പാടന്മാരുടെ പ്രതിനിധിയാ. അവനും...ഒരു നിമിഷം നേരത്തേ നടന്നാ...അവനാ നല്ലതു്.

ആശാൻ: അതു ശരിയാ...എന്നാ പോ...പോയിത്തൊടു്. അതിനേ... അതിനു ഞാൻ—ഹോ! എനിക്കു പേടിയാകുന്നു. ദേ! മററൊന്നും തോന്നരുതു്... എനിക്കു വേണ്ടിയേ...

ആശാൻ; വേണ്ടി. ഉം.

ധിമ്മൻ: അങ്ങോട്ടൊന്നു പോയി തൊട്ടിട്ടു വരാമോ? (സന്തോഷിക്കാൻവേണ്ടി) ഞാനെന്തുവേണേലും തരാം. കേട്ടോ! നല്ല തേനൂറുന്ന വരിക്കച്ചക്കയോ...നാക്കു പോലും അലിഞ്ഞുപോകുന്ന പാലടപ്രഥമനോ...അല്ല ഇനി ഇതൊന്നും പോരെങ്കിൽ ഏട്ടനുവേണ്ടി മാത്രമായിട്ടൊരു കമ്മിയോ, കഥകളിയോ ഒന്നും കൊണ്ടു നിന്നില്ലെങ്കി... പന്തീരടി ഭൂമിയേ...

ആശാൻ: നിനക്കുവേണ്ടി പോയി തൊടാൻ...അല്ലേ?

ധിമ്മൻ: അതേന്നു്. ഒന്നാലോചിച്ചാ എന്തൊന്നു ജോലിയിരിക്കുന്നു. ചുമ്മാ പോയൊന്നു തൊട്ടാപ്പോരേ?

ആശാൻ; നീ—പാപം ചെയ്തിട്ടുണ്ടോ?

ധിമ്മൻ: അശേഷമില്ല. ദേഹേ?! ഞാൻ ആരെപ്പിടിച്ചു്, എവിടെ വേണോങ്കിലും സത്യം ചെയ്യാം.

ആശാൻ: ദേ! ആ നാഗക്കല്ലിൽ തൊട്ടു പറയാവോ?

ധിമ്മൻ: അതിനെന്താ? (ഒരു ചുവടു് വയ്ക്കുന്നു.) പിന്നെ! ഒരു അക്ഷരപ്പെശകു് വന്നിട്ടൊണ്ടെങ്കി തൊട്ടാ കല്ലു് പാമ്പാകുമോ?

ആശാൻ: അപ്പോ നീ ചെയ്തിട്ടുണ്ടു് ധിമ്മാ!

ധിമ്മൻ: ആശാനേ... അതു്...നാഴീം ഉരിയേം ആയിട്ടു് അല്പസ്വല്പം ...ശെടാ അതൊന്നും ചെയ്യാത്ത ആരാ ഈ ഭൂമീലൊള്ളതു്.

(ചീത പൊട്ടിച്ചിരിക്കുന്നു.)

ധിമ്മൻ: ആരാ ...ചിരിച്ചതു്?

ആശാൻ: ചിരിയോ? ആരും ചിരിച്ചില്ല.

ധിമ്മൻ: കള്ളം! ഞാൻ കേട്ടതല്ലേ?

ആശാൻ: നിനക്കാധി കയറിത്തുടങ്ങിയതാ.

ധിമ്മൻ: അല്ലെന്നു്. ആ സ്വരംകൂടി—

ആശാൻ: നിന്നു ഭാരതമഴിക്കാതെ

(ശേഷം 51-ാം പേജിൽ)

# മൂദേവി മനനയും



## ജി. ശങ്കരപ്പിള്ള






കൗമുദി ന്യൂസ് സർവീസ്




## ആശംസകളുടെ ബന്ധനം

ബന്ധനത്തിൽ. കവിതകൾ ബി. എൻ. മങ്ങാട്ട്. വില -4 രൂപ. ആറു കവിതകൾ. എല്ലാററിനും ഒരുതരം പടപ്പാട്ടിൻെറ സ്വഭാവമാണ്. മെച്ചപ്പെട്ട ആറ് ഗാനങ്ങളെന്നല്ലാതെ, കവിതകൾ എന്നു വിളിക്കാൻ വയ്യ. ആശംസകളും അഭിപ്രായങ്ങളും എഴുതിയവർ: ടി. എം. ചുമ്മാർ, വൈലോപ്പിള്ളിൽ ശ്രീധരമേനോൻ, വൈക്കം മുഹമ്മദ് ബഷീർ, ഡോക്ടർ കെ. ഭാസ്കരൻനായർ, എൻ. ബാലാമണിയമ്മ, പാലാ നാരായണൻനായർ, എം. പി. അപ്പൻ, അക്കിത്തം, നാലാങ്കൽ കൃഷ്ണപിള്ള, കടത്തനാട്ട മാധവിഅമ്മ, വെട്ടൂർ രാമൻനായർ, സി. എൽ. ജോസ്, കടകത്തനാട്ട് നാരായണൻ, ഫാദർ ആൻറണി ചിറത്തലയ്ക്കൽ, വി. സാംബശിവൻ, സി. അച്യുതമേനോൻ, പുത്തൻകാവ് മാത്തൻ തരകൻ, ചേതവള്ളി ശശി, കൊടുപുന്ന ഇവരുടെയെല്ലാം ആശംസാവചനങ്ങൾ കടന്നുവേണം കവിതയിലെത്താൻ. കവിതയിലെത്തിയാലോ? വേഗം മടക്കയാത്ര ആരംഭിക്കുകയും ചെയ്യാം.

## നാടകചിന്ത

കേരള യൂണിവേഴ്സിററി സ്ററുഡൻസ് യൂണിയൻ ആരംഭിച്ച 'കനൽ' എന്ന ത്രൈമാസികത്തിൻെറ ആദ്യപതിപ്പ്. ഈ പതിപ്പ് തയ്യാറാക്കിയിട്ടുള്ളതു് കവികളായ ഡി. വിനയചന്ദ്രനും വി. ജി. തമ്പിയുമാണ്. വില: മൂന്നു രൂപ. പ്രഥമലക്കം നാടകചിന്തയ്ക്കു് സമർപ്പിച്ചിരിക്കുന്നു. ജി. ശങ്കരപ്പിള്ള, കാവാലം, നരേന്ദ്രപ്രസാദ്, കെ. സരസ്വതി, ഗോപാലകൃഷ്ണൻ, ദാമോദരഷെട്ടി, ഐ. ഷൺമുഖദാസ് മുതലായവർ നാടകകലയുടെ നാനാവശങ്ങളെക്കുറിച്ചെഴുതിയിരിക്കുന്നു. ചില നാടകങ്ങളുടെ വിവർത്തനങ്ങളും വിവിധ നാടകവേദികളെക്കുറിച്ചുള്ള കുറിപ്പുകളും ഉണ്ട്. ഇത്തരം സംരംഭങ്ങൾ കൊള്ളാമെന്നു പറയുമ്പോഴും, വല്ലാത്തൊരു പ്രകടനാത്മകത ഇതിനുള്ളിൽത്തന്നെ കുടികൊള്ളുന്നില്ലേ എന്നൊരു തോന്നൽ.




## വൈദ്യശാസ്ത്രത്തിലെ മഹാരഥന്മാർ

വൈദ്യശാസ്ത്രത്തിലെ മഹാരഥന്മാർ. ശാസ്ത്രഗ്രന്ഥം. ഡോക്ടർ എസ്. തങ്കയ്യൻ. നന്ദിനി പബ്ലിക്കേഷൻസ്, തിരുവനന്തപുരം—15 വില:




10–രൂപ. വൈദ്യശാസ്ത്രത്തിന് മഹത്തായ സംഭാവനകൾ നൽകിയ നൂറിലേറെ വൈദ്യശാസ്ത്രവിശാരദന്മാരെക്കുറിച്ച് ഈ പുസ്തകത്തിൽ ലളിതമായി പ്രതിപാദിക്കുന്നു.

## റിസറക്ഷൻ

റിസറക്ഷൻ. നാടകം. ചോറോട് വാസു. പ്രസാധകൻ, സുമൻ പബ്ളിക്കേഷൻസ്, മാവൂർ—കോഴിക്കോട്, വില–5 രൂപ. അരങ്ങിൽ ഒട്ടൊക്കെ വിജയിച്ച ഒരു നാടകമാണിതു്. സംഘർഷമനുഭവിക്കുന്ന മനുഷ്യമനസ്സിനെ നാടകരൂപത്തിലൊതുക്കേണ്ടതെങ്ങനെയെന്ന് ഈ നാടകകൃത്തിന് കുറച്ചൊക്കെ പിടികിട്ടിയിട്ടുണ്ട്. അമ്മയെവിററു കാശാക്കുന്ന മഹീന്ദ്രൻ എന്ന ഒരസാധാരണ കഥാപാത്രത്തെ ചുററിപ്പററിയാണ് ഈ നാടകത്തിൻെറ പ്രമേയം വികസിക്കുന്നതു്. മുറുക്കിക്കെട്ടിയ [illegible] ർക്കുന്ന ഡയലോഗുകൾ. എം. ആർ ചന്ദ്രശേഖരൻ ഒരവതാരികയും എഴുതിച്ചേർത്തിട്ടുണ്ട്. ഒരനുഗ്രഹത്തിൽ കവിഞ്ഞൊരു പ്രത്യേകതയൊന്നും ഈ അവതാരികയ്ക്കില്ല.




## നാട്ടരങ്ങ്

നാട്ടരങ്ങ്. കവിതകൾ. ഡോക്ടർ എഴുമംഗലം കരുണാകരൻ. പ്രസാ: സുമൻ പബ്ലിക്കേഷൻസ്, കോഴിക്കോട്. വില–5 രൂപ. പതിനഞ്ചു കവിതകൾ. ഡോക്ടർ വെള്ളായണി അർജ്ജുനൻെറ അവതാരിക. നാടൻ കവിതകളുടെ ചുവടുപിടിച്ചെഴുതിയ ചില കവിതകൾ ഈ സമാഹാരത്തിലുണ്ട്. നാടൻ കവിതകളുടെ ലാളിത്യം എല്ലാ കവിതകൾക്കുമുണ്ട്. ഈ ലാളിത്യത്തിനപ്പുറത്തു് മററെന്തെല്ലാമുണ്ടെന്നു പരിശോധിക്കേണ്ടിവരുമ്പോഴാണ് പ്രശ്നം. ഒരുതരം പാട്ടായി വെറുതെയങ്ങ് മൂളിപ്പാടി മറക്കാനുള്ളതുമാത്രമാണോ കവിത? നാട്ടുമ്പുറത്തെ പാട്ടുകളെല്ലാം കവിതയാകണമെന്നുമില്ലല്ലോ.





# സംഗീതത്തിൽ പൂത്ത പ്രേമം

## കോഴിക്കോടൻ

വേണുവിന്റെയും ജലജയുടേയും അകൃത്രിമസുന്ദരമായ ഭാവാഭിനയപാടവത്തിന് മാറ്റുപ്പെട്ടി എൽ. പി. സ്കൂളുകളമൊരുക്കിയ ഒരു ഭരതചിത്രമാണ്, എൻ. എൻ. ഫിലിംസിന്റെ പതിമ്മൂന്നു റീലുകൾ മാത്രമുള്ള മർമ്മരം. ചലച്ചിത്രനക്ഷത്രങ്ങളുടെ ഗ്ലാമറും പ്രകാശപ്രവാഹവും രണ്ടുപേർക്കുമില്ലെങ്കിലെന്ത്, അഭിനയസാമ്രാജ്യത്തിലെ രാജാവും രാജ്ഞിയുമാണ് അവരിരുവരുമെന്ന് ഒരിക്കൽക്കൂടി തെളിയിക്കപ്പെട്ടിരിക്കുന്നു. സുരേഷ് സമർത്ഥമായി എഡിററു ചെയ്ത രാമചന്ദ്രബാബുവിന്റെ ദൃശ്യബിംബങ്ങൾക്കൊപ്പം മൂന്നാറിലെ ചായത്തോട്ടങ്ങൾ കടന്ന് സ്കൂൾ പരിസരത്തെത്തുന്നതു തന്നെ എന്തെന്നില്ലാത്ത ഒരാനന്ദാനുഭൂതിയാണ്. പച്ചപുതച്ച പ്രകൃതി നൃശതമാനവും സചേതനം. നയനമോഹനം. സ്കൂളിലെ ടീച്ചർമാർക്കുമില്ല, കുട്ടികൾക്കുമില്ല മുഖംമൂടിയൊന്നും. മനസ്സിളക്കിമറിക്കാൻ പോന്ന ഒരു പ്രേമകഥയുടെ തികച്ചും മധുരവും സൂക്ഷ്മവുമായ ആവിഷ്കരണമാണ് ഭരതൻ ഈ പശ്ചാത്തലത്തിൽ സാധിച്ചിരിക്കുന്നത്. ഭാവഗാനത്തിന്റെ മാധുര്യവും നാടകീയ സൗഭാഗ്യവുമുള്ള ഹൃദയസ്പർശിയായ പ്രതിപാദനം.

### രണ്ടു ലോകങ്ങൾ

എസ്റ്റേററിലെ പള്ളിക്കൂടത്തിൽ ഹെഡ്മാസ്റ്ററായെത്തുന്ന നാരായണയ്യർ, വിദ്യാലയം ഒരു സംസ്കാരകേന്ദ്രമായിക്കാണുന്ന ആളാണ്. അവിടത്തെ പാട്ടു ടീച്ചറോ വൈധവ്യമനുഭവിക്കുന്ന ദുഃഖപുത്രിയും. തികച്ചും വിഭിന്നമായ രണ്ടു ലോകങ്ങളിൽ കഴിയുന്നവർ, രണ്ടു ജാതിക്കാർ, രണ്ടു തത്വശാസ്ത്രങ്ങളിൽ വിശ്വസിക്കുന്നവർ. എങ്കിലും സംഗീതമകരന്ദത്തിൽ പൂത്ത രണ്ടുപേരുടേയും പ്രേമബന്ധം സൃഷ്ടിക്കുന്ന മൂന്നാമതൊരു പ്രപഞ്ചത്തിന്റെ മർമ്മരം നമുക്കീ ചിത്രത്തിൽ കാണുകയും കേൾക്കുകയുമാവാം. അത് ദലമർമ്മരമല്ല. മുളങ്കാടിന്റെ മർമ്മരവുമല്ല. പ്രത്യേത സ്ത്രീപുരുഷ പ്രേമബന്ധത്തിന്റെ ലയമർമ്മരമാണ്. പ്രേമത്തിന്റെ ചന്ദനച്ചാറും ആഹ്ളാദക്കൊടുങ്കാററും കത്തിക്കാളുന്ന ജീവിത മഹാബ്രഹ്മാണ്ഡത്തിൽനിന്നു പൊങ്ങുന്ന വിവിധ വികാരങ്ങളുടെ ഉഷ്ണജ്വാലയും ഈ കൊച്ചുപടത്തെ ഒരേ സമയം ചേതോഹരവും ഗൗരവംനിറഞ്ഞതുമാക്കിത്തീർത്തിരിക്കുന്നു. കാഴ്ചക്കാരുടെ ഹൃദയം വികാരതരംഗിതമാക്കാൻ കെല്പുററതാണ്, മർമ്മരത്തിലെ സ്നേഹവികാരങ്ങളും പ്രേമവായ്പും സംഗീതലഹരിയും ദുഃഖജ്വാലയും പ്രകൃതിസൗന്ദര്യവും വിരഹവേദനയും എല്ലാം. വൈകല്യങ്ങൾ ചിലതുണ്ടെങ്കിലും, ഭരതൻ ഈ ചിത്രരചനയിലൂടെ അല്പം കൂടി പൊക്കംവച്ചിരിക്കുന്നു.

നാരായണയ്യർ സ്കൂളിലെത്തുമ്പോൾ അവിടെ അരാജകത്വം മർക്കടവേഷം കെട്ടി അരങ്ങു തകർക്കുകയാണ്. മരത്തിന്റെ മുകളിൽത്തന്നെയാണ് ഒരുത്തന്റെ ഇരിപ്പ്. "ഞാൻ പരമേശ്വരൻമാഷ്, ഇവിടത്തെ സ്റ്റാഫ്" ഒരാൾ അദ്ദേഹത്തെ നാരായണയ്യർക്ക് സ്വയം പരിചയപ്പെടുത്തി. പിന്നെ അവിടത്തെ വാരസ്യാർ ടീച്ചർ, ദേവകി ടീച്ചർ, നിർമ്മല ടീച്ചർ എന്നിവരെയും. പിന്നെയുള്ളത് പ്യൂണായിട്ടും വെപ്പുകാരനായിട്ടും എല്ലാം വേഷം കെട്ടുന്ന രാമൻനായരാണ്. ഡിസിപ്ലിൻ എന്നത് ആ സ്കൂളിന്റെ അടുത്തുകൂടെയൊന്നും പോയിട്ടില്ല. "ഒരു സ്കൂളെന്നു പറഞ്ഞാൽ എന്താണെന്ന് ഞാനവർക്കു കാണിച്ചുകൊടുക്കും," നാരായണയ്യർ വീരവാദം മുഴക്കി.

### സ്വർഗ്ഗീയ പ്രേമത്തിന്റെ തുടക്കം

ദേശീയഗാനം പാടുമ്പോൾ കയറിവന്ന നിർമ്മല ടീച്ചറെ, അന്ന് ഹെഡ്മാസ്റ്റർ തുറിച്ചുനോക്കി. തന്നെയുമല്ല, രജിസ്റ്ററിൽ ഒപ്പിടാൻ വന്ന അവരോട്, "മൂന്നു ദിവസം ആബ്സെൻറായതിന് ഇന്നാണോ ലീവ്ലെററർ കൊണ്ടുവരുന്നതെ"ന്ന് ചോദിക്കുകയും ചെയ്തു. ഒരു പൊട്ടിക്കരച്ചിലായിരുന്നു അതിന്റെ പ്രത്യാഘാതം. അയ്യരുടെ ഗൗരവം കുറഞ്ഞു. ടീച്ചർ ദൂരെയാണ് താമസമെന്നും ബസ്സുകാത്ത് കാലത്താറു മണിക്കേ സ്ററാൻഡിൽ നില്പാണെന്നും അറിഞ്ഞപ്പോൾ പ്രത്യേകിച്ചും. ഏതായാലും ടീച്ചർ, കുട്ടികളെ പാട്ടു പഠിപ്പിക്കുന്നതിലെ തന്മയത്വം കണ്ടറിഞ്ഞ നാരായണയ്യർ പുളകംകൊണ്ടു. എല്ലാം മറന്നു ഞ്ങ്ങോരതിൽ ലയിച്ചുനിന്നു. അവിവാഹിതനും അന്യസ്ത്രീയുടെ ഗന്ധമെന്തെന്നറിഞ്ഞിട്ടു പോലുമില്ലാത്തവനുമാണ്, അമ്മ സുന്ദരാംബാളോടും തങ്കച്ചി സരസ്വതിയോടും കൂടി അഗ്രഹാരങ്ങളിൽ മാത്രം താമസിച്ചു ശീലിച്ച അദ്ദേഹം. അദ്ദേഹമാണ് നിർമ്മലടീച്ചറുടെ സ്വരമാധുര്യത്തിലടിതെററി വീണത്. സന്തുഷ്ടനായ അയ്യർ, സ്വയംരചിച്ച ഒരു കവിത ചിട്ടപ്പെടുത്തിപ്പാടാൻ ടീച്ചറെ ഏല്പിച്ചു. നിർമ്മല അതും ഭംഗിയായി പാടി. അതുംകൂടി കേട്ടതോടെ, സംഗീതത്തിന്റെ അഭൗമ രാഗ-ശ്രുതി-ലയ-മാധുര്യത്തിൽ-നിർമ്മലയുടെ മനസ്സിൽ കയറിയിരിക്കുകയായിരുന്നു അദ്ദേഹം. ഒരു സ്വർഗ്ഗീയപ്രേമത്തിന്റെ മധുരമായ തുടക്കം. ക്ലാസ്മുറിയിൽവച്ചും ടിഫിൻ കഴിക്കുമ്പോഴും ഇരുവരുടേയും വീടുകളിൽ വച്ചും ബീച്ചിൽവച്ചും വളർന്നു വികസിച്ച അയ്യരുടേയും ടീച്ചറുടേയും പ്രേമത്തിന്റെ ദൃശ്യവിന്യാസങ്ങൾ ഏറക്കുറെ ഒറിജിനലും വശ്യസൗന്ദര്യം നിറഞ്ഞുവഴിയുന്നതുമായിരുന്നു.

നിർമ്മലയ്ക്ക് പെട്ടെന്ന് ഒരു ട്രാൻസ്ഫർ ഓർഡർ വന്നപ്പോൾ, തങ്കച്ചിയുടെ കല്യാണാഘോഷത്തിൽ പങ്കുകൊള്ളാനെത്തിയ എ. ഇ. ഒ. ശേഷാദ്രിയോടു പറഞ്ഞ് അയ്യർ ആ ട്രാൻസ്ഫർ തട്ടിമാററി. നിർമ്മലയുടെ "യെസ്" എന്ന മറുപടി കിട്ടിയതു നാരായണയ്യരുടെ ആഹ്ളാദം മുട്ടും കൊട്ടിയതു. ഒന്നാന്തരമൊരു സീക്വൻസാണ്. പിന്നീടാണ്, നിർമ്മല തന്റെ കഥ പറയുന്നത്. "ഞാൻ ഒരു ഭാര്യയായിരുന്നു"വെന്നും "രാഷ്ട്രീയത്തിൽ ഗോപിച്ചേട്ടൻ ഒരു എക്സ്ട്രീമിസ്റ്റ് ആയിരുന്നു"വെന്നും "ജീവിച്ചിരിപ്പുണ്ടെങ്കിൽത്തന്നെ വല്ല ഇരുമ്പഴികൾക്കു പിന്നിലുമായിരിക്കു"മെന്നും മററും. ഒന്നരവർഷമേ അവർ ഒരുമിച്ചു ജീവിച്ചുള്ളൂ. അതിന്റെ ഓർമ്മയ്ക്കായി അവൾക്കൊരു കുട്ടിയുമുണ്ട്. അവൻ അവളുടെ അച്ഛന്റെ കൂടെ വളരുന്നു.

### കൺഫ്യൂഷനും കല്യാണവും

നാരായണയ്യർ തികച്ചും കൺഫ്യൂഷനിൽ അകപ്പെട്ടു. എങ്കിലും അയാൾ കാണുന്ന ചിത്രങ്ങൾ ടീച്ചറുടേതു മാത്രമായിരുന്നു. കടപ്പുറത്ത് കുടിൽ കെട്ടിത്താമസിക്കുന്ന ഡ്രോയിങ്മാസ്റ്റർ ദേവനെ കാണാൻ ചെന്ന അയ്യരോടദ്ദേഹം ചോദിച്ചു: "നിർമ്മലയുടെ ചിത്രം മാഷിന് മനസ്സിൽ നിന്നു മായ്ച്ചുകളയാൻ പററുമോ?" കൂടെ ഇങ്ങനെ ഒരഭിപ്രായവും: "ബന്ധങ്ങൾ തുടങ്ങേണ്ടത് ഇന്നലെയുടെ ചാരത്തിൽ നിന്നല്ല." അയ്യരുടെ മനസ്സിന്റെ ഇടയിളക്കം തീർന്നു. അങ്ങോർ നിർമ്മലയെ രജിസ്ട്രാറാഫീസിൽ വച്ച് കല്യാണം കഴിച്ചു വീട്ടിൽക്കൊണ്ടുവന്നു. താരുണ്യത്തിന്റെ തണൽതേടുന്ന മകന്റെ ഈ പ്രവൃത്തി അംഗീകരിക്കാൻ പ്രയാസംതോന്നിയ സുന്ദരാംബാൾ ആദ്യം പൂജാമുറിയിൽ കയറിയെങ്കിലും പിന്നീട് രണ്ടുപേരെയും വിളിച്ച് അനുഗ്രഹിച്ചു. പക്ഷേ, ഒരുനാൾ മകനുമായി കയറിവരുന്ന നിർമ്മലയെ കണ്ടപ്പോൾ അവർക്കു സഹിച്ചില്ല. അവിടെ നിൽക്കാൻ കഴിഞ്ഞുമില്ല. ഭാണ്ഡംകെട്ടി അവർ മകളുടെ വീട്ടിലേക്കുനടന്നു. നാരായണയ്യർക്കും സഹിക്കാൻ കഴിയുന്നതായിരുന്നില്ല, അമ്മയുടെ ആ പോക്ക്.

ഒടുവിൽ അതും സംഭവിച്ചു. ഒരുനാൾ പുറത്തുപോയി നാരായണയ്യരും നിർമ്മലയും മടങ്ങിവരുമ്പോൾ വീടിന്റെ മുൻവശത്ത് പടവിൽ അയാൾ ഇരിക്കുന്നു. പൊലീസ് തലയ്ക്ക് വിലപറഞ്ഞ് ഇപ്പോൾ സന്യാസിയായി മാറിയ ഗോപി. വീണ്ടും മനസ്സിൽ കൊടുങ്കാററ് ആഞ്ഞടിച്ചു. ആതിഥ്യയോടെ ഊണുകഴിച്ച ഗോപി, മകനു കൊടുക്കാൻ നിർമ്മലയ്ക്ക് ഒരു രുദ്രാക്ഷമാലയും നൽകി സ്ഥലംവിട്ടു. അയാൾ ഇറങ്ങിയത് തേയിലക്കാട്ടിൽ മറഞ്ഞിരിക്കുന്ന പൊലീസുകാരുടെ തോക്കുകൾക്കു മുന്നിലായിരുന്നു. വെടിയൊച്ചയും നിർമ്മലേയെന്ന വിളിയും മാത്രമേ അവർ കേട്ടുള്ളൂ. ഒപ്പം അവളുടെ കരച്ചിലും. ഇരുട്ടിലേക്കോടാൻ ഭാവിച്ച നിർമ്മലയെ പിടിച്ചു മാറോടണച്ചുനിറുത്താൻ നാരായണയ്യർ ബുദ്ധിമുട്ടിയതു കുറച്ചൊന്നുമല്ല.

### കലാസുഭഗമായ മുഹൂർത്തങ്ങൾ

ഭരതന്റെ ഈ പുതിയ കഥാഖ്യാനത്തിൽ കലാസുഭഗമായ അനേകം മുഹൂർത്തങ്ങളും നല്ല ഭാവാഭിനയവുമുണ്ട്. രണ്ടു പുരുഷന്മാരുടെ ഭാര്യയാകേണ്ടിവന്ന നിർമ്മലടീച്ചറുടെ ഭാഗം ജലജയും അവളെ പ്രേമിച്ച നാരായണയ്യരുടെ വികാരം ആവിഷ്കരിച്ചതു് നെടുമുടി വേണുവും ആയാൽ ആരു് ആരെ തോല്പിക്കുന്നു എന്നു പറയാൻ പ്രയാസം. "തല്ലാനും ശിക്ഷിക്കാനുമല്ല, ഞാൻ ചെറുക്കനെ പള്ളിക്കൂടത്തിലയയ്ക്കുന്നതെ"ന്നു പറഞ്ഞു ലഹളയുണ്ടാക്കാൻ വന്ന പോക്കിരിയെ, "കുട്ടികൾ തെററു ചെയ്താൽ അധ്യാപകൻ ശിക്ഷിക്കും; അതു് കുട്ടികൾ നന്നാവാൻ വേണ്ടിയാണ്" എന്നു പറഞ്ഞ് നാരായണയ്യർ അയാളെ അടക്കിക്കളയുന്ന രംഗത്തിനുപോലും എന്തു ഭംഗി! നിർമ്മലയെ കാർത്തികവിളക്കിനു വീട്ടിലേക്കു ക്ഷണിച്ച അയ്യരുടെ മദ്ദളവും തങ്കച്ചിയുടെ പാട്ടും ടീച്ചറുടെ വീണയും ഒരുക്കുന്നതു് ഒരു സംഗീത സദിരുതന്നെയാണ്. മാട്ടുപ്പെട്ടിയിലേക്ക് മാററത്തിനു ശ്രമിച്ച് ഒടുവിലതു് കിട്ടിയെന്നായപ്പോൾ, അതിടങ്കോലിട്ടു തകരാറാക്കിയ നാരായണയ്യരോടു ശുണ്ഠിയെടുത്തു വെളിച്ചപ്പെടുന്ന ലളിതയുടെ ത്രേസ്യാമ്മയെ ആർക്കെങ്കിലും മറക്കാൻ കഴിയുമോ? "എന്റെ നാലു പിള്ളേരും അതിയാനും ഇവിടെ. ഇഷ്ടമുള്ളോരെ, പിരിഞ്ഞിരിക്കാൻ അത്ര വലിയദെണ്ണാണെങ്കിൽ വീട്ടിൽ കൊണ്ടുപോയിക്കൂടേ" എന്നും മററും പറഞ്ഞ ത്രേസ്യാമ്മ, ഒടുവിൽ "നിങ്ങളനുഭവിക്കു"മെന്ന് കർത്താവിനെപ്പിടിച്ചു ശപിക്കുകകൂടി ചെയ്യുന്നു. പ്രസ്ഥാനത്തിനുവേണ്ടി ജീവിതമർപ്പിച്ച ഗോപിയുടെ നക്സലൈററും നന്നെ ചെറിയ റോളാണെങ്കിലും ഒന്നാന്തരം. മീനയുടെ സുന്ദരാംബാളും സാവിത്രിയുടെ സരസ്വതിപോലും ഭംഗിയായിരിക്കുന്നു. ഈ ചിത്രത്തിൽ ജോസ് അവതരിപ്പിച്ച സ്വാതന്ത്ര്യേച്ഛുവും ബുദ്ധിജീവിയുമായ പെയ്ൻറർ ദേവനും കൂട്ടുകാരി ലില്ലി ടീച്ചറും അവരുടെ വേഷവും കടപ്പുറത്തെക്കുടിലും ജോർ. പക്ഷേ, ഒരു സംശയം, ഈയാൾ എൽ. പി. സ്കൂളിലെ ഡ്രോയിങ്മാസ്റ്റർ തന്നെയോ, അതോ, ചോഴമണ്ഡലത്തിൽനിന്ന് ലീവിൽവന്നതോ? നാരായണയ്യർ പാൻറ്സിട്ടതിനോടും എനിക്കു് യോജിപ്പില്ല. വീട്ടിലെങ്കിലും തമിഴുപേശുവാൻ അയ്യർ ശ്രദ്ധിക്കേണ്ടതായിരുന്നുതാനും.

സംഗീതത്തിൽ പൂത്ത ഈ പ്രേമത്തിന്റെ സംഗീതവിഭാഗവും ഉന്നതനിലവാരം പുലർത്തിക്കാണുന്നു. എം. എസ്. വിശ്വനാഥൻ ഈണം നൽകി ഉണ്ണിമേനോനും ജാനകിയും പാടിയ കാവാലത്തിന്റെ വരികൾ എല്ലാം ഇമ്പമുള്ളവയാണ്. കുട്ടികൾക്കായി നിർമ്മലടീച്ചർ പാടുന്ന "വട്ടത്തിൽ വട്ടാരവും" പല രാഗങ്ങളിൽപ്പാടിയ നാരായണയ്യരുടെ രചനയായ "ഓം, ഇരുളിൽ തുയിലുണരും മന്ത്രവും" അയ്യരുടെ വീട്ടിൽ വച്ച് തങ്കച്ചിക്കു വേണ്ടിപ്പാടിയ "കർണ്ണാമൃതം കണ്ണന് കർണ്ണാമൃത"വും വീണ്ടും കേൾക്കാൻ തോന്നുമാറു് മരന്ദമധുരങ്ങളത്രേ.



ഭാവാഭിനയത്തിന്റെ അത്യുന്നതങ്ങളിൽ—ജലജ, നെടുമുടി വേണു

# ആത്മസാക്ഷാത്ക്കാരത്തിന്റെ കവിത

## മൂന്ന്

ഒരു കാര്യം ഇത്തരുണത്തിൽ എടുത്തു പറയേണ്ടതായിട്ടുണ്ട്: ഗാനാത്മകമാണ് ശ്രീനാരായണഗുരുവിന്റെ കവിതകളെല്ലാംതന്നെ. സംഗീതത്തെ സാഹിത്യഭിന്നമായ കലയായിട്ടല്ല, കവിതയുടെ അവിഭാജ്യഘടകമായിട്ടാണ് അദ്ദേഹം സ്വീകരിച്ചത് എന്നു തോന്നുന്നു. വാസ്തവത്തിൽ ശുദ്ധകവിത ആന്തരികാനുഭൂതികളുടെ സംഗീതമാണല്ലോ. സംഗീതസാന്ദ്രമായ ഹൃദയത്തിൽനിന്നുറവെടുക്കുന്ന കവിത ശ്രുതിലയത്തിന്റെ മാധുര്യമൂറുന്നതായിരിക്കും. സംഗീതത്തിന്റെ ത്രികരണങ്ങളായ ഗീത വാദ്യ നൃത്തങ്ങളുടെ ഓരോന്നിന്റേയും പൗർവാപര്യേണയുള്ള ആത്മാവായിരിക്കുന്ന ഭാവരാഗതാളങ്ങൾ ധ്വനിപ്പിക്കുന്ന മനോഹരകൃതികളാണ് വിനായകാഷ്ടകം, വാസുദേവാഷ്ടകം, ചിദംബരാഷ്ടകം, ശിവപ്രസാദപഞ്ചകം, ജനനീ നവരത്നമഞ്ജരി തുടങ്ങിയവ. സ്തോത്രങ്ങളിൽ മാത്രമല്ല ദാർശനിക രചനകളിലും മനസ്സിനെ ശാന്തിലയത്തിൽ അലിയിക്കുന്ന രാഗങ്ങളുടെ അലയടികൾ വരുന്നുണ്ട്. രൂപപ്രൗഢിയിൽനിന്ന് ലാളിത്യത്തിലേക്കുള്ള ഇറക്കവും അവിടെനിന്ന് ഭാവഗാംഭീര്യത്തിലേക്കും അനുഭൂതി തീവ്രതയിലേക്കുമുള്ള കയററവും ഇക്കാലത്തെ കവിതകളുടെ മുഖമുദ്രയാണ്. കുണ്ഡലിനിപ്പാട്ടാണ് ഇതിന് ഏററവും മികച്ച തെളിവ്. ശിവ-ശക്തി ഐക്യരൂപമായ അദ്വൈത സത്യദർശനത്താൽ ഹൃദയമലങ്ങൾ ദഹിച്ച് ചാമ്പലായി അവിടെ പരമാനന്ദരസം നിറഞ്ഞ അവസ്ഥയിൽ എല്ലാംമറന്ന് ചിദാകാശപ്പരപ്പിൽ പാറിനടക്കുന്ന ഒരു മുക്താത്മാവിന്റെ ചിറകടികളാണ് ഈ പാട്ടിന്റെ ഈരടികളിൽ നാം മുഴങ്ങിക്കേൾക്കുന്നത്. ഈശ്വരസാക്ഷാത്ക്കാരത്തിന്റെ രഹസ്യാനുഭൂതികൾ പകർന്നേകുന്ന മലയാളത്തിലെ ഏററവും മഹത്തും ആദ്യത്തേതുമായ മിസ്ററിക് കവിതയാണിത്. ആത്മ-ബ്രഹ്മഐക്യം ഭാവനയിൽ കണ്ട് സാങ്കൽപികാനന്ദ മദിര കുടിച്ചുണ്ടായ ലഹരിയിൽ എഴുതപ്പെട്ട മിസ്ററിക് കവിതകളുമായാണ് നമുക്കു കൂടുതൽ പരിചയം. കബീറിന്റെ രഹസ്യവാദ കവിതകളോടടുക്കുന്ന ഗീതങ്ങൾ മലയാളത്തിൽ അവതരിച്ചത് കുണ്ഡലിനിപ്പാട്ടിന്റെ കർത്താവാണ്. എന്തൊക്കെയോ ദിവ്യാനുഭൂതികൾ ഉദ്ഗാതാവിൽ ഉണർത്തി ജ്വലിപ്പിക്കുന്ന ഒരു ശക്തിഗായത്രമാണ് ഈ കുണ്ഡലിനിപ്പാട്ട്.

ആടുപാമ്പേ പുനം തേടുപാമ്പേ, യരു-
ളാനന്ദക്കൂത്തുകണ്ടാടുപാമ്പേ,
തിങ്കളും കൊന്നയും ചൂടുമീശൻ പദ-
പങ്കജം ചേർന്നുനിന്നാടുപാമ്പേ,
വെണ്ണീറണിഞ്ഞുവിളങ്ങും തിരുമേനി
കണ്ണീരൊഴുകകണ്ടാടു പാമ്പേ,

എന്നിങ്ങനെ ഒഴുകിപ്പോകുന്ന ആ ദിവ്യഗീത ഏതു പാഷണ്ഡഹൃദയത്തിലും ദിവ്യതാ ബോധം അങ്കുരിപ്പിക്കാൻ സമർത്ഥമായ ഒന്നാണ്. ലളിതമായ രൂപത്തിൽ ഗഹനമായ ഭാവം ആവിഷ്ക്കരിക്കുമ്പോൾ ഇവിടെ വാക്കുകളെല്ലാം വികാരാഗ്നിനാളങ്ങളായി കത്തിപ്പടരുകയാണ്. ബുദ്ധിക്കു വെളിച്ചംനല്കുന്ന, ബുദ്ധിയിൽ ബോധമുണർത്തുന്ന ശബ്ദജ്യോതിസ്സായി ത്തെളിയുകയാണ് ഇവിടെ കവിത. മനോഹരമായ മൂർത്തബിംബങ്ങൾ കൊരുത്തിണക്കിയ ഈ വാങ്മയം അത്യുജ്ജ്വലമായ ഒരു അമൂർത്ത ബിംബമായി മാറിയിരിക്കുന്നു. കവിതാശക്തിയുടെ പരമോന്നതപദത്തിലെത്തിയ ഒരാൾക്കു മാത്രമേ കഴിയൂ ഇങ്ങനെ ശില്പചാതുര്യമിണങ്ങിയ ഒരു കലാസൃഷ്ടി കാഴ്ചവയ്ക്കാൻ.

ആത്മ-ബ്രഹ്മഐക്യം നേടി മനസ്സ് ശാന്തിപദം പ്രാപിച്ച അവസ്ഥയിൽ ഗുരുദേവൻ രചിച്ച കൃതികൾ ലോകസംഗ്രഹത്തിനായുള്ള വേദാന്തമൂലികകളാണ്. ഇവയിൽ പ്രധാനമായവ ദൈവദശകം, ആത്മോപദേശശതകം, ദർശനമാല എന്നിവയാണ്. 'ദൈവദശകം' പോലെ സുന്ദരവും മനസ്സിനെ ശാന്തമാക്കുന്നതുമായ മററൊരു പ്രാർത്ഥനാഗാനം മലയാളത്തിലില്ല. ലാളിത്യവും പ്രസാദവും നിറഞ്ഞുനില്ക്കുന്ന പത്തു അനുഷ്ടുപ്പ ശ്ലോകങ്ങളിൽ വേദാന്ത സാഗരത്തിലെ വിശുദ്ധജലം മുഴവൻ കോരി നിറച്ചുവച്ചിട്ടുണ്ടെന്ന രഹസ്യം അവ ദിവസവും സന്ധ്യാസമയത്തു് ഉരുവിടുന്നവർ ചുണ്ടുകൾ അറിയുന്നില്ലെങ്കിലും ഹൃദയത്തെ ഏതോ ഒരദൃശ്യഹസ്തം തലോടുന്നതിന്റെ രസം അവരനുഭവിക്കുന്നുണ്ട്.

ദൈവമേ; കാത്തുകൊൾകങ്ങു
കൈവിടാതിങ്ങു ഞങ്ങളെ
നാവികൻ നീ ഭവാബ്ധിക്കൊ-
രാവിവൻ തോണി നിൻപദം

എന്നു തുടങ്ങുന്ന ആ കൊച്ചു കവിതയിൽ ശബ്ദാടോപമോ അലങ്കാരവൈചിത്ര്യമോ ഒന്നുമില്ല. എങ്കിലും മുറുകിയ വീണക്കമ്പിയിൽനിന്നെന്നപോലെ ഭാഷയുടെ സംഗീതം നമുക്കവിടെ മുഴങ്ങിക്കേൾക്കാം. രൂപം നനുത്തു നനുത്തു ഭാവത്തിൽ അലിഞ്ഞുചേർന്നപോലെയുള്ള ഒരനുഭവമാണ് അതു വായിക്കുമ്പോൾ; മോക്ഷം പ്രാപിച്ച ഒരാത്മാവിനെ കണ്ണിൽക്കാണുന്നതുപോലെ. അനാഡംബരയായി, പ്രത്യക്ഷപ്പെടുന്ന നിത്യശുദ്ധയായ ഉഷസ്സുപോലെ അതു സ്വന്തം ബാഹ്യാന്തരിക ശബളതകൊണ്ടു നമ്മുടെ മനോഭിത്തിയിൽ ആനന്ദചിത്രം ആലേഖനം ചെയ്യുന്നു. ബാലന്മാർ നിത്യവും ഉരുവിടുന്നു എന്നുള്ളതുകൊണ്ട് അതൊരു ബാലസാഹിത്യകൃതിയാവുന്നില്ല. മുതിർന്ന പണ്ഡിതന്മാർക്കു പോലും അതിലെ പൂർണ്ണമായ അർത്ഥം ഗ്രഹിപ്പാൻ പ്രയാസമാണ്. ബാലന്മാർക്കു നീന്തിക്കളിക്കാൻ ഒരു താമരപ്പൊയ്കയെങ്കിൽ പണ്ഡിതന്മാർക്കത് നീന്തിക്കടക്കാൻ കഴിയാത്ത പാലാഴിയാണ്.

'ആത്മോപദേശശതക'ത്തിൽ ദാർശനികമായ ഒട്ടേറെ സ്വതന്ത്രതത്വങ്ങൾ, അദ്വൈതത്തെ ഒരു പ്രായോഗിക സിദ്ധാന്തത്തിന്റെ പദവിയിലേക്കുയർത്താൻ സഹായിക്കുന്ന തരത്തിൽ ഗുരു അവതരിപ്പിച്ചിട്ടുണ്ട്. പാരമാർത്ഥികസത്യത്തിനും വ്യാവഹാരികസത്യത്തിനും തമ്മിൽ അഭേദം കല്പിക്കുക വഴി സാമൂഹികതലത്തിൽ ഏകത ദർശിക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞു. ജാതികൃതമായ അസമത്വങ്ങൾക്ക് അദ്വൈതത്തിലൂടെ ഉപശാന്തി കല്പിച്ചതു് ശങ്കരാദ്വൈതത്തിൽനിന്നുള്ള ഒരു വഴിമാററമാണെന്നു വ്യക്തം.

ഒരു ജാതി ഒരുമതം ഒരു ദൈവം മനുഷ്യന്
ഒരു യോനിയൊരാകാരം ഒരു ഭേദവുമില്ലതിൽ

എന്ന് പഴയ വേദാന്തികൾക്കു പറയാൻ സാധിക്കുമായിരുന്നില്ല; കാരണം മനുഷ്യരെല്ലാം "പുണർന്നു പെറുമൊരിനം" മാത്രമാണെന്നു സമ്മതിച്ചാൽ വർണ്ണവ്യവസ്ഥയെ നിരാകരിക്കേണ്ടതുണ്ട്. അതുകൊണ്ടാണല്ലോ "നീ ബ്രഹ്മമാകുന്നു." എന്ന പാരമാർത്ഥിക സത്യം പറഞ്ഞ ശങ്കരാചാര്യർ പറയനോട് "വഴിമാറു" എന്ന വ്യാവഹാരിക സത്യം പറയേണ്ടിവന്നത്. ലോക കാര്യങ്ങളിൽ അദ്വൈതം ദീക്ഷിക്കുമ്പോൾ വർണ്ണാശ്രമധർമ്മം അപകടത്തിലാവും. അദ്വൈതത്തിലെ ഈ ദ്വൈതഭാവം നിഷേധിക്കുകവഴി സമുദായത്തിലെ ഉച്ചനീചത്വങ്ങൾ നിഷിദ്ധങ്ങളാണെന്നു തെളിയിച്ചതിലാണ് ശ്രീനാരായണഗുരുവിന്റെ മഹത്വം സ്ഥിതിചെയ്യുന്നത്. "അതു നീയാകുന്നു' എന്നു പറയുന്നതിൽ തത്വമുണ്ട്, കവിതയില്ല. എന്നാൽ ഈ തത്വം രസനിഷ്യന്ദിയായ കവിതയായി പടർന്നു പുഷ്പിച്ചു കിടക്കുകയാണ് 'ആത്മോപദേശ ശതക'ത്തിൽ.

അവനിവനെന്നറിയുന്ന-
തൊക്കെയോർത്താ-
ലവനിയിലാദിമമായൊരാത്മരൂപം
അവരവരാത്മസുഖത്തിനാചരിക്കു-
ന്നവയപരന്നുസുഖത്തിനായ് വരേണം.

എന്നിങ്ങനെ അദ്വൈതത്തെ സാധാരണക്കാരന്റെ കൂടി അമൃതമാക്കി മാററിയിരിക്കുന്നു നാരായണഗുരുവിലെ ദാർശനിക കവി ആത്മാവിന്റെ നിഗൂഢതയും പ്രപഞ്ചത്തിന്റെ പ്രത്യക്ഷതയും പുതിയ അർത്ഥതലങ്ങൾ കാട്ടിത്തരുന്ന അദ്ധ്യാത്മവിദ്യയുടെ അനർഘതത്വങ്ങൾ പ്രപഞ്ചനം ചെയ്യുന്ന ഈ ശതകം വാസ്തവത്തിൽ ഇന്ത്യക്കു കേരളം സംഭാവനചെയ്ത 'ശ്രീനാരായണോപനിഷ' ത്താണ്. അദ്വൈതദർശനത്തെ ആത്മാനുഭവമാക്കി വികാരോഷ്മളതയോടെ അവതരിപ്പിച്ചു എന്നതാണ് ഇതിന്റെ കാവ്യശാസ്ത്രപരമായ മേന്മ. കേവല ജ്ഞാനംതന്നെ കാവ്യസൗന്ദര്യമായി പരിണമിക്കുന്ന അപൂർവ്വദൃശ്യമാണിവിടെ കവി ഒരുക്കിയിരിക്കുന്നത്. തത്വത്തിലേക്ക് കവി തന്റെ പൂർണ്ണമായ ആത്മാവിനെ നിവേശിപ്പിച്ചപ്പോഴാണ് അതു് ഉത്തമമായ ദാർശനിക കവിതയായി ത്തീർന്നതു്.

ശ്രീനാരായണകൃതികളെ മൊത്തത്തിൽവിലയിരുത്തുമ്പോൾ അവയുടെരൂപപരമായ ചതുരശ്രുഭംഗിയും ഭാവത്തിൽ നിന്നുയർന്നുപൊങ്ങുന്ന ആദ്ധ്യാത്മിക പരിമളവും മൂല്യസങ്കല്പത്തിലെ സംസ്കാരോത്തേജകമായ ധർമ്മചര്യോദ്ബോധനവുംതന്നെയാണു നമ്മുടെ ശ്രദ്ധയാകർഷിക്കുക. മനോവികാസത്തിലൂടെ സംസ്കാരോത്തേജനം സാധിപ്പിക്കലാണ്, വെറും ആനന്ദം നൽകലല്ല കവിയുടെ ലക്ഷ്യം. ഉദാത്തമായ മൂല്യങ്ങളുടെ ഒരു ഖനിതന്നെയാണ് ഗുരുദേവകൃതികൾ. രസവിചാരത്തിൽ ഈ മൂല്യബോധത്തിനുതന്നെയാണ്, ഈ കൃതികളെ സംബന്ധിച്ചിടത്തോളം പ്രാമുഖ്യം. സച്ചിദാനന്ദത്തിന്റെ പൊങ്ങിവരുന്ന പാൽക്കടലേറി പാനംചെയ്ത കവിയുടെ സംസ്കാരത്തിനു സമാനമായ ഒന്ന് സഹൃദയനിലും ഉദിക്കാനിടവരുത്തുകയാണ് ഈ കവിതകളുടെ ലക്ഷ്യം എന്നു താല്പര്യം.

ജനമിതുകണ്ടുതെളിഞ്ഞാൽ
ജനിമൃതി കൈവിട്ടിരിക്കുമന്നിലയിൽ
മനതളിരൊന്നുകലർന്നാ—
ലനവരതം സൗഖ്യമന്നുതന്നെവരും

എന്നുകവിതന്നെ പറയുന്നുണ്ട്. അപ്പോൾ വർണ്ണനീയത്തിലൂടെ സഹൃദയനിൽ വികാര സ്വരൂപമായ തന്മയീഭാവം വരുത്തലാണ് കവിതയുടെ സാഫല്യം എന്നു വ്യക്തം. ഈ സംസ്കാരമൂല്യം തന്നെയാണ് ശ്രീനാരായണ കവിതയിലെ സാക്ഷാൽ രസം. അതുതന്നെയാണ് അനേകലക്ഷം ജനങ്ങളെ ഈ കവിതകളോടടുപ്പിച്ചതും നിത്യപാരായണത്തിനായി അവയിലേക്കു വീണ്ടും വീണ്ടും മടങ്ങിച്ചെല്ലാൻ പ്രേരിപ്പിക്കുന്നതും.

## ഡോക്ടർ ടി. കെ. രവീന്ദ്രൻ

ആസ്തിക്യത്തേയും ധർമ്മബോധത്തേയും ജനഹൃദയങ്ങളിൽ ഉറപ്പിച്ചുനിറുത്താൻ കവിതപോലെ ശക്തിയുള്ള ഉപാധി വേറെയില്ലെന്നതു കൊണ്ടാണ് ആ മാദ്ധ്യമം ശ്രീനാരായനഗുരു സ്വീകരിച്ചതു്. മഹാകവി കുമാരനാശാന്റെ കാവ്യസ്രോതസ്സിന്റെ ഉറവിടമായ മതപരതയും മൂല്യബോധവും തേടിപ്പോകുമ്പോൾ നാം ചെന്നെത്തുന്നതു് ശ്രീനാരായണഗുരുവിൽ തന്നെയാണ്. ഗുരു നിറുത്തിയേടത്തുനിന്ന് ശിഷ്യൻ തുടങ്ങി. മതേതരവിഷയങ്ങളിൽ മതചിന്തയും ദാർശനികാശയങ്ങളും കലർത്തി കവിതയെ ഭാവോജ്ജ്വലമാക്കാൻ ആശാനു പ്രേരകമായി ഭവിച്ചതു് ഗുരുവിന്റെ ജീവിതത്തിന്റെ ശുദ്ധ കവിതതന്നെയാണ്. അതുകൊണ്ട് ആശാന്റെ കവിതയെ ശ്രീനാരായണകവിതയുടെ പ്രഭാപൂരിതമായ അനുബന്ധമായി നമുക്കു കണക്കാക്കാം.

(അവസാനിച്ചു)

## മൂധേവിത്തെയ്യം

(45-ാം പേജിൽ നിന്നു തുടർച്ച)

പോ ... പോയിത്തൊട്ട് ... പാപം ചെയ്യാത്തവൻ എന്തിനാ ഭയക്കുന്നതു്?

ധിമ്മൻ: ഉം. ഞാൻ...പോ—കാം. പാപം ചെയ്തിട്ടില്ലെന്നൊന്നും വീമ്പുപറയാൻ എന്നെക്കൊണ്ടാവൂല്ല...ഏങ്ങേ! മനുഷ്യന്റെ കണ്ണു തപ്പാമെന്നല്ലാണ്ട് ദൈവത്തിന്റെ കണ്ണു തപ്പാൻ പററുമോ? (ശകലംകൂടി നടക്കുന്നു.) ഒട്ടും പാപം ചെയ്തിട്ടില്ലെന്നൊന്നും വീമ്പുപറയാനെന്നെക്കൊണ്ട പററൂല്ല.

ആശാൻ: നിൽക്കു്...നിൽക്കു്...നീ ഇപ്പറയുന്നതു്...?

ധിമ്മൻ: എത്ര കോപിച്ചാലും ഞാനുള്ളതു പറയും. എന്തിനാ ഇല്ലെന്നു പറയുന്നതു്?

ആശാൻ: എന്റെ കാര്യം തെളിഞ്ഞു കഴിഞ്ഞു.

ധിമ്മൻ: എന്നാപ്പിന്നെ ആശാനെയല്ലെന്നു വച്ചേക്കണം. കൊച്ചുപാവങ്ങൾ ഇത്തിരീം...ഇമ്മിണീം...അറിഞ്ഞു... അറിയാതെയും—

അധികാരി: നിന്നു തിരുവാതിര കളിക്കാതെ പോയി തൊടെടോ!

ആഢ്യൻ: (അതേ ഇരുപ്പിൽ) സ്പർശിച്ചിട്ടില്ലാന്നുണ്ടാവും. യോ.

ധിമ്മൻ: ശരി...ശരി...എന്റെ താമസം വേണ്ട—

(നടക്കുന്നു. പെട്ടെന്നെന്നവിധം മുന്നിൽ ചീതയെ കാണുന്നു.)

ധിമ്മൻ: ആ ചിരിച്ചതു നീയാണോ!

ചീത: സ്വന്തം മനസ്സാണോ?

ധിമ്മൻ: അല്ല. നീ തന്നെ എന്തിനാ ചിരിച്ചതു്? ചാവാൻ പോകുന്നവൻ ഫലിതം പറയാറുണ്ടോ?

ചീത: ഓ! ഫലിതം!...ഈ തലസ്ഥാനത്തോ ഫലിതം? ഇതു വെറും ഭംഗിക്കു കൊണ്ടുനടക്കുന്നതല്ലേ? തൊപ്പിപോലെ.

ധിമ്മൻ: ദേ! ദേ! ഞാൻ മരിക്കാൻ പോകുന്നെന്നൊന്നും...

ചീത: അതിനാണോ പോകുന്നതു്?

ധിമ്മൻ: അല്ലേ?

ചീത: എന്തു തോന്നുന്നു.

ധിമ്മൻ: അവരെല്ലാം അങ്ങനെ പറയുന്നു.

ചീത: (ചിരിച്ച്) ആരെല്ലാം?

ധിമ്മൻ: ആശാനും...പിന്നെ...അധികാരീം.

ചീത: "അറിവുള്ളോർ പറയുമ്പോളെതിർവാക്കു പറകൊല്ല."

ധിമ്മൻ: നീ എന്താ പറയുന്നതു്?

ചീത: ഞാൻ നിങ്ങളെ ശകലം പരിഹസിക്കുകയായിരുന്നു.

ധിമ്മൻ: ഓഹൊ?

ചീത; എന്റെ ധിമ്മാ! നിങ്ങൾ വിഡ്ഢിയാണ്. അതുകൊണ്ടുതന്നെ പാപികൾക്കു കൂട്ടുനിൽക്കുന്നവനുമാണ്.

ധിമ്മൻ: അങ്ങനൊന്നും പറഞ്ഞാലു് സമ്മതിച്ചുതരാൻ...

ചീത: ആർക്കുവേണം നിങ്ങളുടെ സമ്മതം! സ്വന്തമായ സമ്മതവും വിസമ്മതവു

ുണ്ടോ നിങ്ങൾക്ക്. ഇച്ഛയുണ്ടോ? അഭി പ്രായമോ ആഗ്രഹമോ ഉണ്ടോ? അധികാരിയുടെ ഉടുമുണ്ട് വിട്ടാൽ നമ്പൂതിരിയുടെ പൂണൂലിൽ തൊട്ടുനടക്കും. അല്ലെങ്കിൽ ആശാന്റെ ചട്ടുകമാവും.

ധിമ്മൻ: ഒ്ഹ്...ഹാങ്ങ്. ഞാനോ... ഞാനോ?

ചീത: ഒ...ഓൻ! തന്നെ ഞാൻ. ഞങ്ങള്...ഇവന്മാർ ജല്പിച്ചുതന്ന കഥകളുമായി വീടുവീടാന്തരം കേറിയിറങ്ങിയിട്ടില്ലേ മനുഷ്യാ നിങ്ങൾ. ഇല്ലാത്തതും പൊല്ലാത്തതും ഏതു കൊതിക്കെറുവിന്റെ നിഴലിലും നെയ്യെടുത്തു് നിങ്ങളെ ഏല്പിച്ചാൽ അതുംകൊണ്ട് 'ഹരിയോ ഹര' വിളിച്ചു് കാവടിയാടിയിട്ടില്ലേ താൻ? ആ നിമിഷത്തിൽ സ്വന്തം പെങ്ങളേയോ അനന്തരവരേയോ ഓർത്തിട്ടുണ്ടോ? ഒരു പാപവും ചെയ്യിട്ടില്ലാത്ത പരബ്രഹ്മസ്വരൂപം—ഫ!!

(പെട്ടന്നു മറയുന്നു. തന്റെ മുഖത്തു് തുപ്പൽ തെറിച്ചുവോ എന്നു സംശയിച്ചെന്നവണ്ണം കൈകൊണ്ട് മുഖത്തു തപ്പി നോക്കുന്നു. ഇല്ല. നടക്കുന്നു. കാഞ്ഞിരത്തിനടുത്തെത്തി. തൊടാൻ നന്നേ ഭീതിയുണ്ട്. എങ്കിലും മനസ്സില്ലാമനസ്സോടെ അതിൽ അള്ളിക്കേറിപ്പിടിക്കുന്നു. എന്തു സംഭവിച്ചു എന്നു നോക്കി മനസ്സിലാക്കാൻ അല്പംകൂടി നേരമെടുത്തു. ഒന്നും പററിയിട്ടില്ല. അതറിഞ്ഞ നിമിഷം ശീഘ്രമായ ഒരോട്ടമാണ് തിരിച്ചു്...മററുള്ളവരുടെ പ്രതികരണം പഴയതുപോലെ തന്നെ.)

ആഢ്യൻ: അപ്പോപ്പിന്നെ, നമുക്കുപോകാം. ഞാ...

അധികാരി: എന്താണ്.

ആഢ്യൻ: അല്ലാ... പരീക്ഷയെല്ലാം തീർന്നില്ലേ?

അശാൻ: തിരുമേനിക്ക് ബുദ്ധിക്ക് അസ്ഥിരതയൊന്നുമില്ലല്ലോ.

ആഢ്യൻ: നമുക്കോ. ശേയ്—എന്താ ഇപ്പറേന്നേ.

ആശാൻ: എന്നാ നിങ്ങളുടെ ബുദ്ധിയെപ്പററി വെറും മോശമായ അഭിപ്രായമുണ്ട്. അതു് തീർച്ച.

ആഢ്യൻ: ശിഷ്ടായി! നമുക്കോ...ലവലേശമില്ല.

ആശാൻ: എന്നാലേ—

ധിമ്മൻ: വിളച്ചിലെടുക്കാണ്ട് പോയി തൊടാൻ പറ ആശാനേ...

ആഢ്യൻ: എന്താ...എന്താ പറഞ്ഞേ! നോം തൊട്ടില്ല്യേ?

അധികാരി: ഇല്ല. ഇനി തിരുമേനിയാണ്—

ആഢ്യൻ: (ഭയം വന്നതു് മറച്ചുകൊണ്ട്) ഉവ്വോ...ഇനിയത്തെ ഊഴം.

ആശാൻ: മഹാമഹിമശ്രീ മേലാളർ കാവുവാഴും...

ആഢ്യൻ: മതി...മതിട്ടോ... സത്യമായിട്ടും ഇനി...ഞാനാണ്!

ധിമ്മൻ; അതല്ല്യോ പറഞ്ഞുകൊണ്ടിരിക്കുന്നതു്.

ആഢ്യൻ: ഓർത്തേയില്ല—തൊടങ്ങിയതു നോമാണെന്നു് ഒരു...ശങ്ക...ശങ്ക.

ആശാൻ: അശേഷം വേണ്ട.

ആഢ്യൻ: ആയിക്കളയാം. നമുക്കെന്താ?

ധിമ്മൻ: അതാ ഭേദം. ഏറെ രാച്ചെല്ലും മുമ്പ്...

ആഢ്യൻ: പക്ഷേ...അധികാരം...അതു വേണോ?

ആശാൻ: (ദേഷ്യം വന്നു്) ഏതുവേണോന്നാ?

(തുടരും)



ഫ്രാൻകോയീസ് ബുഷറുടെ പുല്ലാങ്കുഴലൂതുന്ന ആട്ടിടയൻ

# നിങ്ങളുടെ വീട്ടിൽ ഒരു ഡോക്ടർ

**ഡോ: ജി. വേലായുധൻ എം. ഡി.**

## മി. ആർ.—പുനലൂർ

**ചോദ്യം:**

ഞാൻ 20 വയസ്സുള്ള ഒരു കോളേജ് വിദ്യാർത്ഥിയാണ്. കുറേനാളായി എൻെറ ശരീരം ചില സമയങ്ങളിൽ ധാരാളം വിയർക്കുന്നു. സാധാരണ ഇങ്ങനെ അനുഭവപ്പെടുന്നതു് എവിടെയെങ്കിലും നിൽക്കുകയോ ഇരിക്കുകയോ ചെയ്യുമ്പോഴാണ്. ഇങ്ങനെ ശരീരം വിയർക്കുന്നതു് എന്തെങ്കിലും അസുഖംകൊണ്ടാണോ?

**ഉത്തരം:**

മററു അസുഖങ്ങളും ഒന്നും അനുഭവപ്പെടുന്നില്ലെങ്കിൽ ഇതു് ഒരു രോഗമായി കണക്കാക്കാനില്ല. ഒരു ഡോക്ടറെ സമീപിച്ച് ഒരു ജനറൽ ചെക്കപ് നടത്തിക്കുന്നതു ന യിരിക്കും.

## മി. എസ്. എ.—ദോഹ

**ചോദ്യം;**

മൂന്നുവർഷം മുമ്പ് വേശ്യയുമായി ബന്ധപ്പെട്ടിട്ടുണ്ട്. സിഫിലിസ് പിടിപെട്ടിട്ടുണ്ടോ എന്നറിയാൻ രക്തം പരിശോധിച്ചാൽ മതിയോ? വി. ഡി. ആർ. എൽ. ടെസ്റ്റ് എന്നാൽ എന്താണ്?

**ഉത്തരം:**

''Venereal disease research laboratory test" ഇതിനാണ് 'വി. ഡി. ആർ. എൽ. ടെസ്റ്റ്'' എന്നു ചുരുക്കിപ്പറയുന്നതു്. സിഫിലിസ് പിടിപെട്ടിട്ടുണ്ടോ എന്നറിയുന്നതിനു് ഇപ്പോഴുംസാധാരണചെയ്യുന്ന ടെസ്റ്റാണ് ഇതു്.

Published by M. S. Sreenivasan on behalf of Laisa Publications Private Ltd. Trivandrum-695024 and printed by him at Ravi Printers & Publishers Pvt. Ltd., KAUMUDI BUILDINGS, Trivandrum-695024. Editor: M. S. MANI.

*Business Executives:*

BOMBAY-Mrs. Mrinalini Hegde
Phone: Office 230313 Res. 8126996

NEW DELHI-Mrs. Deepak Dawar
Phone: Office 385311 Res. 618000

BANGALORE-Mrs. Mini Jayaprakash
Phone: Office 576808 Res. 55169

MADRAS-Mrs. Nirmala Menon
Phone: Office 86649 Res. 81407

COCHIN-Mrs. Mangala Nayak
Phone: Office 37228 Res. 37234